പുഷ്പ വാക്യങ്ങൾ അർപ്പിച്ചു ഞാനെൻ
ദിവ്യനാം ഗുരു കാല്ക്കത്തിൽ.
ദിവ്യ പുഷ്പങ്ങൾ അർപ്പിച്ചു ഞാനെൻ
നാഥ ഗുരുവെ വണങ്ങിടുന്നേൻ. By T. Santa.

26-ാം സമാധിദിനത്തിൽ പാരായണം.
എഴുതിയതു്.
ആനായത്തു് 1130 കന്നി 6.

22 – 9 – 54.

6 – 2 – 1130.

Y Santa

# ശ്രീനാരായണ ഗുരുസ്വാമി
# ജീവചരിത്രം.


ഗ്രന്ഥകൎത്താവ്,

മയ്യനാട്ട്,

കെ. ദാമോദരൻ ബി. എ.



പ്രസാധകൻ,

കെ. നാരായണൻ.

ഒന്നാം പതിപ്പ് കാപ്പി—2000.

V. V. Press, Quilon.

വില രൂപാ ൧.

1104.

# മുഖവുര.

---

വാല്മീകിമഹൎഷി രാമായണം എഴുതിയിട്ടു് നൂററാണ്ടുകൾ മാത്രമല്ല, ആയിരത്താണ്ടുകൾതന്നെ അനേകം കഴിഞ്ഞു. പിന്നെയും പിന്നെയും രാമായണം എഴുതിയിട്ടുള്ളവരും എഴുതിക്കൊണ്ടിരിക്കുന്നവരുമായ കവികൾ എത്രയെന്നു കണക്കില്ല. രാമായണകഥ അത്രയ്ക്കു രമണീയമായ ഒരു കഥയാകുന്നു. എത്രയെഴുതിയാലും പിന്നെയും പിന്നെയും വിസ്തരിക്കാവുന്ന മനോഹരമൎമ്മങ്ങൾ ആ കഥയ്ക്കു് വളരെയുണ്ടു്. അതുകൊണ്ടാണു് ആ കഥതന്നെ ആവൎത്തിച്ചു ചൎവ്വണം ചെയ്യുന്നതിൽ കവികൾക്കു അലംഭാവം തോന്നാത്തതു്. പാവനചരിതനായ ശ്രീനാരായണഗുരുസ്വാമിയുടെ ജീവചരിത്രം പൂൎണ്ണമായി ഇതേവരെ ആരും എഴുതിയിട്ടില്ല. അതെഴുതുവാൻ യോഗ്യനായ ഒരു വാല്മീകി ഉണ്ടായിരുന്നു. ആ സാരസ്വതജ്യോതിസ്സു തന്റെ നാട്ടിൽ "മാനുഷരെല്ലാരുമൊന്നുപോലെ" അല്ലാതായിത്തീൎന്നിരിക്കുന്ന കരുണമായ ദുരവസ്ഥയെ ആ നാട്ടിന്റെ ഉടയവനായിരുന്ന "മാവേലി"യെ അറിയിക്കാനോ എന്നു തോന്നുംവണ്ണം കൈരളിയുടെ ഭാഗ്യദോഷത്താൽ പല്ലന ആററിൽ മുങ്ങി പരിനിൎവ്വാണം പ്രാപിച്ചു. പലരും ഇപ്പോൾ നാരായണചരിതം എഴുതുവാൻ ശ്രമിക്കുന്നുണ്ടു്. ആരെഴുതിയാലും പൂൎണ്ണമാകാത്ത ഒരു മഹച്ചരിതമാണു് സ്വാമിക്കുള്ളതു്. അങ്ങനെയുള്ള ഒരു മഹച്ചരിതം ഞാനെഴുതാൻ സാഹസപ്പെട്ടതു ശരിയാണോ എന്നു ചോദിക്കുന്നവരോടു കവിതാശാഖിയിലിരുന്നു വാല്മീകികോകിലം രാമായണം കൂജനം ചെയ്യുന്നതുകൊണ്ടു് "പഞ്ചോലക്കിളിപ്പെണ്ണിനു" "സീതാദുഃഖം" പാടിക്കൂടെന്നു വരുമോ എന്നു മാത്രമേ എനിക്കു സമാധാനം പറയാനുള്ളു.

സഹ്യാദ്രിനിര അതിന്റെ പശ്ചിമഭാഗത്തുനിന്നു നോക്കുന്നവൎക്കു വൃക്ഷങ്ങളും ചെടികളും ലതകളും സസ്യങ്ങളു-

നിറഞ്ഞു നിരന്ധ്രശ്യാമമായ മഹാരണ്യത്താൽ മൂടപ്പെട്ട ഒരു മനോഹരമരതകപ്രദേശമായിട്ടാകുന്നു പ്രത്യക്ഷപ്പെടുന്നതു്. പൂർവ്വഭാഗത്തുനിന്നു ആ അദ്രിനിരയെ നോക്കുന്നവൎക്കു് അതു് വൃക്ഷങ്ങളും സസ്യങ്ങളും പോയിട്ടു പുല്ലുപോലും കുരുക്കാത്ത ഒരു ശൂന്യമായ കരിമ്പാറക്കൂട്ടമായിട്ടായിരിക്കും ദൃശ്യമാകുന്നതു്. നശ്വരമായ ലൌകികജീവിതത്തിൽ വിരക്തി തോന്നി, ശാശ്വതമായ മോക്ഷസുഖത്തെ അന്വേഷിക്കുന്ന മുമുക്ഷുവിനു സൎവ്വൎത്തുഫലകുസുമാഢ്യങ്ങളായ സഹ്യാദ്രിവനങ്ങൾ ഏകാന്തശാന്തമായ തപോഭൂമിക്കുചിതമായി തോന്നും. ആന, കടുവാ, കരടി, പന്നി, മ്ലാവു്, മാൻ മുതലായ "മൃഗഗണാകീൎണ്ണ"മായ ആ വനങ്ങൾതന്നെ ശിക്കാറികൾക്കു മൃഗയാവിനോദത്തിനു സൌകൎയ്യമേറിയതെന്നു തോന്നും. ദർശനകോണത്തിന്റെയും ദ്രഷ്ടാവിന്റെ ഭാവനയുടെയും ഭേദമെന്നല്ലാതെ ഈ ഭേദബുദ്ധിക്കു വേറെ ഹേതുവില്ലല്ലോ. ശ്രീനാരായണഗുരുസ്വാമിയെ പൌരാണികവിശ്വാസമുള്ള ഭക്തന്മാർ ഒരു അവതാരപുരുഷനായി ആരാധിച്ചു. ബുദ്ധിമാന്മാരായ തത്വജ്ഞാനികൾ അദ്ദേഹത്തെ അഗാധബുദ്ധിമാനായ ഒരു വേദാന്തവാദിയായി ബഹുമാനിച്ചു. സ്വവംശജാതരായ ഈഴവർ ആ മഹർഷിവൎയ്യനെ തങ്ങളുടെ കുലഗുരുവായി അംഗീകരിച്ചു. അന്യസമുദായക്കാർ ഈ അസാധാരണമഹാപുരുഷനെ ഈഴവസമുദായത്തിന്റെ സൎവ്വസമ്മതനായ നേതാവായി ബഹുമാനിച്ചു. എല്ലാവരും അദ്ദേഹത്തെ പരിപൂൎണ്ണമായ പരിശുദ്ധജീവിതത്തിന്റെ പരമോദാഹരണമെന്നു മുക്തകണ്ഠം ശ്ലാഘിച്ചു. ഈ പരമഹംസനെ സംബന്ധിച്ചു അറിയേണ്ടതെല്ലാം അടുത്തറിഞ്ഞവർ ആരെങ്കിലും ഉള്ളതായി എനിക്കറിവില്ല. അദ്ദേഹത്തെ സംബന്ധിച്ചു ഒന്നോ ഒന്നിലധികമോ സംഗതികൾ അറിഞ്ഞവർ കാണും. അക്കൂട്ടത്തിൽ ചില 'ഭീമൻകഥ'കളുമുണ്ടായേക്കാം. ഉത്തമന്മാരായ മതപരിഷ്കാരകന്മാരുടേയും അദ്ധ്യാത്മശക്തികൊണ്ടു ജനസമുദായങ്ങളെ കീഴടക്കിയവരുടേയും ജീവിതകഥകളിൽ യക്ഷികഥ

യും ഭീമൻകഥയും കൂടി അവ ജനങ്ങളുടെ ഇടയിൽ പ്രചാരത്തിലിരിക്കുന്നവയാണെങ്കിൽ സ്ഥാനം കൊടുക്കുന്നതിൽ അക്ഷേപമില്ലാത്തതാണ്. എന്നാൽ ആ വക കഥകളെ അന്വേഷിച്ചു ശേഖരിക്കുന്നതിൽ ഞാൻ അത്ര ഉത്സാഹിയായിരുന്നിട്ടില്ല. ശ്രീനാരായണഗുരുസ്വാമിയുടെ വാസ്തവമായ മഹത്വം ആ കഥകളിൽ അല്ല അടങ്ങിയിരിക്കുന്നതു്. ഒരുകൂട്ടർക്ക് അങ്ങനെയുള്ള അത്ഭുതകഥകളിൽ കൂടിയല്ലാതെ അദ്ദേഹത്തിൻെറ മഹത്വമറിവാൻ കഴികയില്ലെന്നും സമ്മതിച്ചേ കഴിയൂ. അവൎക്കായിട്ടു ഒരു നാരായണപുരാണം എഴുതുകയാണെങ്കിൽ "ജാതിരാക്ഷസശല്യംകൊണ്ടു ആകുലയായ ഭൂമിദേവി സത്യലോകത്തിൽചെന്നുബ്രഹ്മാവിനോടു സങ്കടമുണൎത്തിക്കയാൽ ബ്രഹ്മാവും ദേവന്മാരുംകൂടി ചേൎന്നു പാലാഴിയിൽചെന്നു ശ്രീനാരായണനെ ഉറക്കമുണൎത്തി"യെന്നിങ്ങനെ കഥ അരംഭിക്കണം. കഴിവുള്ളവർ അങ്ങനെ പുരാണങ്ങളോ ഇതിഹാസങ്ങളോ അവയുടെയുള്ളിൽ അൎത്ഥവാദകഥകളായ ഉപാഖ്യാനങ്ങൾകൂടി ചേൎത്തിട്ടോ ചേൎക്കാതെയോ ചമച്ചു കൊള്ളട്ടെ. എൻെറ അന്വേഷണത്തിൽ കിട്ടിയിടത്തോളം സംഗതികളിൽനിന്നു വിശ്വസനീയങ്ങളായ തെളിവുകൾ ഉള്ളവമാത്രം ചേൎത്താണു ഞാൻ ഈ പുസ്തകമെഴുതിയതു്. നാരായണചരിതം ഇതിൽ പൂൎണ്ണമായി വന്നിട്ടില്ല. സ്വാമി എസ്സ്. എൻ. ഡി. പി. യോഗം അദ്ധ്യക്ഷനായി ജനതാമദ്ധ്യത്തിൽ പ്രവേശിച്ചതു മുതലുള്ള ചരിത്രം മാത്രമേ ഒരുവിധം സൂക്ഷ്മമായി അറിവാൻ കഴിഞ്ഞിട്ടുള്ളു. സ്വാമിയുടെ പൂൎണ്ണമായ ഒരു ജീവചരിത്രം എഴുതുവാൻ ഉത്സാഹിക്കുന്നവൎക്കു് ഇതും ഒരു സഹായിയായിരിക്കുമെന്നല്ലാതെ അതിൽ കൂടുതലായ ഒരു സ്ഥാനം ഈ ഗ്രന്ഥത്തിനു് അൎഹിക്കത്തക്കതല്ലെന്നു എനിക്കുതന്നെ അറിയാം.

സ്വാമിയുടെ ജീവചരിത്രത്തിൽ അത്യന്തം പ്രധാനമായുള്ളതു് അങ്ങുമിങ്ങും ചിതറിക്കിടക്കുന്ന അദ്ദേഹത്തിൻെറ

# IV

കൃതികളിലും തിരുവായ്മൊഴിയിലും നിന്നു ശേഖരിച്ചു ക്രമീകരിച്ചു നിർമ്മിക്കേണ്ടതായ തത്വജ്ഞാനസിദ്ധാന്തമാകുന്നു. നല്ല വേദാന്തപണ്ഡിതന്മാരാൽ മാത്രം സാദ്ധ്യമായ ആ ദുഷ്കരകർമ്മത്തിനു ഞാൻ ഒരുങ്ങിയിട്ടില്ല.

ഈ കൃതി പ്രസിദ്ധീകരണത്തിനായി ഞാൻ എഴുതിയതല്ല. ഇതേവരെ കിട്ടിയിട്ടുള്ള സംഗതികളെ മേലാൽ കിട്ടാവുന്ന സംഗതികളുംകൂടി അടക്കി ഒരു പുസ്തകമാക്കിയെഴുതുവാനായി ക്രോഡീകരിച്ചു ഒരു വിധം ക്രമപ്പെടുത്തി വെച്ചിരുന്നതിനെ പ്രസാധകനായ എന്റെ സ്നേഹിതന്റെ ബലല്പാടു കൊണ്ടു മുദ്രണം ചെയ്യാൻ അനുവദിച്ചതു് മാത്രമാണു്. ശ്രീനാരായണപരമഹംസനെ മദ്ധ്യാഹ്ന ഭാസ്കരനെയെന്നോണം ദൂരത്തുനിന്നു നോക്കിക്കാണ്മാനേ എനിക്കു സാധിച്ചിട്ടുള്ളൂ. അതുകൊണ്ടുവന്നിട്ടുള്ള ന്യൂനതയും അതുപോലെയുള്ള മററു ന്യൂനതകളും ഒരു പരമഹംസനെക്കുറിച്ചുള്ള സച്ചരിതത്തിൽ സജ്ജനങ്ങൾക്കു ക്ഷന്തവ്യങ്ങളാണെന്നുള്ള സമാധാനത്തോടുകൂടി ഇതിനെ അവരുടെ മുമ്പാകെ സമർപ്പിച്ചു കൊള്ളുന്നു.

മയ്യനാട്ട്.
൧-൩-൲൦൮.

കെ. ദാമോദരൻ ബി. ഏ.

# അവതാരിക.

ജീവചരിത്രരചന സുഗമമാകത്തക്കവിധം അതിനുള്ള സാമഗ്രികൾ അതതുകാലത്തിൽ ശേഖരിക്കുന്ന രീതി ഇന്നും പൌരസ്ത്യഖണ്ഡങ്ങളിൽ വന്നുകഴിഞ്ഞിട്ടില്ല. വീരാരാധനയിൽ നാം പാശ്ചാത്യരെ അപേക്ഷിച്ചു് ഒരുപടി കൂടി നിൽക്കുമെന്നുതന്നെ സമ്മതിച്ചാലും, പിൽക്കാലത്തേക്കുള്ള മുൻകരുതലിൽ പിന്നാക്കക്കാരാണു്. പ്രസിദ്ധീകരണവൃത്തി പരിഷ്കൃതരീതിയെ അവലംബിച്ചു്, വിശേഷസംഭവങ്ങളും മാഹാത്മ്യപ്രകടനങ്ങളും പരസ്യപ്പെടുത്തി ജനതയ്ക്കു സംതൃപ്തിയും തങ്ങൾക്കു് ആദായവും സമ്പാദിക്കുന്ന പത്രപ്രവർത്തകന്മാരുടെ ആവിർഭാവത്തിനും നമ്മുടെയിടയിൽ പഴക്കം അധികം ആയിട്ടില്ല. ഇതുകൊണ്ടൊക്കെയാണു് മഹാന്മാരുടെ ജീവചരിത്രങ്ങൾ രചിക്കുന്നതിൽ നമുക്കു വലിയ വൈഷമ്യം നേരിടുന്നതു്.

രാഷ്ട്രീയമോ സാഹിത്യപരമോ ആയ കീർത്തികിരീടവും വച്ചു് പൊതുജനരംഗത്തിൽ ആദ്യമായിത്തന്നെ പ്രവേശിക്കുന്ന മഹത്തുക്കളുടെ ജീവചരിത്രങ്ങൾ രേഖപ്പെടുത്തുന്നതിനു വൈഷമ്യം കുറയുമെന്നു വന്നേക്കാം. ഇതും ആധുനികകാലത്തിൽ വന്നുചേർന്നിട്ടുള്ള സൌകര്യം മാത്രമാണു്. അർദ്ധശതവർഷത്തിനപ്പുറം ഇവരുടെ ആകൃതിയും അപ്രസിദ്ധമായിക്കഴിഞ്ഞുകൂടിയിരുന്നു. എന്നാൽ വിജനങ്ങളായ ഗിരിഗഹ്വരങ്ങളിലും നദീതീരങ്ങളിലും ചിരകാലം ധ്യാനനിരതരായിക്കഴിച്ചുകൂട്ടിയിരുന്ന താപസോത്തമന്മാരുടേയും, അനാചാരാർണ്ണവത്തിൽ ആമഗ്നരായി നാട്ടിൻപുറങ്ങളുടെ ഒഴിഞ്ഞ മൂലകളിൽ മൃഗീയജീവിതം അനുവർത്തിക്കുന്ന വ്യക്തികളോടു് ഇടപെട്ടുകഴിഞ്ഞിരുന്ന യഥാർത്ഥസമുദായസേവകന്മാരുടേയും ജീവചരിത്രം അവശ്യമായി അപ്രസിദ്ധിയവനികയാൽ ആ

ഛരാദീതമായിരിക്കുവാനേ നിവൃത്തിയുള്ളു. മതപ്രചരണത്തിൽ സകല വിദ്യകളും പ്രയോഗിക്കുന്നതിൽ അദ്വിതീയരായ ക്രിസ്തീയമിഷണറിമാരുടെ ഭാവനാപ്രവാഹത്തിനുപോലും ക്രിസ്തുദേവൻെറ ആയുസ്സിൽ ഒരു വലിയ ഭാഗത്തെ വെളിച്ചത്തേക്കു കൊണ്ടുവരുവാൻ സാധിച്ചിട്ടില്ലല്ലോ.

അംഗലപരിഷ്കാരമോ അതനുസരിച്ചുള്ള വല്ല മുന്നടയാളങ്ങൾപോലുമൊ പരശുരാമക്ഷേത്രത്തിൽ പ്രവേശിക്കുന്നതിനുമുമ്പിൽ അവതാരംചെയ്തു്, കുന്നിൻപുറങ്ങളിലും കടലോരങ്ങളിലും സത്യാന്വേഷണാൎത്ഥം അലഞ്ഞുതിരിഞ്ഞു്, ഗ്രാമീണന്മാരുടെ പരിചയചക്രത്തിൽനിന്നു വെളിയിൽക്കടക്കാതെ ആയുസ്സിൻെറ അൎദ്ധാംശം കഴിച്ചുകൂട്ടി, അതിനുശേഷംപോലും, നാഗരികതയിലും സംയുക്തശക്തിയിലും പിന്നോക്കം നിന്നിരുന്ന ഒരു സമുദായത്തിൻെറ മാത്രം ആളായി, പരിഷ്കൃതരായ ഇതരജാതിക്കാർ സ്വജനങ്ങളോടു കാണിക്കുന്ന പക്ഷപാതപാരമ്യംകൊണ്ടു് അനുഗ്രഹിക്കപ്പെടുവാൻ സംഗതിയാകാതെ, സ്വമാഹാത്മ്യത്തിൻെറപരിപൂൎണ്ണദീപ്തി കേരളഖണ്ഡത്തിൽ ജാതിമതഭേദംകൂടാതെ പരക്കുന്നതിനു വീണ്ടും മനഃപൂൎവം കാലതാമസം വരുത്തിയ ഒരു അവധൂതവൎയ്യൻെറ ജീവചരിത്രമാണു് ഇവിടെ എഴുതിയിട്ടുള്ളതു്. വേറൊരു കാൎയ്യംകൂടിപ്പറയേണ്ടതുണ്ടു്. സൂൎയ്യപുരുഷൻെറ കുട്ടിക്കാലം മുതൽ സമാധിവരെ അദ്ദേഹത്തെ അനവരതം അനുഗമിച്ചതായി ഒരു ശിഷ്യപരമ്പരയില്ല. അച്ഛൻെറയോ അമ്മാവൻെറയോ മഹജ്ജീവിതം പിൽക്കാലത്തെ പ്രസിദ്ധീകരണത്തിനുവേണ്ടി അന്നന്നു ശരിപ്പെടുത്തിവയ്ക്കുന്നതിനും ഇക്കാൎയ്യത്തിൽ ആരുമില്ലായിരുന്നു. അവിടുത്തേക്കു് നാല്പത്തിയേഴുവയസ്സു് ആകുന്നതുവരെ അവിടുത്തെ അപദാനങ്ങൾ രേഖപ്പെടുത്തുന്നതിനു സമുദായം യാതൊരു ഏൎപ്പാടും ചെയ്തിരുന്നില്ല. ഹൎൻെറൽ തുടങ്ങിയ വിവേകോദയവും സമുദായത്തിനു പൊതുവിൽ വേണ്ടതായ അഭിവൃദ്ധിമാൎഗ്ഗ

ങ്ങളെപ്പററി യഥാകാലം വ്യവഹരിക്കുന്നതിനുമാത്രമേ യത്ന്
ച്ചിട്ടുമുള്ളു. പ്രസിദ്ധിയുടെ തീക്ഷ്ണപ്രകാശത്തിൽനിന്നു
കഴിയുമ്മട്ടും ഒഴിഞ്ഞുമാറി നടക്കണമെന്നു മനഃപൂർവ്വം മോഹി
ച്ചിരുന്ന ഈ മഹർഷിയെപ്പററിയുള്ള കൂടുതൽ വിവരങ്ങൾ
കുറിച്ചുവച്ചുകൊള്ളുന്നതിനു് ആക്കും സാദ്ധ്യമായില്ലെങ്കിൽ
അതൊരു അത്ഭുതവുമല്ലല്ലോ.

എന്നാൽ സ്വാമികളുടെ ദേശാടനകാലം ആരംഭിച്ചതു
മുതൽ തിരുവിതാംകൂറിൽ പല സ്ഥലങ്ങളിലും, അവിടുത്തെ
ക്കുറിച്ചുള്ള പല സംഭവവിവരണങ്ങളും ഐതിഹ്യങ്ങളുടെ
ആകർഷകപ്പൊലിമയോടെ പ്രചരിച്ചുതുടങ്ങിയിരുന്നു. അവ
യെ അതതുകാലം യഥാരൂപം രേഖപ്പെടുത്തുന്നതിനു് ആരും
ഉണ്ടായിരുന്നില്ല. അവിടുത്തെ ഗൂഢവും ശീഘ്രവുമായ സ
ഞ്ചാരം അപ്രകാരം ഉള്ള ശ്രമങ്ങളെ അനുവദിച്ചിരുന്നുമില്ല.

ഇത്രയൊക്കെ ദുഷ്കരമായ ഒരു കൃത്യമാണു് എന്റെ
സ്നേഹിതൻ ശ്രീമാൻ ദാമോദരൻ അദ്ദേഹത്തിന്റെ ഇതര
കാര്യപ്രാചുര്യത്തിനിടയിൽ ഇത്ര ചുരുങ്ങിയ കാലംകൊണ്ടു്
ഈ മനോഹരരൂപത്തിൽ സാധിച്ചിട്ടുള്ളതു്.

സ്വാമികളുടെ ജീവചരിത്രത്തെപ്പററിയുള്ള പ്രസ്താവന
വന്നുതുടങ്ങിയപ്പോൾ ഇക്കാര്യം നിർവ്വഹിക്കുന്നതിനു സകല
വിധത്തിലും യോഗ്യനായ യോഗംജനറൽസിക്രട്ടറി ശ്രീമാൻ
സീ. വി. കുഞ്ഞുരാമനും ഞാനുംകൂടി ഇതിനെപ്പററി സംഭാഷ
ണങ്ങൾ നടത്തിയിരുന്നു. എന്നാൽ അച്ഛന്റെ "അമാന്ത"
സ്സമ്പാദ്യത്തിൽ ഇതുവരെ കൈവയ്ക്കാതെ, അദ്ദേഹത്തിന്റെ
സാഹിത്യവിലാസംമാത്രം അവകാശവഴി അനുഭവിച്ചുവരു
ന്ന ശ്രീമാൻ ദാമോദരൻ, പ്രസ്തുത സംഭാഷണങ്ങളും നിർദ്ദേ
ശങ്ങളും സങ്കല്പങ്ങളും പൂർത്തിയാകുന്നതിനുമുമ്പിൽത്തന്നെ,
ഈ ഗ്രന്ഥം ശരിയാക്കുമെന്നെനിക്കറിയാമായിരുന്നു. സീ. വീ

യുടെ കരുവുപിടിപ്പ് ഇന്നും ആ നിലയിൽനിന്നും ഭേദപ്പെട്ടിട്ടില്ല. പുത്രൻെറ യത്നം സഫലമാവുകയും ചെയ്തു.

ഈ യുവഗ്രന്ഥകാരനെപ്പററി ഞാൻ വിശേഷിച്ചു വല്ലതും പറയണമെന്നു വിചാരിക്കുന്നില്ല. ഈഴവസമുദായത്തോട് എനിക്കുള്ള നിഷ്കളങ്ക സൌഹാർദ്ദത്തിനു പ്രധാനകാരണം സി. വി. യും അദ്ദേഹത്തിൻെറ പുത്രന്മാരും ജാമാതാവും എന്നിൽ അനുദിനം വളർത്തിയ സ്നേഹാദരങ്ങൾ ആയിരിക്കുന്ന സ്ഥിതിക്കും, ശ്രീമാൻ ദാമോദരനും ഞാനും കുറേക്കാലം ഒരു പത്രഗ്രന്ഥത്തിൻെറ പ്രധാന പ്രവർത്തകന്മാരായിരുന്ന് പരസ്പരമൈത്രിപോഷിപ്പിച്ചിട്ടുള്ളതിനാലും ഈ ഗ്രന്ഥകാരൻെറ വൈദഗ്ദ്ധ്യത്തെക്കുറിച്ചുള്ള വിമർശനം അസ്ഥാനത്തിലാവുകയില്ലേ എന്നു സംശയിക്കുന്നു. സാഹിത്യരചനയ്ക്കു പര്യാപ്തമായ സകല ഗുണങ്ങളും തികഞ്ഞിട്ടുള്ള ഒരു യുവാവാണ് ശ്രീമാൻ ദാമോദരൻ. കാലയാപനത്തിനു കൊള്ളരുതാത്ത തൊഴിലായി സാഹിത്യവിഹാരം നാട്ടിൽ ശേഷിക്കുന്നകാലത്തോളവും ഈ മാതിരി രത്നങ്ങൾ അഹിസുഹയലുകളുടെ ഇടയിൽ മറഞ്ഞു് അൻപത്തഞ്ചാംവയസ്സിൻെറ അവസാനത്തിൽ വടിയും ഊന്നി രോഗശയ്യയിലേക്കു മാറുന്നതിനേ മാർഗ്ഗമുള്ളുവല്ലോ. പരമാനന്ദസന്ദായകമായ സാഹിത്യനിർമ്മാണം ദാരിദ്ര്യബാധയുടെ വികൃതഹാസമായി പ്രകാശിക്കുന്ന ഈ രാജ്യത്തിൽ ഇത്രയുമെങ്കിലും സാഹിതീവിലാസം കാണപ്പെടുന്നതിൽ സന്തോഷിക്കേണ്ടിയുമിരിക്കുന്നു. ഒരു സാരസ്യകാഥികൻ, സ്വതന്ത്രചിന്തകൻ എന്നീ നിലകളിൽ അസ്മാദൃശന്മാരുടെ അഭിനന്ദനം സമ്പാദിച്ചുകഴിഞ്ഞിരിക്കുന്ന ഈ യുവാവിൽനിന്നു്, ബഹുകാര്യപാരതന്ത്ര്യത്തിനിടയിലും, മഹത്തരങ്ങളായ ഗ്രന്ഥങ്ങൾ ആവിർഭവിക്കാവുന്നതാണ്.

മേൽപ്രസ്താവിച്ച അസൌകര്യങ്ങളെ എല്ലാം വിജയിച്ചു് സ്വാമികളെപ്പററി ഇത്ര യഥാർത്ഥവും സ്ഥലകാലനിർണ്ണ

യത്താൽ വിശ്വസനീയവുമായ ഒരു വിവരണം ചമയ്ക്കുന്നതിനു ഗ്രന്ഥകർത്താവു ശക്തനായതിൽ അത്ഭുതപ്പെടേണ്ടിയിരിക്കുന്നു. ഒരുപക്ഷെ ഈ ചരിത്രം, ഞാൻ മുൻപു പറഞ്ഞതുപോലെ സ്വാമികളെപ്പററി സമുദായസരിത്തിൻെറ ഉപരിതലത്തിൽക്കൂടെ ഒഴുകിനടക്കുന്ന സംഭവകഥനങ്ങളെക്കുറിച്ച് അതതുദേശക്കാരെ അനുസ്മരിപ്പിക്കുന്നതിനും, തദ്വാരാ കൂടുതൽ പ്രസ്താവനകൾ വെളിയിൽക്കൊണ്ടുവരുന്നതിനും സഹായിച്ചേക്കാമെന്നും ഒരു ആശയില്ലാതില്ല. അങ്ങിനെയാണെങ്കിൽ സ്വാമികളുടെ സുദീർഘമായ ജീവിതകാലത്തിൽ, അമ്മാൾകേന്ദ്രത്തിനുചുററും കേരളത്തിൻെറ നാനാഭാഗങ്ങളിലും സംഭവിച്ചിട്ടുള്ള പല സംഗതികളും പലരിൽനിന്നും പ്രസിദ്ധീകരണമണ്ഡലത്തിലേക്കു പകരുവാനുംഇടയായേക്കും. അപ്രകാരം, സമഷ്ടിയായ ഒരു ജീവചരിത്രത്തിൻെറ അടിസ്ഥാനപ്പണിയായി ഇതു തീരുമെന്നുണ്ടെങ്കിൽ അതും കൃതാർത്ഥതയ്ക്കു കാരണമാണു്.

ശ്രീനാരായണഗുരുസ്വാമികളുടെ ജീവചരിത്രം എഴുതുന്നതിനുദ്ദേശിക്കുന്ന ഒരാൾക്കു് ചിന്താതീതങ്ങളും അതുടെ വിഷയവിശകലനശക്തിയേയും പരാജയപ്പെടുത്തുന്നവയുമായ വൈഷമ്യങ്ങളുടെ സംകീർണ്ണകലാപബാഹുല്യത്തോടു നേരിടേണ്ടതായി വരുന്നു. സനാതനധർമ്മത്തിൻെറഒരു യഥാർത്ഥഭക്തൻ, സാന്മാർഗ്ഗികജീവിതത്തിൻെറ ഒരു മഹനീയോദാഹരണം, സമുദായസേവനത്തിൻെറ ഒരു പ്രത്യക്ഷമാതൃക, ഭൂതദയയുടെ ഒരു വിശ്രുതഭണ്ഡാഗാരം, സാഹിത്യവിലാസത്തിൻെറ സമുചിതമണ്ഡപം, രാജതേജസ്സിനാൽ വിദഗ്ദ്ധഭരണം നടത്തുന്ന സിംഹാസനസ്ഥൻ, ഫലിതപരിപൂർണ്ണമായസംഭാഷണത്തിൽ അദ്വിതീയൻ, സംഘടനയുടെ മഹാരഹസ്യം യഥാവിധി അറിഞ്ഞിട്ടുള്ള നിസ്സീമബുദ്ധിമാൻ, ആധുനികജീവിതചര്യയിലേക്കു പ്രാചീനസ്ഥിതികളെ പകർത്തുന്നതിനു നല്ലതുപോലെ അറിയാവുന്ന മനുഷ്യഹൃദയജ്ഞൻ, മഹാത്മാ

ക്ഷികൻ, രാഷ്ട്രീയകിരണങ്ങളുടെ സമ്പ്രോഹത്താൽ സംപൂജിതൻ, പൌരസ്ത്യവിദ്യാസമ്പത്തിൻെറ ആരാധകൻ, പ്രകൃതിരാമണീയകം അനുഭവിച്ചറിഞ്ഞു് പർണ്ണശാലകളും ദേവാലയങ്ങളും ഭക്തസംകേതങ്ങളും നിർമ്മിക്കുന്നതിൽ നിതാന്തശ്രദ്ധാലു എന്നിങ്ങനെ അവിടുത്തെ ഓരോ ഭാവത്തേയുംപുരസ്കരിച്ച് സംഭവബാഹുല്യത്തോടുകൂടി ഇതിനേക്കാൾ വലിപ്പംകൂടിയ ഓരോ ഗ്രന്ഥം എഴുതുന്നതിനു കഴിവുള്ളതാണു്. പൊതുജനങ്ങൾക്കു നിഷ്പ്രയാസം വായിച്ചറിയത്തക്കവിധത്തിലും വായനക്കാക്ക് അകമാനമൊരു വിശദബോധം നൽകുന്നതിനു പര്യാപ്തമായും ഈ മഹാസമുദ്രത്തെ എങ്ങിനെ തരണം ചെയ്യേണ്ടു എന്നുള്ള ഭീതി ആരേയും അധൈര്യപ്പെടുത്തുന്നതാണു്. ഏതുവഴിക്കു തിരിയേണ്ടു, ഏതു് ആരംഭിക്കേണ്ടു, ഏതിനു പ്രാധാന്യംനൽകേണ്ടു എന്നിങ്ങനെ വിഷമിച്ച് ഒന്നിനും ഒരുമ്പെടാതെ മൌനമായിരിക്കുകയായിരിക്കാം ചിലർചെയ്യുന്നതു്. അതിനിടയിൽ കരുണയില്ലാത്ത ദിനരാത്രങ്ങൾ തെളിഞ്ഞു നിൽക്കുന്ന വത്തമാനകാലസംഭവങ്ങളേ അന്ധകാരമയമായ ഭൂതകാലപാതാളത്തിലേക്കു മാററി ഒളിച്ചുകൊണ്ടു്, മുന്നോട്ടു് ഓടുകയും ചെയ്യുന്നു. ഇപ്രകാരം ഒരു അത്യാപത്തിനേ തടുക്കുന്നതിനു് ഏററവും നേരത്തേ ശ്രമിച്ച ശ്രീമാൻ ദാമോദരനോടു് കേരളീയർ കൃതജ്ഞരായിരിക്കണമെന്നുള്ളതിനു വാദമില്ല.

സ്വാമികളും പൊതുവിൽ കേരളരാജ്യവും പ്രത്യേകിച്ചു തീയസമുദായവും തമ്മിലുള്ള ബന്ധത്തേയും, ഹിന്ദുമതത്തിനും ഹൈന്ദവധർമ്മത്തിനും കേരളസമുദായത്തിനും അവിടുത്തേ ഉജ്ജ്വലവും ഫലഭൂയിഷ്ഠവും പരിപാവനവും ആയ ജീവിതം നൽകിയ മഹനീയസമ്പത്തിനേയും പററി സമാധിയുടെ പിറേറദിവസം ഞാൻ "മലയാളി" പത്രത്തിൽ എഴുതിയ മുഖപ്രസംഗം ഈ ഗ്രന്ഥത്തിൻെറ അനുബന്ധമായി ചേത്തിരിക്കുന്ന സ്ഥിതിക്ക് ആ ഭാഗങ്ങൾ ഇവിടെ ആവത്തി

ക്കണമെന്നു വിചാരിക്കുന്നില്ല. സ്വാമികളുടെ അന്തേവാസിപ്രധാനികളായി ഇന്നും ജീവിച്ചിരിക്കുന്ന ത്യാഗിവര്യൻ ഡാക്ടർ പല്പു മുതലായ മഹാശയന്മാർ പറയേണ്ടതായ കാര്യങ്ങളെ ഞാൻ കവൎന്നെടുക്കുന്നുമില്ല. പരബ്രഹ്മത്തിൽ മധുരഗാംഭീര്യത്തോടെ ലയിച്ചിരിക്കുന്ന ആ പുണ്യാത്മാവിന്റെ വാത്സല്യപുരസ്സരമായ അനുഗ്രഹങ്ങൾ ശ്രീമാൻ ദാമോദരന്റെ ഈ അച്ചനയത്ന സാംസിദ്ധമാവുകയും, സമാധിസ്ഥനായ ആ ലോകഗുരുവിന്റെ ആരാധകലക്ഷങ്ങൾ ഇതിനെ സ്നേഹപൂൎവ്വം കൊണ്ടാടുകയും ചെയ്യുമാറാകട്ടെ!

കൊല്ലം.
൧—൩—൧൧൦൪.

ഇ. വി. കൃഷ്ണപിള്ള.
ബി. ഏ., ബി. എൽ.
കാര്യദർശി
സമസ്തകേരളസാഹിത്യപരിഷത്ത്.

---

# വിഷയാനുക്രമണിക.

## ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങളുടെ

# ജീവചരിത്രം.

---

അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം.

## ഒന്നാം അദ്ധ്യായം.

---

തിരുവനന്തപുരം രാജധാനിയിൽനിന്നു് ഏകദേശം അഞ്ചുനാഴിക വടക്കായി ചെമ്പഴന്തി എന്നൊരു ഗ്രാമമുണ്ടു്. വിക്രമവാരിരാശികളായിരുന്ന എട്ടുവീട്ടിൽപിള്ളമാരിൽപ്പെട്ട ചെമ്പഴന്തിപ്പിള്ളമാരെക്കൊണ്ടു് ആ ഗ്രാമം തിരുവിതാംകൂർ ചരിത്രത്തിൽ പ്രസിദ്ധമായിത്തീർന്നിട്ടുള്ളതാണു്. കുന്നുകളും, പാടങ്ങളും, കുല്യകളും നിറഞ്ഞു രമണീയമായ ഒരു പ്രദേശമാണതു്. ആ ഗ്രാമത്തിൽ വയൽവാരത്തുവീട്ട് എന്നുപേരായി പുരാതനമായ ഒരീഴവത്തറവാടുണ്ടു്. വിശാലമായ ഒരു പാടത്തിൻെറ തെക്കേക്കരെയുള്ള മനോജ്ഞമായ ഒരു പറമ്പിലാണ് അതു സ്ഥിതിചെയ്യുന്നതു്. ആ പറമ്പിൻെറ കിഴക്കേവശത്തു് ഒരുകാവും, തെക്കേവശത്തു ചെമ്പഴന്തിയിലെ ഈഴവരുടേയും നായന്മാരുടേയുംകൂടി വകയായിരുന്ന മണക്കൽ എന്ന ഒരു പ്രാചീനക്ഷേത്രവും ഉണ്ടു്.

ശ്രീനാരായണഗുരുസ്വാമികൾ കൊല്ലവർഷം * ൧൦൩൨

---

* ജനനത്തീയതി ൧൦൩൦-ൽ ആയിരുന്നു എന്നു് സ്വാമി അവർകൾ മി: സി. വി. കുഞ്ഞുരാമനോടു പറഞ്ഞിട്ടുണ്ടു്.

ചിങ്ങമാസത്തിലെ ചതയം നക്ഷത്രത്തിൽ മേല്പറഞ്ഞ വയല്വാരത്തു വീട്ടിൽ ജനിച്ചു. ആ തറവാട്ടുവക പ്രധാനകെട്ടിടങ്ങളെല്ലാം നശിച്ചുപോയി എങ്കിലും, സ്വാമിയെ പ്രസവിച്ചു മുറിയോടുകൂടിയ വടക്കേത്തു് ഇപ്പോഴും നില്ക്കുന്നുണ്ടു്. ലോകം മുഴുവനും യശശ്ചന്ദ്രിക പരത്തിയ ആ മഹാപുരുഷൻ ജനിച്ചതും, ഒരുനൂററാണ്ടിലധികം പഴക്കം ചെന്നതും ഇടുങ്ങിക്കാററുകയറാത്തതും ആയ ആ ചെറിയ കെട്ടിടവും മുറിയും വികാരജടിലമായ ഹൃദയത്തോടുകൂടിയല്ലാതെ നോക്കിനില്ക്കാൻ ആൎക്കും സാധിക്കുന്നതല്ല. ആ ശിശു ഭൂലോകജാതം ചെയ്തകാലത്തു്, ആ ഭവനവും പറമ്പും ഭാവിയിൽ ഒരു വമ്പിച്ച സമുദായത്തിന്റെ പുണ്യസ്ഥലമായിത്തീരുമെന്നും, അവിടെ പലരാജ്യക്കാരും തീൎത്ഥയാത്ര വരുമെന്നോ ആരും കരുതിയിരുന്നിരിക്കയില്ല.

സ്വാമിയുടെ അച്ഛന്റെ പേരു കൊച്ചുവിളയിൽ മാടനാശാൻ എന്നും അമ്മയുടെ പേരു കുട്ടിയെന്നും ആയിരുന്നു. അച്ഛൻ വിദ്വാനും, ഭക്തനും, അദ്ധ്യാപകനും ആയിരുന്നു. സ്വാമിക്കു മൂന്നു സഹോദരിമാരും, കൃഷ്ണൻ വൈദ്യൻ എന്നൊരമ്മാവനും ഉണ്ടായിരുന്നു. രണ്ടു സഹോദരിമാർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടു്. നാണു എന്നാണു് മാതാപിതാക്കന്മാർ അവരുടെ ഏകപുത്രനെ നാമകരണം ചെയ്തതു്. സ്വാമിയുടെ കുട്ടിക്കാലത്തെ വിനോദങ്ങളായി, തീണ്ടൽ ജാതിക്കാരെന്നു പറയുന്നവരെ ചെന്നു തീണ്ടിയിട്ടു മററുള്ളവരെ അശുദ്ധമാക്കുക, വീട്ടിൽ ദേവപൂജയ്ക്കൊരുക്കിവയ്ക്കുന്ന പഴവും പലഹാരങ്ങളും പൂജയ്ക്കു മുമ്പു് എടുത്തു ഭക്ഷിച്ചുകളയുക മുതലായി ചിലതു പറഞ്ഞുകേൾവിയുണ്ടു്. ഒരിക്കൽ സ്വാമി അടുത്തുള്ള പാടക്കരയിൽകൂടി പോകുമ്പോൾ, ഒരു പുലച്ചാളയിൽ ഒരു കലത്തിൽ അരിതിളച്ചുമറിയുന്നതായി കണ്ടു. അടുത്താരും ഇല്ലാതിരുന്നതിനാൽ സ്വാമി വേഗം ചെന്നു് അടുപ്പത്തുനിന്നു് അതിറക്കിവച്ചു. അച്ഛൻ ഈ സംഗതി അറി

ഞ്ഞു സ്വാമിയെ പിടിച്ചു അടിയ്ക്കാൻ നിറുത്തിയപ്പോൾ സ്വാമി പറഞ്ഞ മറുപടി താൻ അപ്പോൾ അതിറക്കിയില്ലായിരുന്നു എങ്കിൽ ആ പാവങ്ങൾ അന്നു പട്ടിണിആയിപ്പോകമെന്നായിരുന്നു. വേറൊരിക്കൽ സ്വന്തം സഹോദരിയെ കഴുത്തുവരെ കുഴിച്ചു മൂടിക്കളഞ്ഞുവത്രെ. പിന്നെ വീട്ടുകാർചെന്നായിരുന്നു ആ കുട്ടിയെ രക്ഷപ്പെടുത്തിയതു്. ഇത്തരം ചില വികൃതിത്തരങ്ങൾ ഉണ്ടായിരുന്നു എങ്കിലും, ജീവകാരുണ്യം എന്ന വിശിഷ്ടഗുണം ആ ഇളംപ്രായത്തിൽതന്നെ ആ ബാലനിൽ തെളിഞ്ഞു പ്രകാശിച്ചിരുന്നു.

അന്നത്തെ ചെമ്പഴന്തിപ്പിള്ള ആയിരുന്നൊരു ജ്യോത്സ്യരാണു സ്വാമിയെ വിദ്യാരംഭം ചെയ്യിച്ചതു്. അമരേശം, സിദ്ധരൂപം, മുതലായവ അച്ഛന്റേയും അമ്മാവന്റേയും അടുക്കലിരുന്നു പഠിച്ചു. മലയാളം എഴുത്തും വായനയും ആശാനും പഠിപ്പിച്ചു. അസാധാരണ ധിഷണാശക്തിയും, സുകുമാരശരീരവും, സ്വഭാവമാധുര്യവും നിമിത്തം ആ ബാലൻ സകലർക്കും കണ്ണിലുണ്ണിയായിത്തീർന്നിരുന്നു. എന്തു കഷ്ടപ്പാടുകൾ സഹിക്കേണ്ടിവന്നാലും സ്വാമിയെ അന്നത്തെ രീതിക്കു വേണ്ടപോലെ വിദ്യാഭ്യാസം ചെയ്യിക്കണമെന്ന താൽപര്യം അച്ഛനും അമ്മാവനും ഉണ്ടായി. എന്നാൽ ആ പ്രായത്തിൽ സ്വാമിയെ പുറത്തെങ്ങും അയയ്ക്കാൻ അവർക്കു ധൈര്യമുണ്ടായില്ല. അമ്മാവന്റെ അടുക്കൽ നിന്നു സ്വല്പമായ വൈദ്യം ഇതിനിടയിൽ സ്വാമി പഠിക്കുകയും, സംസ്കൃതപുസ്തകങ്ങൾ സ്വന്തമായി വായിച്ചു മനസ്സിലാക്കുന്നതിനു ശ്രമിക്കുകയും ചെയ്തു.

ഉയർന്നതരം പഠിപ്പിനു അടുത്തെങ്ങും സൗകര്യം ഇല്ലാതിരുന്നതുകൊണ്ടു് സ്വാമി പഠിപ്പുമതിയാക്കി കുറെക്കാലം വീട്ടിൽ നിൽക്കേണ്ടിവന്നു. അന്നു് അദ്ദേഹം കുടുംബകാര്യങ്ങളിൽ പ്രായത്തിനനുസരിച്ചു അച്ഛനേയും അമ്മാവനേയും

സഹായിച്ചുകൊണ്ടിരുന്നു. കൃഷി ആയിരുന്നു അവരുടെ പ്രധാന തൊഴിൽ. അതിൽ സ്വാമികൾക്കു സാമാന്യം വാസന ഉണ്ടായിരുന്നു. അ ബാല്യകാലത്തു സ്വന്തമായി ഒരു വെററിലക്കൊടി താൻ നട്ടു നനച്ചു വളൎത്തിയിരുന്നു എന്നു സ്വാമികൾതന്നെ പറഞ്ഞിട്ടുണ്ട്. അടുത്തുള്ള കുന്നുകളിലും കാടുകളിലും കന്നുകാലികളെ മേച്ചും, അതിനിടയിൽ സ്വന്തമായി സംസ്കൃതം പഠിച്ചും സ്വാമി ദിവസങ്ങൾ പോക്കി. "മദ്ധ്യാഹ്നകാലത്തു വൃക്ഷങ്ങളുടെ തണലുകളിൽ പശുക്കൾ മേഞ്ഞുനില്ക്കുമ്പോൾ സ്വാമി ഇലകൾ നിറഞ്ഞ മരക്കൊമ്പുകളിൽ കയറിയിരുന്നു നിലവൎണ്ണമായ ആകാശത്തെ നോക്കി മനോരാജ്യം ചെയ്യുകയും സംസ്കൃത പദ്യങ്ങൾ ഉരുവിട്ടു പഠിക്കയും പതിവായിരുന്നു", എന്നു് ഒരു ജീവചരിത്രകൎത്താവു പറയുന്നു.

ഈശ്വരഭക്തരായ മാതാപിതാക്കന്മാരും വീട്ടിനു തൊട്ടു മുൻവശത്തുള്ള മണക്കൽ ക്ഷേത്രവും ആയിരിക്കാം ഒരുപക്ഷെ സ്വാമിയെ ബാല്യത്തിൽ തന്നെ ഒരു ഭക്തനാക്കിത്തീൎത്തതു്. എല്ലാ ഗൃഹങ്ങളിലും ആരാധനാസ്ഥലങ്ങൾ ഉണ്ടായിരിക്കണമെന്നു സ്വാമി പിന്നീടുപദേശിക്കാനുണ്ടായ കാരണം സ്വന്തം അനുഭവവും ആയിരിക്കാം. സത്യനിഷ്ഠയും, സ്വഭാവശുദ്ധിയും, ചിന്താശീലവും സാധാരണക്കാരിൽ നിന്നു് അന്നു തന്നെ സ്വാമിയെ വേൎതിരിച്ചു നിൎത്തിയിരുന്നു. വിശ്രമവേളകൾ മിക്കവാറും ആ ക്ഷേത്രത്തിൽ തന്നെ സ്വാമി കഴിച്ചുകൂട്ടി. ബാല്യം കഴിഞ്ഞതിനുശേഷം ഉറക്കം തന്നെയും അവിടെ ആയിരുന്നു എന്നാണു വിശ്വാസയോഗ്യമായി അറിയുന്നതു്. അന്നു് സ്വാമി ഉറങ്ങാൻ ഉപയോഗിച്ചിരുന്ന പലക ക്ഷേത്രഭാരവാഹികൾ ഭക്തിപൂർവ്വം സൂക്ഷിച്ചു വച്ചിട്ടുണ്ട്.

അങ്ങനെ ഇരിക്കുമ്പോൾ സ്വാമിയുടെ അമ്മാവനായ കൃഷ്ണൻ വൈദ്യൎക്കു അദ്ദേഹത്തിൻെറ ഒരു സ്നേഹിതൻ സംസ്കൃതപദ്യത്തിൽ ഒരു കത്തു് എഴുതി അയച്ചു. അതി

ൻെറ അത്ഥം അദ്ദേഹത്തിനു പൂർണ്ണമായും മനസ്സിലായില്ല. സ്വാമിയെ വിളിച്ച് അതു് അത്ഥമാകുന്നോ എന്നു നോക്കാൻ അദ്ദേഹം പറഞ്ഞു. സ്വാമി ഒന്നുരണ്ടു പ്രാവശ്യം അതു് വായിച്ചിട്ട് അതിൻെറ അത്ഥം വെടിപ്പായി പറഞ്ഞു കേൾപ്പിച്ചു. വൈദ്യർ വളരെ സന്തോഷിക്കുകയും, ഉടൻ തന്നെ സ്വാമിയെ ഉപരിവിദ്യാഭ്യാസത്തിനയയ്ക്കണമെന്നു തീർച്ചപ്പെടുത്തുകയും ചെയ്തു.

സംസ്കൃതത്തിൽ ഉപരിവിദ്യാഭ്യാസത്തിനായി സ്വാമി ൧൦൩൦-ൽ (ഇരുപത്തൊന്നാമത്തെ വയസ്സിൽ) കരുനാഗപ്പള്ളി, പുതുപ്പള്ളിൽ, കുമ്മൻപള്ളിൽ രാമൻപിള്ള ആശാൻെറ അടുക്കലേക്കു പോയി. ആശാൻ അന്നു ശിഷ്യസമ്പത്തിലും വിദ്വത്തിലും തിരുവിതാംകൂറിൽ എങ്ങും പ്രസിദ്ധനായിരുന്നു. പല സ്ഥലത്തുനിന്നും അനവധി വിദ്യാത്ഥികൾ അന്നു് ആശാൻെറ വാസസ്ഥലമായ ചെറുവണ്ണൂർവീട്ടിൽവന്നു ചേർന്നിരുന്നു. ചെമ്പഴന്തിയിൽ നിന്നു എത്രയും വിഭിന്നമായ പ്രകൃതിവിലാസങ്ങളോടുകൂടിയ ഒരുദിക്കാണു് പുതുപ്പള്ളി. ചെമ്പഴന്തിയിലെ കുന്നുകൾക്കും കാടുകൾക്കും പകരം, മനോഹരമായ കായംകുളംകായലും, വിസ്തീർണ്ണമായ പാടങ്ങളും, കേരവൃക്ഷങ്ങൾ നിബിഡമായി പിടിച്ചു കിടന്ന പറമ്പുകളും ആണു സ്വാമി അവിടെ കണ്ടതു്. വാരണപ്പള്ളി എന്ന പ്രസിദ്ധ ഗൃഹത്തിലാണു സ്വാമി താമസിച്ചതു്. അക്കാലത്തു് അന്യദേശങ്ങളിൽ നിന്നു് വന്നുചേന്ന ഈഴവവിദ്യാത്ഥികളെ ഒരു പ്രതിഫലവും കൂടാതെ തങ്ങളുടെ ഗൃഹങ്ങളിൽ താമസിപ്പിക്കുന്നതു് ആ നാട്ടിലെ സമ്പന്നന്മാരായ ഈഴവമാന്യന്മാർ അവരുടെ കടമകളിൽ ഒന്നായി ഗണിച്ചിരുന്നു. വിശേഷിച്ചും, വാരണപ്പള്ളിയിലെ അന്നത്തെ കാരണവരായിരുന്ന കൊച്ചുകൃഷ്ണപ്പണിക്കർ ഒരു സാഹിത്യരസികൻ കൂടി ആയിരുന്നു. അദ്ദേഹത്തിൻെറ ഗൃഹത്തിൽ മിക്കവാറും എന്നും കൂടാറുണ്ടായിരുന്ന ചെറിയ "വിദ്വൽസദസ്സു"കളിൽ രാമൻപിള്ള ആശാ

ൻെറ ശിഷ്യന്മാർ സാഹിത്യപരമായി പല വാദങ്ങളും നടത്തിവന്നു. അതിലൊന്നും പങ്കുകൊള്ളാതെ സ്വാമി ഒഴിഞ്ഞ ഒരു മൂലയിൽ എല്ലാം ശ്രദ്ധാപൂർവ്വം കേട്ടുകൊണ്ടിരിക്കുക അയിരുന്നു പതിവു്. പെരുന്നല്ലി കൃഷ്ണൻവൈദ്യരും വെള്ളത്തേരി കേശവൻവൈദ്യരും അന്നു് സ്വാമിയുടെ സതീർത്ഥ്യരായിരുന്നു. അവരും വാരണപ്പള്ളിൽതന്നെ ആയിരുന്നു താമസിച്ചിരുന്നതു്. "ശൃംഗാരാംബുധിയെക്കടഞ്ഞു കവിതപ്പെണ്ണിൻവിലാസങ്ങൾ" നല്ലപോലെ കണ്ടിരുന്ന അരണ്ടു പേരും മററു സഹപാഠികളും പ്രതന്നിഷ്ഠനായി, ഈശ്വരഭക്തനായി, 'രസികത്വ'ങ്ങളൊന്നും ഇല്ലാതെ സാത്വികനായിരുന്ന "നാണുവിൻെറ പൂർണ്ണസന്യാസത്തെ" കളിയാക്കി വിനോദിക്ക പതിവായിരുന്നു. "നാണുവെനെത്തിത്തകഞ്ഞാസനനരി സരസൻ നമ്മളെതീത്തതില്ല", എന്നും മററും അവരുടെ അക്ഷേപങ്ങൾ ഉണ്ടാകാറിരുന്നതും ഇല്ല. എന്നാൽ മററുള്ളവരുടെ സാഹചര്യത്തെക്കാൾ ചിന്താശീലനായ സ്വാമികൾ ഏകാന്തശാന്തതയായിരുന്നു ഇഷ്ടപ്പെട്ടതു്. വാരണപ്പള്ളിൽ നിത്യവും നടന്നിരുന്ന പുരാണപാരായണത്തിൽ സ്വാമികൾ പ്രത്യേകതാല്പര്യം പ്രദർശിപ്പിച്ചിരുന്നു.

രാമൻപിള്ള ആശാൻെറ അടുക്കൽ സ്വാമി പ്രധാനമായും കാവ്യങ്ങളാണു് അഭ്യസിച്ചതു്. മഹാപണ്ഡിതനായ ആശാൻ ജാതിചിന്തകളിൽ നിന്നു് വിമുക്തനല്ലായിരുന്നതിനാൽ ഈഴവരെ വ്യാകരണം പഠിപ്പിച്ചിരുന്നില്ലെന്നു് മാത്രമല്ല, അതു് അവർ പഠിക്കരുതെന്നു് അവരോടു് ഉപദേശിക്കയും ചെയ്തിരുന്നു. എങ്കിലും അദ്ദേഹത്തിനു് സ്വാമിയെ വളരെ വാത്സല്യമായിരുന്നു. രാമായണവും ഭാഗവതവും അയിരുന്നു വിശ്രമ വേളകളിലെല്ലാം അന്നു് സ്വാമി പ്രധാനമായും പാരായണം ചെയ്തിരുന്നതു്. *മഹാവിഷ്ണു ആയി

* ശ്രീരാമനായിരുന്നു എന്നും ശ്രീകൃഷ്ണനായിരുന്നു എന്നും പറയുന്നുണ്ടു്.

രുന്നു അദ്ദേഹത്തിന്റെ അന്നത്തെ ഇഷ്ടദേവത. "അക്കാല ങ്ങളിൽ സ്വപ്നത്തിലും ജാഗ്രത്തിലും ബാലകൃഷ്ണൻ പലപ്പോഴും പ്രത്യക്ഷമായിട്ടുണ്ടെന്നും, ചില സമയങ്ങളിൽ സ്വാമിയോടൊന്ന ദിക്കുകളിലൊക്കെയും ബാലകൃഷ്ണരൂപം കണ്ടിരുന്നു എന്നും സ്വാമി ചിലപ്പോൾ പറഞ്ഞിട്ടുണ്ട്," എന്നു് ശ്രീമാൻ ഈ. കെ. അയ്യാക്കുട്ടി ബി. ഏ. പ്രസ്താവിച്ചിട്ടുണ്ട്. "ഗജേന്ദ്രമോക്ഷം" എന്നു്, ഇപ്പോഴും പുതുപ്പള്ളിയിലും മററും പ്രചുരപ്രചാരമായിട്ടില്ലാത്ത, ഒരു വഞ്ചിപ്പാട്ട് വാരണപ്പള്ളി പ്പണിക്കരുടെ അവശ്യപ്രകാരം സ്വാമികൾ എഴുതിയതാണത്രേ. പല വിഷ്ണുസ്തോത്രങ്ങളും അന്നു രചിച്ചു. രണ്ടുകൊല്ലംകൊണ്ടു് മാഘം, നൈഷധം ആദിയായ പല കാവ്യങ്ങളും നാടകം, അലങ്കാരം മുതലായവയും സ്വാമി പഠിച്ചു. അനന്തരം സ്വജനങ്ങളുടെ അവശ്യപ്രകാരം വീട്ടിലേക്കു മടങ്ങാൻ അദ്ദേഹം നിർബന്ധിതനായി. എന്നാൽ അതികഠിനമായ രക്താതിസാരം പിടിപെട്ടു കിടപ്പിലായി, പ്രജ്ഞയില്ലാതെ പോയ അദ്ദേഹത്തെ വീട്ടുകാർ ചെന്നു കൊണ്ടുപോരുകയാണുണ്ടായതു്.

———:*:———

## രണ്ടാം അദ്ധ്യായം

പുതുപ്പള്ളിൽനിന്നു സ്വാമികൾ ചെമ്പഴന്തിയിൽ തിരിച്ചുവന്നതു് ൧൦൫൩-ാമാണ്ടിലാണു്. ഏകദേശം നാലു സംവത്സരക്കാലത്തോളം, അതായതു്, '൫൭-ാമാണ്ടുവരെ അദ്ദേഹം ആ ദേശത്തു കുട്ടികളെ പഠിപ്പിച്ചുകഴിച്ചുകൂട്ടി. അക്കാലത്താണു "നാണുആശാൻ" എന്ന പേരു് അദ്ദേഹത്തിനു സിദ്ധിച്ചതു്. അക്കാലത്തു് ജയദേവസ്വാമികളുടെ "ഗീതാഗോവിന്ദം" എന്ന പുസ്തകം അദ്ദേഹം നിത്യം പാരായണം ചെയ്തിരുന്നു.

എന്നാൽ ഈ കാലമെല്ലാം ഒരു "ദിവ്യമായ അസംതൃപ്തി" അദ്ദേഹത്തെപീഡിപ്പിച്ചു കൊണ്ടിരുന്നു. ക്ഷണികങ്ങളായ ലൌകികാനന്ദങ്ങളുടെ വ്യാമോഹത്തിൽ നിന്നു വിമുക്തനാവുന്നതിനുള്ള മാർഗ്ഗം അദ്ദേഹം അന്വേഷിച്ചുതുടങ്ങി. തൻെറ അസ്വസ്ഥമായ ഹൃദയത്തിന് ഒരിക്കലും ഒരു സമാധാനവും ഉണ്ടായില്ല. "ചോരനപഹരിക്കാത്ത ശാശ്വതശാന്തിധനവും, മാരനെയ്താൽമുറിയാത്ത മനഃശോഭയും" ആണ് അദ്ദേഹം അന്വേഷിച്ചത്. എന്നാൽ അവയെ എവിടെപ്പോയി എങ്ങനെ അന്വേഷിക്കണമെന്നറിയാതെ, അദ്ദേഹം അത്യന്ത വിധുരനായിത്തീർന്നു.

ലോകത്തോടു തന്നെ ബന്ധിച്ചിരുന്ന ശൃംഖല ഒന്നൊന്നു മുറുകി വരുന്നതായിട്ടാണ് അദ്ദേഹം കണ്ടത്. എന്നേക്കുമായി അതിനെ പൊട്ടിച്ചു കളഞ്ഞു സ്വതന്ത്രനാകാനുള്ള മനഃശക്തി അദ്ദേഹത്തിനുണ്ടായിരുന്നതും ഇല്ല. തന്മൂലം ബന്ധുമിത്രങ്ങളുടേയും ഗുരുനാഥൻെറയും നിർബ്ബന്ധത്തിനു വിധേയനായി അദ്ദേഹം വിവാഹം കഴിച്ചു. സ്വാമിയുടെ പിതാവിൻെറ ഭാഗിനേയിയായിരുന്നു വധു. ലൌകികവും ആദ്ധ്യാത്മികവും ആയ ചിന്തകൾക്കിടയിൽക്കിടന്നു ഞെരുങ്ങിയ സ്വാമി അവസാനം അന്തഃകരണത്തിൻെറ പ്രേരണയ്ക്കു വഴിപ്പെട്ടു, വിവാഹാനന്തരം താമസിയാതെ തന്നെ വീട്ടിൽ നിന്നിറങ്ങിപ്പോയ്ക്കളഞ്ഞു. സ്വജനങ്ങൾ അദ്ദേഹത്തെ തിരിച്ചുകൊണ്ടു വന്നുവെങ്കിലും വിവാഹബന്ധം രണ്ടുമൂന്നാണ്ടിനകം സ്വയമേവ വേർപെട്ടുപോയി.

ഇക്കാലത്ത് അടുത്തുള്ള കടൽപ്പുറങ്ങളിലും മലകളിലും മററും സ്വാമി ധ്യാനനിഷ്ഠയിലിരിക്കുന്നതു പലരും കണ്ടിട്ടുണ്ടത്രെ. അപ്പോഴേക്കും അദ്ദേഹത്തിൻെറ വാത്സല്യനിധിയായ മാതാവു പരലോകം പ്രാപിച്ചു. ൧൦൫൦-ൽ പിതാവും മരിച്ചു. ലോകശൃംഖലയുടെ കണ്ണികൾ അങ്ങനെ സ്വയം അയഞ്ഞു

കിട്ടിയെങ്കിലും കുടുംബഭാരം മുഴുവനും അദ്ദേഹത്തിന്റെ ചുമലിൽ പിടിച്ചു വയ്ക്കുന്നതിന് അമ്മാവൻ മുതിൎന്നു. എന്നാൽ, ആ ഭാരം ഏല്ക്കാതെ, കുടുംബവുമായുള്ള സകല ബന്ധങ്ങളും ഉപേക്ഷിച്ചു വീട്ടിൽ നിന്നിറങ്ങി.

അത് സ്വാമിയുടെ ൨൪-ാമത്തെ വയസ്സിലായിരുന്നു. ഭഗവാൻ ബുദ്ധനും നിർവാണമന്വേഷിച്ചു പുറപ്പെട്ടതും ഏകദേശം ഈ പ്രായത്തിൽതന്നെ ആയിരുന്നുവല്ലൊ. സ്വാമി ഒരു ലക്ഷ്യവുംകൂടാതെ ചിന്താജ്ജ്വരനായി അലഞ്ഞു നടന്നു. അങ്ങനെ നടക്കുന്നതിനിടയിൽ പ്രസിദ്ധ വിദ്വാനും യോഗീശ്വരനുമായിരുന്ന കുഞ്ഞൻപിള്ള ചട്ടമ്പിയുമായി കണ്ടു മുട്ടുകയും അവർ സ്നേഹിതന്മാരായിത്തീരുകയും ചെയ്തു. ചട്ടമ്പിസ്വാമികൾ അന്ന് സുബ്രഹ്മണ്യോപാസകനായിരുന്നെന്നുതന്നെയുമല്ല, ഷൺമുഖദാസൻ എന്നു പേരും സ്വീകരിച്ചിരുന്നു. ശ്രീമാൻ അയ്യാക്കുട്ടി പറയുന്നു:—"കുറേക്കാലം അവർ വേർപിരിയാതെ നടന്നു. ഇന്ന ദിക്കിൽ ഭക്ഷണം കഴിക്കുക എന്നോ ഇന്ന ദിക്കിൽ കിടക്കുക എന്നോ അവൎക്ക് യാതൊരു നിശ്ചയവുമുണ്ടായിരുന്നില്ല. ഇവർ ഇങ്ങനെ നടക്കുന്ന കാലത്ത്, സ്വാമി കുടുംബത്തെ ഉപേക്ഷിച്ചു നടക്കുന്നതു ശരിയല്ലെന്നും മററും ഒരു വൃദ്ധൻ സ്വാമിയോടുപദേശിച്ചു. അതിനു മറുപടി ആയി കുടുംബബന്ധത്തേക്കാൾ ശ്രേഷ്ഠമായി ഈശ്വരവിഷയമായി വല്ലതും ഉണ്ടോ എന്നു താൻ അന്വേഷിക്കട്ടെ എന്നും തന്നെ അതിന്നായി താൻ ഉഴിഞ്ഞിട്ടു പോയി എന്നും താൻ ഇതു നല്ലവണ്ണം ശ്രദ്ധവച്ചന്വേഷിക്കുമെന്നും, കാണുന്നില്ലെങ്കിൽ തനിക്കു ആ വിവരം ജനങ്ങളെ അറിയിക്കുകയും അവരെ ഈവക മൂഢവിശ്വാസങ്ങളിൽനിന്നു മോചിപ്പിക്കുകയും ചെയ്യാമല്ലോ എന്നും സ്വാമി പറഞ്ഞു."

൧൦൬൦-ൽ ഷൺമുഖദാസൻ, തന്റെ ഗുരുവായിരുന്ന തയ്ക്കാട്ട് അയ്യാവു" എന്ന സുബ്രഹ്മണ്യോപാസകനായ

യോഗിയുമായി സ്വാമിയെ പരിചയപ്പെടുത്തി. ആ മഹാൻ അന്നു് തിരുവനന്തപുരം റസിഡൻസിയിൽ ചെറിയൊരു ശമ്പളത്തിൽ ഉദ്യോഗം വഹിച്ചിരുന്ന ആളായിരുന്നെങ്കിലും, അഗാധമായ വേദാന്തജ്ഞാനംകൊണ്ടും, അത്ഭുതസിദ്ധികളെക്കൊണ്ടും വളരെ പ്രസിദ്ധിസമ്പാദിച്ചിട്ടുണ്ടായിരുന്നു. സ്വാമി അദ്ദേഹത്തിൻെറ ശിഷ്യത്വം കൈക്കൊൾകയും അദ്ദേഹം യോഗാഭ്യാസസംബന്ധമായി ചില ഉപദേശങ്ങൾ സ്വാമിക്കു കൊടുക്കുകയും ചെയ്തു. അന്നുമുതൽ സ്വാമി സുബ്രഹ്മണ്യനെ ഇഷ്ടദേവതയായി സ്വീകരിച്ചു. രണ്ടു മൂന്നു കൊല്ലം യോഗം ശീലിച്ചുകൊണ്ടു പല സ്ഥലത്തും അദ്ദേഹം സഞ്ചരിക്കുകയും താമസിക്കുകയും ചെയ്തു. കുറേക്കാലം വേളിയിൽ സമുദ്രതീരത്തു ഒരു കുടിൽകെട്ടി അതിലും, കുറച്ചധികകാലം അഞ്ചുതെങ്ങിൽ ഒരു പഴയ (ശിവ) ക്ഷേത്രത്തിലും കഴിച്ചുകൂട്ടി. കുമ്മൻ പള്ളിരാമൻപിള്ള ആശാൻെറ ശിഷ്യനായും, സ്വാമിയുടെ സതീർത്ഥ്യനായും സ്നേഹിതനായും ഒരു വൈദ്യൻ അഞ്ചുതെങ്ങിലുണ്ടായിരുന്നതിനാലാണു് സ്വാമി ആ ക്ഷേത്രത്തിൽ പോയിരിക്കാൻ ഇടയായതു്. ആരെങ്കിലും കൊണ്ടുകൊടുക്കുന്ന ഭക്ഷണം മാത്രമെ അദ്ദേഹം അന്നു് കഴിച്ചിരുന്നുള്ളു. ആ ക്ഷേത്രത്തിനു പുറത്തിറങ്ങുകതന്നെ വളരെ അപൂർവമായിരുന്നു. എങ്കിലും അവിടെ ചിലരെ ഇഷ്ടമുള്ള സമയങ്ങളിൽ സ്വാമി സംസ്കൃതം വായിപ്പിച്ചിരുന്നു എന്നു കാണുന്നു. അതിനു ശേഷം അദ്ദേഹം സുബ്രഹ്മണ്യക്ഷേത്രമുള്ള പഴനി മുതലായ സ്ഥലങ്ങളിൽ ചുററിനടന്നു. മധുര, തിരുനൽവേലി, കൊച്ചി, മുതലായ ദിക്കുകളിലെല്ലാം സ്വാമി അന്നു അലഞ്ഞുനടന്നിട്ടുണ്ടു്. ഒരുദിവസം വൈകുന്നേരം, വിശപ്പുകൊണ്ടു തളർന്നു തെക്കൻ തിരുവിതാംകൂറിൽ ഒരു വീട്ടിൽ താൻചെന്നു കയറിയെന്നും, വേലചെയ്യാതെ നടക്കുന്ന കള്ളൻ എന്ന അവരുടെ ഭത്സനം കേട്ടു ഒരക്ഷരംപോലും മിണ്ടാതെ താൻ അവിടെ നിന്നിറങ്ങിപ്പോന്നു എന്നും സ്വാമികൾ തന്നെ പറഞ്ഞു കേട്ടിട്ടുണ്ടു്. കാററും മഴയും വെയിലും ഒന്നും അദ്ദേഹത്തിനു അന്നു കാര്യ

മായിരുന്നില്ല. അകാശമാകുന്ന മേൽക്കട്ടിയുടെ താഴെ, രാത്രി കാലങ്ങളിൽ, അതും പെരുമഴയത്തു്, റോഡരികിലും മററും കിടന്നു അദ്ദേഹം സുഖനിദ്ര ചെയ്തിരുന്നുവത്രെ. ഇങ്ങനെ സ്ഥിരമായി ഒരിടത്തും താമസിക്കാതെ, ഭിക്ഷയെടുത്തു ഭ്രാന്തനെപ്പോലെ അവിടന്നു അലഞ്ഞു നടന്നു.

ഹ! അ ഭ്രാന്തു്! "ശാശ്വതശാന്തിധനം" അന്വേഷിച്ചു വലഞ്ഞ അദ്ദേഹത്തിൻെറ ആത്മാവിൻെറ നിലവിളി മാത്രമായിരുന്നു അതു്. ഇരുളടഞ്ഞ ഹൃദയം വെളിച്ചത്തിനായി, സത്യത്തിന്നായി, ദൈവത്തിന്നായി തീവ്രവേദനയോടുകൂടി യാചിക്കുകയായിരുന്നു. മഹാത്മാവായ ശ്രീനാരായണഗുരുസ്വാമികളുടെ അത്ഭുതജീവിതത്തിലെ ഏററവും പ്രധാനപ്പെട്ട ദശാസന്ധി അതായിരുന്നു. സ്വാമികളെഴുതിയിട്ടുള്ള മർമ്മസ്പൃക്കും മനോഹരവുമായ സ്തോത്രങ്ങളിൽ ചിലതു തൃപ്പാദങ്ങളുടെ ആദ്ധ്യാത്മികപരിണാമത്തിലെ ഈ ഘട്ടത്തിൻെറ പ്രതിബിംബമാകുന്നു. ഹൃദയത്തിലെ നിഗൂഢവ്യാപാരങ്ങളെ നിർദ്ദയമായി അദ്ദേഹം ചികഞ്ഞു നോക്കുന്നതായും, ക്ഷണപ്രഭാചഞ്ചലമായ ഭോഗങ്ങൾ അപ്പോഴും തന്നെ വ്യാമോഹിപ്പിക്കുന്നു എങ്കിലും, അവയുടെ വലയിൽനിന്നു് വിമുക്തനാകാൻ അദ്ദേഹം തീവ്രമായി യത്നിക്കുന്നതായും അകവനങ്ങളിൽ നമുക്കു വ്യക്തമായി കാണാം. ബുദ്ധൻെറ മാരൻ സ്വാമികളെ ഉപദ്രവിച്ചതപ്പോഴും ആയിരുന്നു. നോക്കുക—

നരഹരിമൂർത്തി നമിച്ചിട്ടുന്ന നെററി-
ത്തിരുമിഴി തന്നിലെരിച്ച മാരനിന്നും
വരുവതിനെന്തൊരു കാരണം പൊരിച്ചി-
ട്ടെരിമിഴിതന്നിലിതൊന്നുകൂടെയിന്നും.

*　　　*　　　*

ചലമിഴിമാരുടെ ചഞ്ചുകണ്ടുനില്പും
നിലനിടില്ലതിരുനോക്കു വച്ചുരുത്തു

പലപല ലീല തുടൎന്നിടാതെപാലി-
ച്ചലിവൊടുനിൻ പദപങ്കജം തരേണം.

* * * *

സുമശരസായകസങ്കടംസഹിപ്പാൻ
നിമിഷവുമെന്നെയയയ്ക്കൊലാമഹേശാ-

* * *

പിഴപലതുണ്ടിവനെന്നു നിനയ്ക്കയോ
കുഴിയിലിരുന്നു കരേറുവതെന്നു ഞാൻ?

* * *

മിഴിമുനകൊണ്ടു മയക്കി നാഭിയാകും
കുഴിയിലുരുട്ടി മറിപ്പതിന്നൊരുങ്ങി
കിഴയുമെടുത്തു വരുന്ന മങ്കമാർതൻ
വഴികളിലിട്ടു വലയ്ക്കൊലാ മഹേശാ.
തലമുടികോതി മുടിഞ്ഞുതക്കയിട്ടു-
ക്കൊലമദയാന കുലുങ്ങിവന്നുകൊമ്പും
തലയുമുയൎത്തി വിയത്തിൽ നോക്കിനില്ക്കും
മുലകളുമെന്നെ മയക്കൊലാമഹേശാ.
കരുവുകൾപോലെ കറുത്തു മാവിടത്തിൽ
കരളുപറിപ്പതിനുണ്ടു കച്ചകെട്ടി,
തരമതുനോക്കി വരുന്നതി വിനയ്ക്കൊ-
ന്നൊരു കുറിപോലുമയയ്ക്കൊലാമഹേശാ.
കടലുചൊരിച്ചുകളഞ്ഞു കല്പകത്തി-
ന്നടമതിലിട്ടു നിറച്ചുകുമ്മിനാറി
തടമുലയേന്തിവരുന്ന കൈവളപ്പെൺ-
കൊടിയടിപാൎത്തു നടത്തൊലാമഹേശാ.
കരുതിനിറഞ്ഞു ചൊരിഞ്ഞു ചീയൊലിക്കും
നരകനടുക്കടലിൽ ഭ്രമിയാതെനിൻ
ചരിതരസാമൃതമെന്നുടെമാനസേ
ചൊരിവതിനൊന്നു ചുളിച്ചുമിഴിക്കണം.

* * * *

എന്തൊരുൽക്കടമായ സമരം! എന്തൊരു വിജയം! *"ക്രമേണ സ്വാമിയുടെഅത്ഭുതമായുള്ള ചില പ്രവൃത്തികളെ കൊണ്ടു് സ്വാമികൾ സുബ്രഹ്മണ്യൻ പ്രത്യക്ഷനാണെന്നും, സ്വാമി സുബ്രഹ്മണ്യന്റെ ഒരു അവതാരംതന്നെയാണെന്നും ജനങ്ങൾ പറയാൻ തുടങ്ങി. അക്കാലത്തു് ആരെങ്കിലും വിശ്വാസത്തോടുകൂടി സ്വാമിയുടെ കൈയിൽനിന്നു് എന്തെങ്കിലും വാങ്ങിക്കഴിച്ചാൽ, അവരുടെ രോഗങ്ങളൊ ഉപദ്രവങ്ങളൊ നശിക്കുകയും അവരുടെ ചില അനുഗ്രഹങ്ങൾ സാധിക്കയും ചെയ്തിരുന്നു. ഇതുകളും പരഹൃദയജ്ഞാനം മുതലായ സ്വാമിയുടെ മററു സിദ്ധികളും ജനങ്ങളെ അതിശയിപ്പിച്ചു. ഇപ്പോഴത്തെപ്പോലെ തന്നെ അന്നും സ്വാമികൾ യാതൊരു ജാതിഭേദവും ഉണ്ടായിരുന്നില്ല. ക്രിസ്ത്യാനികളും മുഹമ്മദിയരും സ്വാമിയെ സൽക്കരിക്കയും, സ്വാമി അവരുടെ സൽക്കാരം സ്വീകരിക്കയും ചെയ്തിരുന്നു. സ്വാമി പുലയരുടെ ഇടയിൽകൂടി ഇരുന്നും ഭക്ഷണം കഴിച്ചിരുന്നു." അന്നു് സ്വാമികൾക്കു ഭക്ഷണസാധനങ്ങളിൽ ഒരു നിർബന്ധവും ഇല്ലായിരുന്നുവെന്നും, മത്സ്യമാംസങ്ങൾ ധാരാളം ഉപയോഗിച്ചിരുന്നു എന്നും കാണുന്നു.

അമാനുഷനെന്നുള്ള പ്രസിദ്ധിസ്വാമിയെക്കുറിച്ചു സർവ്വത്ര പരന്നു. അമാനുഷപ്രവൃത്തികൾ ഇത്തരം മഹാത്മാക്കളിലാരുടെയും ജീവചരിത്രത്തിൽ പിണഞ്ഞുകിടക്കുന്നുണ്ടെന്നു ചരിത്രം തെളിയിക്കുന്നു. ക്രിസ്തുവിനേയും ബുദ്ധനേയും നബിയേയും മററുംപററി എന്തെല്ലാം കഥകളാണു നാം വായിക്കുന്നതു്! അവയെല്ലാം വെറും ഭീമൻകഥകളാണെന്നു, യുക്തിവാദം മൂല്യത്തെ പ്രാപിച്ചിരിക്കുന്ന ഇക്കാലത്തു അധികം പേരും തള്ളുകയെ ഉള്ളു. സ്വാമിയുടെ ഒരു ജീവചരിത്രകാരൻ പറയുന്നതു നോക്കുക:—

"ചെല്ലുന്ന ദിക്കിലെല്ലാം കുഷ്ഠം മുതലായ മഹാ രോഗ

* ശ്രീ: ഇ. കെ. അയ്യാക്കുട്ടി.

ങ്ങൾ പിടിപെട്ടവർ സ്വാമിയുടെ അടുക്കൽ വന്നുചേരുകയും ഏതെങ്കിലും ഒരു പച്ചിലയോ എന്തെങ്കിലും ഒരു ഭക്ഷണസാധനമോ എടുത്തു കൊടുത്തു അവരുടെ രോഗങ്ങളെ സ്വാമി ഭേദപ്പെടുത്തുകയും ചെയ്തിരുന്നു. ബ്രഹ്മരക്ഷസ്സ്, അപസ്മാരം മുതലായ ഉപദ്രവങ്ങളാൽ വളരെക്കാലം കഷ്ടത അനുഭവിച്ചിരുന്ന രോഗികൾക്കു സ്വാമിയുടെ ദർശനമാത്രത്താൽ തന്നെ പൂർണ്ണസുഖം സിദ്ധിച്ചിട്ടുണ്ട്. അനവധി കുട്ടിച്ചാത്തന്മാരുടെ ഉപദ്രവങ്ങളേയും സ്വാമി വിലക്കി മാററിയിട്ടുണ്ട്. നാനാജാതിക്കാരായ ഹിന്തുക്കളുടെ ഇടയിൽ പല മാന്യ തറവാട്ടുകളിലുമുള്ള വന്ധ്യകൾ സ്വാമിയുടെ കൈകൊണ്ട് വല്ല പഴമോ മററാ വാങ്ങി ഭക്ഷിക്കുകയൊ സ്വാമിയുടെ ഒരനുഗ്രഹവാക്കു ലഭിക്കയൊ ചെയ്തശേഷം താമസിയാതെ ഗർഭം ധരിച്ചു പ്രസവിച്ചിട്ടുണ്ട്. ഒരിക്കലും കുടിവിടാത്ത അനേകം മദ്യപന്മാരുടെ മദ്യപാനവും സ്വാമി നിറുത്തിയിട്ടുണ്ട്. സ്വാമിയുടെ വാക്കിനെ ലംഘിച്ചു കൊതികൊണ്ടു വീണ്ടും മദ്യസേവതുടങ്ങിയ ചിലർ മദ്യം കാണുമ്പോൾ ഛർദ്ദിക്കുകയും ചെയ്തിട്ടുണ്ട്.. * * * *

സ്വാമിയുടെ അത്ഭുതപ്രവൃത്തികളും സാത്വികമായ നിഷ്ഠയുംകണ്ടു വിശ്വാസത്താൽ പലരും അദ്ദേഹത്തിൻെറപേരിൽ ഈശ്വരൻെറ പേരിൽ എന്നപോലെ നേർച്ചകൾ നേരുകയും രോഗശാന്തി മുതലായ ഫലങ്ങൾ അതിൽ നിന്നു് അവർക്കു ലഭിക്കുകയും ചെയ്തിട്ടുണ്ട്. ആ താരുണ്യദശയിൽ പ്രകൃത്യാ സുമുഖനും ശാന്തഹൃദയനുമായ സ്വാമി ഏതു ജനസമൂഹത്തിൽ നിന്നാലും യോഗശക്തികൊണ്ടു ജ്വലമായ മുഖത്തുള്ള പ്രത്യേക തേജോവിശേഷം അവിടന്നു് ഒരു അമാനുഷനാണെന്നു പറയുമായിരുന്നു. സ്വാമി ജനങ്ങളുടെ ഇടയിൽ നിന്നു തെററി ഒഴിഞ്ഞു ഏകാന്തമായി സഞ്ചരിക്കുക സാധാരണമായിരുന്നു. അക്കാലത്തു ഗ്രാമങ്ങളിലൊ, നഗരങ്ങളിലൊ അദ്ദേഹത്തെ കണ്ടാൽ ഒരു വലിയ പുരുഷാരം ചുററും കൂടുക പതിവായിരുന്നു. അയിടയ്ക്കു സംസ്കൃതത്തിലും മലയാള

ത്തിലും അതിമനോഹരങ്ങളായ പല സുബ്രഹ്മണ്യസ്തോത്രങ്ങളും സ്വാമി എഴുതിയിട്ടുണ്ട്. * * നഷ്ടപ്രായമായിത്തീൎന്നിരുന്ന പലരുടേയും മതവിശ്വാസത്തെ വീണ്ടെടുക്കാൻ സ്വാമിയുടെ ജീവിതം തന്നെ ഒരു വലിയ പ്രേരകശക്തിയായിത്തീൎന്നു.”

---

## മൂന്നാം അദ്ധ്യായം.

---

ശ്രീനാരായണഗുരുസ്വാമികളുടെ ‘സത്യാന്വേഷണ’ചരിത്രത്തിലെ അടുത്താലത്തും അരുവിപ്പുറവുമായി അഭേദ്യമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. നെയ്യാററിൻകര പട്ടണത്തിനടുത്ത് നെയ്യാററിന്റെ തീരത്തുള്ള മനോഹരമായ ഒരു സ്ഥലമാണ് അരുവിപ്പുറം. ൧൦൬൦-ാമാണ്ടിടയ്ക്കു ഈ സ്ഥലത്തിന്റെ സ്വഭാവം എങ്ങനെ ആയിരുന്നു എന്നു നമുക്കു ഇപ്പോൾ അനുമിക്കാൻ പോലും സാധിക്കുന്നതല്ല. പുലി മുതലായ ദുഷ്ടജന്തുക്കൾ നിർബാധം സഞ്ചരിക്കയും അനാഥപ്രേതങ്ങൾ പലപ്പോഴും കാണപ്പെടുകയും ചെയ്തിരുന്ന ഒരു വെറും വനമായിരുന്നു അത്. ഇവിടെ മാൻവേട്ടയാടിയിട്ടുള്ളവർ അടുത്ത കാലത്തും ജീവിച്ചിരുന്നു. എങ്കിലും വളഞ്ഞൊഴുകുന്ന മനോഹരമായ ആറും, അതിന്റെ ഇരുകരകളിലും പച്ചക്കാടുകൾ പുതച്ചു കിടക്കുന്ന കുന്നുകളും, പാറക്കെട്ടുകളും എല്ലാം കൂടി അരുവിപ്പുറത്തിന് ഒരു പ്രത്യേകരാമണീയകം പ്രദാനം ചെയ്തിരുന്നു.

സ്വാമിയുടെ അലൌകിക മനോഹരമായ യൌവ്വനത്തിൽ, സ്വാമി നിയമേന ഒരു ദിക്കിൽ സഞ്ചരിക്ക പതിവാ

ല്ലായിരുന്നു. എന്നാൽ ൩൦-ാമാണ്ടിനിടയ്ക്ക് ആ നിർജ്ജന പ്രദേശവും, ആ നദീതീരവും, ആ പാറക്കെട്ടുകളുടെ ഇടയും, "പ്രകൃതിയുടെ കോമളശിശു"വും ഏകാന്തനിരതനും ആയ സ്വാമി തന്റെ ചിന്തയ്ക്കും സത്യാന്വേഷണത്തിനും ആയി കണ്ടുപിടിച്ച് അവിടെ വാസം ഉറപ്പിച്ചു. ഒരു വടവൃക്ഷത്തിന്റെ ചുവട്ടിൽ, നദീതീരത്തുള്ള ഒരു ചെറിയ ഗുഹയിൽ സ്വാമികൾ ഏകാന്തവാസം നയിച്ചു.

അണ്ണൻഷൺമുഖദാസസ്വാമികളും സ്വാമിയോടൊന്നിച്ചുണ്ടായിരുന്നു എന്നാണു കാണുന്നത്. എന്നാൽ കുറേക്കഴിഞ്ഞപ്പോൾ ഷൺമുഖദാസൻ അവിടം വിട്ടുപോയി.

സ്വാമിയുടെ ചിന്താഗതിക്കു സാരമായ മാററം ഇതിനിടയിൽ സംഭവിച്ചിരുന്നു. മുമ്പേതന്നെ അദ്ദേഹത്തിനു് അദ്വൈതത്തിൽ വലിയ വിശ്വാസം ജനിച്ചിട്ടുണ്ടായിരുന്നു. മരുത്വാമലയിലും മററും അലഞ്ഞുതിരിഞ്ഞു നടന്ന കാലത്തു്, നാഗരുകോവിലിൽ സമാധിയിൽ കിടന്നിരുന്ന "അമ്മാൾ" എന്നൊരു യോഗിനി സ്വാമിയെ അനുഗ്രഹിച്ചിട്ടുമുണ്ടു്. എന്നാൽ അരുവിപ്പുറത്തെ താമസത്തോടുകൂടിയാണു സ്വാമിയുടെ യോഗം ജ്ഞാനത്തിലവസാനിച്ചതും ഉപാസനാമൂർത്തി ശിവനായിത്തീർന്നതും.

അരുവിപ്പുറം ക്രമേണ സ്വാമികളുടെ സ്ഥിരവാസസ്ഥലമായിത്തീർന്നു. ഈ അത്ഭുതപുരുഷനെ കാണുന്നതിനു് പലസ്ഥലങ്ങളിൽ നിന്നു ഭക്തന്മാരും വിരക്തന്മാരും ആയ ആളുകൾ വന്നുകൊണ്ടിരുന്നു. അവിടെ ഒരു ആരാധനാസ്ഥലം ഉണ്ടാക്കിയാൽ കൊള്ളാമെന്ന ആഗ്രഹം സ്വാമികൾക്കുണ്ടായി. ൧൦൬൩-ാമാണ്ടു കുംഭത്തിൽ ശിവരാത്രി മുഹൂർത്തം അവസാനിച്ചതോടുകൂടി, ശിവലിംഗാകൃതിയിൽ ആററിൽനിന്നു കിട്ടിയ ഒരു ശിലയെ, "ഈഴവസമുദായത്തിന്റെ ദൈവിക

മായ പരിഷ്ക്കാരസൗധത്തിന്റെ അടിസ്ഥാനക്കല്ലോ എന്നു തോന്നുംവണ്ണം അററിന്റെ കിഴക്കെകരയിലുള്ള ഒരു പാറയെ പീഠമായി സങ്കല്പിച്ച് അതിന്മേൽ പ്രതിഷ്ഠിച്ചു. പ്രതിഷ്ഠാകാലത്തു ശ്രീകോവിൽപോലും ഇവിടെ ഇല്ലായിരുന്നു. * സ്വാമിയും അനുചരന്മാരും ഇവിടെ പൎണ്ണശാലകളും കുടില്കളും കെട്ടി താമസിച്ചു. ഇടവിടാതെ വന്നുകൊണ്ടിരുന്ന ജനങ്ങൾ അദ്ദേഹത്തെ പലപ്രകാരത്തിൽ ആരാധിയ്ക്കുകയും, ക്ഷേത്രത്തിൽ വഴിപാടുകളും നേൎച്ചകളുംമററും കൊടുത്തുതുടങ്ങുകയും ചെയ്തു. അധികം താമസിയാതെ സ്വദേശികളായ ചില യോഗ്യന്മാരുടേയും പൊതുജനങ്ങളുടേയും സഹായത്താൽ കരിങ്കല്ലിൽ ശ്രീകോവിലും അതിനെ ചുററിയിരിയ്ക്കുന്ന മണ്ഡപവും ക്രമേണ പണികഴിപ്പിച്ചു. പല സാധുക്കളും വന്നുചേൎന്നു വേദാന്താദ്ധ്യയനംചെയ്തുവരുന്നതും അവൎക്കു ആഹാരാദികൾ അവിടെ നിന്നുതന്നെ കൊടുത്തുതുടങ്ങുകയും ചെയ്തു. ജനങ്ങളുടെ സ്ഥിരനിവാസത്തോടുകൂടി പണത്തിന്റേയും കെട്ടിടങ്ങളുടേയും ഒരു ഭരണകൎത്താവിന്റേയും ആവശ്യകത നേരിട്ടു. 1068-ൽ കോട്ടാർ ചിന്മയസ്വരൂപസ്വാമികൾ ഇവിടെ വന്നു സ്വാമിയെ കാണുകയും അദ്ദേഹത്തിന്റെ അധീനതയിൽ ശുചീന്ദ്രത്തിനു സമീപം താമരക്കുളം എന്ന സ്ഥലത്തുണ്ടായിരുന്ന ഏതാനും ധൎമ്മസ്വത്തുക്കളെ വേദാന്തം മുതലായ മതമാൎഗ്ഗങ്ങൾ പഠിയ്ക്കുന്ന സാധുക്കളെ സഹായിക്കുന്നതിലേക്കു സ്വാമിയുടെ പേൎക്കു കൈമാററം ചെയ്തുകൊടുക്കാൻ ആഗ്രഹിയ്ക്കുകയും ആ വസ്തുവിനുണ്ടായിരുന്ന കടത്തിനായി 3000-ത്തോളം പണം ആവശ്യപ്പെടുകയും ചെയ്തു. അത്രയും പണം യാചിച്ചുകൊടുത്തു അരുവിപ്പുറംമഠത്തിലേക്കു ആ ധൎമ്മസ്വത്തെഴുതിവാങ്ങുന്നതിനു സ്വാമികൾ ആഗ്രഹിച്ചു. സ്വാമിഭക്തന്മാരായ ഏതാനും മാന്യന്മാർ ഇതിലേക്കു അവി

* വിവേകോദയം ഒന്നാംവാല്യം ഒന്നാംലക്കം നോക്കുക.

ശ്രമമായി പരിശ്രമിക്കുകയും, സ്വാമിയുടെ ധൎമ്മസ്ഥാപനങ്ങൾക്കായുള്ള ധനാഭ്യൎത്ഥന ഇദംപ്രഥമമായി ആരംഭിക്കുകയും ചെയ്തു. ആ ആണ്ടിൽതന്നെ കൊല്ലംതാലൂക്കുവരെ പലയിടങ്ങളിലും അവർ പോയിയാചിച്ച്, ക്ഷേത്രവരവിലുണ്ടായിരുന്ന ൫൦൦-പണംകഴികെ ബാക്കി സംഖ്യ മുഴുവനും തികച്ചു. ൧൦൮൯ മേടം ൧൨-ാംനു ചിന്മയസ്വരൂപസ്വാമികൾ സ്വാമിയുടെ പേൎക്കു മേൽപറഞ്ഞ വസ്തുക്കൾ ധൎമ്മദാനമായി എഴുതിക്കൊടുത്തു. ആ തീയതിതന്നെ പേട്ടയിൽ പി. പരമേശ്വരൻ അവർകളെ അരുവിപ്പുറം കാൎയ്യങ്ങൾക്കു മാനേജരായി മുക്ത്യാർനാമാവും കൊടുത്തു നിയമിച്ചു. ഈ വസ്തുക്കളെ സംബന്ധിച്ചാണു് പിന്നീടു പ്രമാദമായ ഒരു സിവിൽക്കേസു നടന്നതും അതിൻെറ അന്യായമായ വിധിയെ പുരസ്കരിച്ചു "ദൂഷിതമായ ന്യായാസനം" എന്ന പേരിൽ മഹാകവി കുമാരനാശാൻ ഒരു കവിത നിൎമ്മിച്ചതും.

അരുവിപ്പുറം കാൎയ്യങ്ങൾക്കു് ഇതിനുശേഷം വളരെ ഉജ്ജ്വലത ഉണ്ടായി. സ്വാമികൾ സന്ന്യാസിശിഷ്യന്മാരെ അലസന്മാരായിരിക്കാനൊ വൃഥാ കാലയാപനം ചെയ്യാനൊ മനഃപൂൎവ്വം അനുവദിച്ചിരുന്നില്ല. വളരെമുമ്പുതന്നെ അദ്ദേഹം, പഠിത്തമില്ലാത്ത അനുചരന്മാരെക്കൊണ്ടു് ഇവിടെ ഒരു ശാല കെട്ടി തുണി നെയ്യിപ്പിച്ചു വന്നിരുന്നു. വല്ലതും പഠിച്ചുള്ളവരേയും കേവലം മൌനമായിരിക്കാൻ അനുവദിച്ചില്ല. ചിലരെക്കൊണ്ടു് ഇവിടെത്തന്നെ ഒരു ചെറിയ പള്ളിക്കൂടം കെട്ടി കുട്ടികളെ അക്ഷരാഭ്യാസം ചെയ്യിച്ചിരുന്നു. അരുവിപ്പുറത്തു സ്ഥിരമായ ഒരു സന്ന്യാസിമഠവും വിദ്യാലയവും സ്ഥാപിക്കുന്നതിനും അതിനു ശാശ്വതമായ ഒരു ധനസഹായം ഉണ്ടാക്കുന്നതിനും ആയി സ്വാമികൾ പല മാൎഗ്ഗങ്ങളും ആലോചിക്കുകയും പ്രവൎത്തിക്കുകയും ചെയ്തു. ഉദ്ദേശസാദ്ധ്യത്തിനു പണ്ടും പിന്നെയും യാചിച്ചല്ലാതെ നിവൃത്തിയില്ലാതായി. ൧൦൯൦-ൽ അദ്ദേഹം ഒരു യാചനാപത്രം പരക്കെ

അയയ്ക്കുകയും, കാർത്തികപ്പള്ളി, കരുനാഗപ്പള്ളി മുതലായ താലൂക്കുകൾവരെ ഇതിലേക്കായി ചുററിസ്സഞ്ചരിക്കുകയുംചെയ്തു. ഉദ്ദേശം ൭൦൦൦-രൂപയോളം പിരിഞ്ഞുകിട്ടി. ഈ സംഖ്യകൊണ്ടാണു് അരുവിപ്പുറം ക്ഷേത്രത്തിനു തെക്കുവശം കാണുന്ന വലിയ മഠം പണികഴിപ്പിച്ചതു്. കൊല്ലം, കരുനാഗപ്പള്ളി, കാർത്തികപ്പള്ളി മുതലായ താലൂക്കുകളിൽ ചാവർകോടു്, പാലവിള, അലുംമൂടു്, വാരണപ്പള്ളി, തുറയിൽ മുതലായ എല്ലാ ഈഴവകുടുംബങ്ങളിൽനിന്നും ചെയ്തിട്ടുള്ള സഹായങ്ങൾ പ്രത്യേകം ഓർമ്മിക്കത്തക്കതായിരുന്നു. വടക്കേമഠത്തിന്റെയും മററും ആവശ്യത്തിലേക്കായി കൊല്ലം, കൊട്ടാരക്കര, പത്തനാപുരം മുതലായ താലൂക്കുകളിൽനിന്നും അഞ്ഞൂറിൽപരം രൂപാ പിരിഞ്ഞുകിട്ടി.

൧൦൮൯-ധനു ൧൮-ാം നു മുതൽ ൧൮ ആളുകൾ ഒന്നു്, അര, കാൽ ഇങ്ങനെ ൧൧ യോഗക്കാരായി ചേൎന്നു അരുവിപ്പുറം ക്ഷേത്രത്തിന്റെയും മഠത്തിന്റെയും മേലന്വേഷണം ചെയ്തുകൊള്ളുകയും, പൂജ, ഉത്സവം മുതലായവ നടത്തുകയും, ക്ഷേത്രവും മഠവും വകയായി ഉണ്ടാകുന്ന സ്വത്തുക്കളെ സ്വാമികല്പനപ്രകാരം ന്യായമായി സൂക്ഷിച്ചു ചെലവു നടത്തുകയും മുതൽ വൎദ്ധിപ്പിക്കുകയും ചെയ്തുകൊള്ളാമെന്നു സമ്മതിച്ചു സ്വാമിയുടെ പേരിൽ ഒരു ഉടമ്പടി എഴുതി രജിസ്റ്റർ ചെയ്തു വയ്ക്കുകയും ൯൦-ാമാണ്ടുവരെ ഒരു ചെറിയ യോഗമായി നടന്നുവരികയും ചെയ്തു. ആ പതിനൊന്നു പേരിൽ ഓരോരുത്തരും ഓഹരി ഒന്നിനു ൧൦൦ ബ്രിട്ടീഷുരൂപ വീതം ഒന്നായിട്ടോ ആണ്ടുതോറും പത്തു ബ്രി: രൂപവീതമോ അടച്ചു ശിവരാത്രിമഹോത്സവത്തിനു കൊടിയേറി ആറാട്ടുന്നതുവരെയുള്ള പത്തുദിവസങ്ങളിൽ ഓരോദിവസത്തെ ചെലവു് ഓരോരുത്തർ ചെയ്യുക എന്ന രീതിയിൽ നമ്പരിന്റെ ക്രമം അനുസരിച്ചു ൧൧ ാമത്തു യോഗക്കാരൻ രണ്ടാമത്തെ ആണ്ടിൽ ഒന്നാം ദിവസത്തെ ചെലവും ഒന്നാമത്തെ യോഗക്കാരൻ ആ ആ

ണ്ടിലെ രണ്ടാം ദിവസത്തെ ചെലവും, ഇങ്ങനെ മുൻപിൻ പുകൾ അനുസരിച്ച ദേവിചാരമൊ കഴപ്പൊ കൂടാതെ നടന്നുപോകണമെന്നും മററുമായിരുന്നു ഉടമ്പടി. ഇങ്ങനെ ക്ഷേത്രകാൎയ്യങ്ങളുടെ നിൎവ്വിഘ്നമായ നടപ്പിന്നു തൃപ്പാദങ്ങൾ ഏൎപ്പാടു ചെയ്തു.

---

## നാലാം അദ്ധ്യായം.

---

സ്വാമിതൃപ്പാദങ്ങളെപ്പോലെ "അന്യൎക്കു ഗുണം ചെയ്യുതിന്നായുസ്സുവപുസ്സും ധന്യത്വമൊടങ്ങാത്മതപസ്സും" ബലി ചെയ്യാൻ സന്നദ്ധത ഉണ്ടായിട്ടുള്ള സന്യാസികൾ വളരെ ദുൎല്ലഭം ആകുന്നു. താൻ ജനിച്ചു വളൎന്ന സമുദായത്തെ "നേരാംവഴികാട്ടി" സമുദ്ധരിക്കാൻ കഴിവുള്ളതെല്ലാം ചെയ്യാതെ അടങ്ങിയിരിക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. ഈഴവരുടെ (തീയ്യരുടെ) അഭിവൃദ്ധിക്കു അദ്യമായി അവരുടെ 'മതം' പരിഷ്കരിക്കയാണു വേണ്ടതെന്നു് അദ്ദേഹത്തിനറിയാമായിരുന്നു. "ഭാരതഭൂമിയെ ഉയൎത്തുകയൊ താഴ്ത്തുകയൊ ചെയ്യണമെങ്കിൽ, മതമാകുന്ന അതിന്റെ കൈപിടിയിൽ തൂക്കിട്ടുതന്നെ വേണം" എന്നു വിഖ്യാതനായ വിവേകാനന്ദ സ്വാമികളും പറഞ്ഞിട്ടുണ്ടല്ലൊ. അധഃകൃതരെന്നു കരുതപ്പെട്ടു വന്നിരുന്ന ഈഴവസമുദായം കെട്ടുപോയ നംപൂരിമതത്തിലെ വിശ്വാസങ്ങൾ മുറുകെ പിടിച്ചു്, ആ വിശ്വാസങ്ങൾക്കൊത്ത മൂൎത്തികളെ ആരാധിച്ചുവരികയാണു ചെയ്തിരുന്നതു്. ദേവന്മാരുടെ 'ജാതിനിൎണ്ണയ'ത്തിൽ അധഃകൃതരെന്നു തള്ളപ്പെടാവുന്ന മാടനും, മറുതായും, ചാമുണ്ഡിയും, അറുകലയും, ഇശക്കിയും, ഭഗവതിയും, പൂതത്താനുംമററും ആയിരുന്നു അവരുടെ ആരാധനാമൂൎത്തികൾ. കള്ളും ചാരായവും നിവേദിച്ചു ജന്തു




സ്വാമികളുടെ സഹോദരിമാർ.

പേജ് ൨൦

ബലിയും നടത്തി ഈ മൂർത്തികളെ അവർ പ്രീതിപ്പെടുത്തി വന്നു. കോട്ടാർ, അറുമുഖംപിള്ളയാർ കോവിലിലും അതിനടുത്ത തെരുവിലും മററുമായി അവിടത്തെ ഈഴവർ വച്ചാരാധിക്കുകയും സ്വാമി തൃപ്പാദങ്ങൾ എടുത്തു കളയുകയും ചെയ്ത ഭയങ്കര സത്വങ്ങളുടെ ഒരു പട്ടിക താഴെ ചേർക്കുന്നതിൽനിന്നു അവരുടെ മതവിശ്വാസങ്ങളുടെ ഒരു ഏകദേശജ്ഞാനം സിദ്ധിക്കുന്നതാണു്.

ഇശക്കി (യക്ഷി) വിഗ്രഹം ൧.
മാടൻ പീഠം ൨.
പൂതത്താൻ പീഠം ൧.
വങ്കാര മാടൻ പീഠം ൧.
ചുടലമാടൻ പീഠം ൨.
ഇശക്കി പീഠം ൧.
മല്ലൻ കരുങ്കാളിപീഠം ൧.
കറുപ്പൻ, ഇരുളൻ മുതലായി ൨൧.

അപൂർവം ചില ദിക്കിൽ ശിവക്ഷേത്രങ്ങളും ഭഗവതിക്ഷേത്രങ്ങളും ഉണ്ടായിരുന്നു എങ്കിലും, "സവർണ്ണ"ദേവന്മാരെ ഈഴവർക്ക് പ്രവേശനം ഇല്ലാത്ത സവർണ്ണക്ഷേത്രങ്ങളിൽചെന്നു ആരാധിക്കയല്ലാതെ അവർക്ക് സാമാന്യേന ഗത്യന്തരമില്ലായിരുന്നു. മേൽപ്പറഞ്ഞമാതിരിയുള്ള ദേവതകളെ ഈഴവരുടെ ആരാധനാസ്ഥലങ്ങളിൽനിന്നു് ബഹിഷ്കരിച്ചു്, സുബ്രഹ്മണ്യനേയും ശിവനേയും പ്രതിഷ്ഠിച്ചു്, സാത്വികമായ പൂജാസമ്പ്രദായങ്ങൾ ഏർപ്പെടുത്തുന്നതിനായിരുന്നു തൃപ്പാദങ്ങൾ തീർച്ചപ്പെടുത്തിയതു്. "വിശ്വാസമല്ലോ വിളക്കു മനുഷ്യനു്" എന്നുണ്ടല്ലോ.

വേദം വായിച്ചുകൂടാ എന്നും വേദോച്ചാരണം കേട്ടുകൂടാ എന്നും സന്ന്യാസം പാടില്ലെന്നും വിധി സമ്പാദിച്ചിരുന്നവരുടെ കൂട്ടരിലെ ഒരു "സാത്വികനായ മതപരിഷ്കാരകൻ"

(എന്നാണ് ൧൦൭൦-ലെ സെൻസസ്റിപ്പോർട്ടിൽ സ്വാമിയെപ്പററി പറഞ്ഞിട്ടുള്ളതു്.) ഇങ്ങനെ ദേവപ്രതിഷ്ഠയ്ക്കു തുടങ്ങിയപ്പോൾ ഇതെല്ലാം തങ്ങളുടെ പ്രത്യേകാവകാശം എന്നു കരുതിയിരുന്ന പ്രത്യേകജനവിഭാഗം ഉണ്ടാക്കിയ ബഹളം ചില്ലറയൊന്നും ആയിരുന്നില്ല. ഒരീഴവസന്യാസിക്ക് ഇത്തരം പ്രതിഷ്ഠയ്ക്കു അധികാരമുണ്ടോ എന്ന ചോദ്യമുണ്ടായപ്പോൾ സ്വാമികൾ മന്ദഹാസപൂർവ്വം പറഞ്ഞ മറുപടി താൻ പ്രതിഷ്ഠിക്കുന്നതു "ഈഴശ്ശിവനെ" ആണെന്നായിരുന്നു. പഴയ 'രാമരാജ്യ'മായിരുന്നെങ്കിൽ, ഒരീഴവൻ അരുവിപ്പുറത്തു സന്യസിച്ചു തുടങ്ങുമ്പോൾതന്നെ 'വിപ്രതനയൻ'മാർ മരിച്ചുതുടങ്ങുകയും, ഇത്തരം പ്രതിഷ്ഠകൾക്കു മുമ്പുതന്നെ 'ഘോരഖഡ്ഗം' ഈഴവമുനിയുടെ നേരെ പ്രയോഗിക്കപ്പെടുകയും ചെയ്യുമായിരുന്നു, നിശ്ചയം.

അരുവിപ്പുറത്തെ പ്രതിഷ്ഠയോടുകൂടി തൃപ്പാദങ്ങളുടെ പേരു 'കന്യാകുമാരിമുതൽ കന്നടജില്ല'വരെയുള്ള തീയരുടെ ഇടയിൽ വ്യാപിച്ചു കഴിഞ്ഞു. സ്വാമികൾ പിന്നീടു് പ്രതിഷ്ഠിച്ചതു്, ചിറയിങ്കീഴ്, വക്കത്തു ദേവേശ്വരം എന്ന പുതിയ ശിവക്ഷേത്രമായിരുന്നു. അവിടെത്തന്നെ ശ്രീവേലായുധൻകോവിലിൽ സുബ്രഹ്മണ്യപ്രതിഷ്ഠ പുതുക്കുകയും ചെയ്തു. ഒടുവിൽ പറഞ്ഞ ക്ഷേത്രത്തിൽ തൃപ്പാദങ്ങൾ കൂടക്കൂടെ വന്നു വിശ്രമിക്ക പതിവായിരുന്നു. അങ്ങനെ ആണു് അന്നു് വെറും ബാലനായിരുന്ന മഹാകവി ആശാൻ സ്വാമികളെ കാണാനും സ്വാമിയുടെ ശിഷ്യനായിത്തീരാനും ഇടയായതു്. ആ ബാലനു് കവിതയിൽ വാസന ഉണ്ടെന്നറിഞ്ഞു് സ്വാമികൾ ഒരു ശ്ലോകത്തിൻെറ രണ്ടുവരി നിർമ്മിച്ചുചൊല്ലി. ഉടൻതന്നെ ബാലൻ അടുത്ത രണ്ടുവരി നിർമ്മിച്ചു ചൊല്ലുകയും സ്വാമി അത്യധികം സന്തോഷിക്കുകയും ചെയ്തു. "ഞങ്ങൾെറ കൂടെ നീ വരുന്നോ?" എന്നു സ്വാമികൾ ചോദിക്കുകയും,

"അതേ, ഞാൻ വരുന്നു" എന്നു, ഒരു ക്ലേശവും കൂടാതെ അ ബാലൻ മറുപടി പറയുകയും ചെയ്തു.

൧൦൭൪-ൽ തിരുവനന്തപുരം, കുളത്തൂർ കോലത്തുകര ഭഗവതീക്ഷേത്രം പൊളിച്ചുമാററുകയും അതിനു പകരം ഒരു ശിവക്ഷേത്രം സ്ഥാപിക്കുകയും ചെയ്തു. ൧൦൭൯-ൽ സ്വാമി അരുവിപ്പുറം ധർമ്മകാര്യങ്ങൾക്കു പണം ശേഖരിക്കാനും, അതു വിനിമയം ചെയ്യാനുമുള്ള ചില വ്യവസ്ഥകൾ ഉണ്ടാക്കുകയും ൧൦൮൦-ൽ ഒരു ദീർഘമായ സഞ്ചാരം നടത്തുകയും ചെയ്തു. അന്നു മൈസൂർ സർവീസിൽ ജോലിയായിരുന്ന ഡാക്ടർ പി. പല്പു എൽ. എം. എസ്. ഡി. പി. എച്ചിൻെറ ക്ഷണപ്രകാരം അദ്ദേഹം ബംഗളൂർവരെ പോയി. കുമാരനാശാൻെറ ഉന്നത വിദ്യാഭ്യാസത്തിനും മററും അന്നാണു സ്വാമികൾ ഏർപ്പാടുചെയ്തതു്. ചിതംബരം, മധുര, തിരുനൽവേലി, ഈ സ്ഥലങ്ങളിലെല്ലാം സ്വാമികൾ സഞ്ചരിക്കയും അനവധി ശിഷ്യന്മാർ സ്വാമികൾക്കുണ്ടാകുകയും ചെയ്തു. യാത്രകഴിഞ്ഞു മടങ്ങിവന്നതിൻെറ ശേഷം മദ്ധ്യതിരുവിതാംകൂറിലും ഉത്തരതിരുവിതാംകൂറിലും അദ്ദേഹം ഏതാനും പുതിയ ക്ഷേത്രങ്ങൾ പ്രതിഷ്ഠിക്കുകയും ചില പഴയ ക്ഷേത്രങ്ങളിൽ പുതിയ പ്രതിഷ്ഠ നടത്തുകയും ഉണ്ടായി,

ഇതിനു മുമ്പുതന്നെ തിരുവനന്തപുരത്തിനു തെക്കു മുട്ടയ്ക്കാട്ട് എന്ന സ്ഥലത്തു്, ഒരുയർന്ന കുന്നുംപാറയിൽ തൃപ്പാദങ്ങൾ ഒരു സുബ്രഹ്മണ്യക്ഷേത്രം പ്രതിഷ്ഠിച്ചിട്ടുണ്ടായിരുന്നു. ഈ സ്ഥലം ഹസ്താമലകരുടെ വാസസ്ഥലമായിരുന്നു എന്നാണു് ഐതിഹ്യം. പാറകൊണ്ടു മനോഹരമായി കെട്ടിയിട്ടുള്ള ഈ ക്ഷേത്രത്തിനു കുന്നുംപാറ എന്ന പേരാണു് ഇപ്പോൾ പ്രസിദ്ധമായിരിക്കുന്നതു്: ചില സംഗതികളാൽ ഈ ക്ഷേത്രത്തിനു പ്രത്യേകം ഒരു പ്രാധാന്യം ഉണ്ടു്. ഒരു ഭാഗത്തു് ഉന്നതമായ സഹ്യാദ്രിനിരകൾ നീണ്ടു കിടക്കുന്നതും, മറു

ഭാഗത്തു ഗംഭീരമായ അറബിക്കടൽ അലയടിക്കുന്നതും, നോക്കെത്താത്ത ദൂരംവരെ വഞ്ചിരാജ്യലക്ഷ്മി പച്ചച്ചേല ഉടുത്തതുപോലെ, പരന്നുപിടിച്ചിട്ടുള്ള തരുവൃന്ദങ്ങളും ഇവിടെ നിന്നു കാണാം. തിരുവിതാംകൂറിന്റെ തലസ്ഥാനനഗരിയിലെ മൃഹമ്മ്യങ്ങളും അതിദൂരത്തിൽ തങ്കശ്ശേരിയിലെ ദീപസ്തംഭവും, പശ്ചിമാംബുധിയിലെ "അംഭസ്സേകവശവതിനായിവന്നിറങ്ങുന്ന" കാർമേഘങ്ങളെപ്പോലുള്ള ഈ ഉന്നതകരിമ്പാറയുടെ മുകളിൽനിന്നു കാണാവുന്നതാണ്. പ്രകൃതിവിലാസത്തിൽ അരുവിപ്പുറത്തിനാകട്ടെ ശിവഗിരിക്കാകട്ടെ കുന്നുംപാറയെ അതിശയിക്കാൻ സാധിക്കുകയില്ല. പാറ പൊട്ടി നിർമ്മലജലം ഊറി ഒഴുകുന്ന ഒരുറവും ഇവിടെ ഉണ്ട്. ഈ ക്ഷേത്രം ചിലവിനുവേണ്ടി ഭൂസ്വത്തുക്കളോടുകൂടി, തൃപ്പാദങ്ങളുടെ ഗൃഹസ്ഥശിഷ്യനും ഭക്തനുമായിരുന്ന മൂട്ടയ്ക്കാട്ടു ചെട്ടിയാർതോപ്പിൽ കൊച്ചുകുട്ടിവൈദ്യർഅവർകൾ സ്വാമിതൃപ്പാദങ്ങൾക്കു ൧൦൭൮-ൽ ദാനം ചെയ്യുകയും അതിനുശേഷം ഒരു മഠം കൂടി പണിയിച്ചു കൊടുക്കുകയും ചെയ്തു.

ഇങ്ങനെ മതസംബന്ധമായ ഒരു വലിയ ഉണർച്ച തീയ്യരുടെ ഇടയിൽ ഉണ്ടായി.

---

## അഞ്ചാം അദ്ധ്യായം.

---

അരുവിപ്പുറം ശ്രീനാരായണ ധർമ്മപരിപാലനയോഗത്തിന്റെ ഉത്ഭവത്തെപ്പറ്റി എന്തെങ്കിലും പ്രസ്താവിക്കുന്നതിനുമുമ്പു പൂർവ്വകഥാപ്രസംഗം അല്പം ആവശ്യമാണ്. ൧൦൬൭-ാമാണ്ടു തിരുവിതാംകൂർ ചരിത്രത്തിൽ സ്മരണീയമായ ഒരു പുതിയ ചരിത്രത്തെ കുറിക്കുന്ന ഒന്നായിരുന്നു. അന്നാ

ണ്ട സംഘടിതമായ രാഷ്ട്രീയപ്രക്ഷോഭണം ഇവിടെ ആരംഭിച്ചതു്. വിഖ്യാതനായ ജി. പി. പിള്ളയുടെ നേതൃത്വത്തിൽ നമ്പൂതിരി, നായർ, ഈഴവൻ, ക്രിസ്ത്യാനി, മഹമ്മദീയൻ തുടങ്ങിയ സകല മലയാളികളും സഹോദരബുദ്ധ്യാ യോജിച്ചു നിന്നു് ഉദ്യോഗവിഷയമായി ഒരു വലിയ പ്രക്ഷോഭണം നടത്തി. പതിനായിരത്തിൽപരം മലയാളികൾ ഒപ്പിട്ട ഒരു മെമ്മോറിയൽ മഹാരാജാവു തിരുമനസ്സിലേക്കു സമർപ്പിച്ചു. ഈഴവരെ സർക്കാർ പള്ളിക്കൂടത്തിൽ പ്രവേശിപ്പിക്കാത്തതും, യോഗ്യതാനുസരണം ഉദ്യോഗം നൽകി അവരെ പ്രോത്സാഹിപ്പിക്കാത്തതും മററും അന്യായമാണെന്നു് ആ ഹർജിയിൽ ശക്തിയായി വാദിച്ചിരുന്നു. ആ മെമ്മോറിയലിനു നൽകിയ ഇണ്ടാസിൽ ഈഴവർ അവരുടെ കുലവൃത്തികളായ തെങ്ങു ചെത്തു, കയറുപിരിപ്പു മുതലായവയെക്കൊണ്ടു തൃപ്തിപ്പെട്ടിരിക്കുന്നവരാണെന്നും അവൎക്കു സൎക്കാരുദ്യോഗത്തിനോ ഉൽകൃഷ്ടവിദ്യാഭ്യാസത്തിനോ താല്പൎയ്യമില്ലെന്നും അവരെ ഹർജ്ജിക്കാർ തങ്ങളുടെ സംഖ്യപെരുപ്പിച്ചുകാണിക്കാൻ ആകർഷിച്ചു ചേൎത്തതാണെന്നും പ്രസ്താവിച്ചിരുന്നു.

എന്നാൽ ഇതിനു വളരെ മുമ്പുതന്നെ ഈഴവർ സാക്ഷാൽ സങ്കടക്കാരായിരുന്നു. റാവു ബഹദൂർ പി. വേലായുധൻ ബി. ഏ. യുടേയും ഡാക്ടർ പി. പല്പു എൽ. എം. എസ്സിന്റെയും വന്ദ്യപിതാവു് അക്കാലത്തെ ഈഴവരിൽമാത്രമല്ല, മലയാളികളിൽ അകപ്പാടെ ഇംഗ്ലീഷറിയാവുന്ന അപൂർവ്വം ചിലരിൽ ഒരാളായിരുന്നു. അന്നു അദ്ദേഹം ഗവണ്മെന്റു നടത്തിയ ഒരു വക്കീൽ പരീക്ഷയിൽ ചേരാൻപണം അടച്ചപേക്ഷിച്ചു എങ്കിലും ഈഴവനാണെന്ന കാരണത്താൽ അതുപോലും ഗവണ്മെന്റനുവദിച്ചിരുന്നില്ല. രാമരായർ ദിവാൻ മലയാളി മെമ്മോറിയലിനു മേൽപറഞ്ഞ ഇണ്ടാസു നൽകിയ കാലത്തും തിരുവിതാംകൂറിൽ ഉദ്യോഗത്തിനപേക്ഷിച്ചു നിരാശപ്പെട്ട

റാവുബഹദൂർ വേലായുധൻ ബ്രിട്ടീഷു സർവ്വീസിലും, ഡാക്ടർ പല്പു മൈസൂർ സർവ്വീസിലും ഉദ്യോഗം സ്വീകരിച്ചിരുന്നു.

രാമാരായരുടെ ഇണ്ടാസും വാങ്ങി, എന്തുചെയ്യണമെന്നറിയാതെ, ഈഴവർ കുഴങ്ങുമ്പോൾ ഡാക്ടർ പല്പു ആ ഇണ്ടാസിലെ അസംബന്ധത്തേയും തിരുവിതാംകൂർ ഗവർമ്മെൻറു തൻെറ സമുദായത്തോടു പ്രവർത്തിച്ചു വരുന്ന അന്യായമായ നയത്തേയും വിശദമാക്കി, താൻ ഏകനായിട്ടുതന്നെ ഒരു മെമ്മോറിയൽ അന്നത്തെ ദിവാനായിരുന്ന ശങ്കരസുബ്ബയ്യർക്കു സമർപ്പിച്ചു. പല ഓർമ്മക്കത്തുകൾ അയച്ചിട്ടും ആ മെമ്മോറിയലിനു മറുപടി കാണായ്കയാൽ ഡാക്ടർ തിരുവനന്തപുരത്തു എത്തുകയും, ശക്തിപൂർവവും നിയമാനുസൃതവും ആയ ഒരു പ്രക്ഷോഭണത്തിനു ഒരുങ്ങുകയും ചെയ്തു. "തിരുവിതാംകൂർ ഈഴവസഭ" എന്ന പേരിൽ ഒരു സഭ സ്ഥാപിച്ചു സമുദായത്തിൽ സംഘടന ഉണ്ടാക്കാനും, കുറഞ്ഞപക്ഷം പതിനായിരത്തിൽ പരം ഈഴവരുടെ ഒപ്പോടുകൂടി ഒരു മെമ്മോറിയൽ മഹാരാജാവുതിരുമനസ്സിലേക്കു സമർപ്പിക്കുവാനുമായിരുന്നു അദ്ദേഹം ആദ്യമായി ശ്രമിച്ചതു്. ൧൮൯൬-സെപ്റ്റംബറിൽ പതിമൂവായിരത്തിൽ പരം പേർ ഒപ്പിട്ട ഒരു ഹർജ്ജി തിരുമുമ്പിൽ സമർപ്പിച്ചു. സ്കൂൾ പ്രവേശനം, സർക്കാർ ഉദ്യോഗം ഈ വിഷയങ്ങളിൽ, മതം മാറിയാൽ തങ്ങൾക്കു കിട്ടാവുന്ന അവകാശങ്ങളെ, ആ പരിവർത്തനം കൂടാതെ തന്നെ തങ്ങൾക്കു കിട്ടാൻ വ്യവസ്ഥചെയ്യണമെന്നു മാത്രമായിരുന്നു ആ വിനീതമായ ഹർജ്ജി. എന്നിട്ടും അശിച്ചഫലമൊന്നും സിദ്ധിച്ചില്ല.

ആ ഹർജ്ജിക്കു ശേഷം "അറേഴു കൊല്ലം തിരുവിതാംകൂറിലെ തീയർ നിലവിളിക്കുകയും, ചിലപ്പോൾ നിരാശപ്പെട്ടും ക്ഷീണിച്ചും കിടന്നുറങ്ങുകയും ചെയ്തു."

ഇതിന്നിടയിൽ ശ്രീനാരായണഗുരുസ്വാമികളുടെ അദ്ധ്യ

ത്മസൗരഭ്യം തെക്കൻ തിരുവിതാംകൂറിലെ ഈഴവരുടെ ഇടയിൽ വ്യാപിച്ചു കഴിഞ്ഞിരുന്നു. തൃപ്പാദങ്ങളുടെ ആദ്ധ്യാത്മികവും ഡാക്ടർ പല്പുവിൻെറ രാഷ്ട്രീയവും ആയ സമുദായോദ്ധാരണ ശ്രമങ്ങൾ സമ്മേളിക്കാതെ നിർവാഹമില്ലാതായി. ആ രണ്ടു ശ്രമങ്ങളുംകൂടി അരുവിപ്പുറം ശ്രീനാരായണധർമ്മപരിപാലനയോഗത്തിൽ സംയോജിച്ചു.

അരുവിപ്പുറം ക്ഷേത്രയോഗം സ്വാമികളുടെ ഉദ്ദേശങ്ങളെ നിറവേററുന്നതിന് വേണ്ടിടത്തോളം ശക്തിയോ വ്യാപ്തിയോ ഉള്ളതല്ലെന്നുകണ്ടു, ഡാക്ടർ പല്പുവിൻെറയും മററും നിർദ്ദേശപ്രകാരം അദ്ദേഹം അതിനെ പരിഷ്കരിക്കാൻ തീർച്ചപ്പെടുത്തി. ക്ഷേത്രയോഗക്കാൎക്കു സ്വാമികൾ നോട്ടീസുകൊടുക്കുകയും അതനുസരിച്ചു ൧൦൭൮-ധനു ൨൩-ാംനു കൂടിയ ആ യോഗക്കാരുടെ ഒരു വിശേഷാൽ സമ്മേളനത്തിൽ മുൻകൂട്ടി എഴുതി തയാറാക്കിയിട്ടുണ്ടായിരുന്ന "അരുവിപ്പുറം, ശ്രീനാരായണധൎമ്മപരിപാലന യോഗ"ത്തിൻെറ കൂട്ടയാദാസ്സും കൂട്ടുനിബന്ധനകളും വായിക്കുകയും, ടി ക്ഷേത്രയോഗം മേലാൽ ഒരു ജായിൻറു സ്റ്റാക്കുകമ്പനിയായി രജിസ്റ്റർചെയ്തു നടക്കേണ്ടതാണെന്നുള്ള സ്വാമികളുടെ ആഗ്രഹത്തെ ഹാജരുണ്ടായിരുന്ന എല്ലാ യോഗാംഗങ്ങളും ഒന്നുപോലെ സമ്മതിക്കുകയും ആയിടയ്ക്കു കൽക്കത്തായിൽനിന്നുവിദ്യാഭ്യാസംകഴിഞ്ഞുമടങ്ങിയെത്തിയിരുന്ന മഹാകവി കുമാരനാശാൻ അവർകളെ അതിൻെറ സിക്രട്ടറി ആയി നിയമിക്കുകയും ചെയ്തു.

ഈ യോഗത്തിൻെറ ഉദ്ദേശങ്ങൾ, "അരുവിപ്പുറംക്ഷേത്രത്തിലും അതോടു ചേൎന്നതോ അതിൻെറ കീഴിൽ ഉൾപ്പെട്ടതോ, ഉൾപ്പെടുന്നതോ, ആയക്ഷേത്രങ്ങളിലുമുള്ള നിത്യപൂജ, വിശേഷോത്സവം മുതലായ സകലകാൎയ്യങ്ങളും നടത്തുക; ഈഴവസമുദായത്തിൻെറ വൈദികവും ലൌകികവും ആയ വിദ്യാഭ്യാസത്തേയും, കൃഷി, കച്ചവടം, കൈത്തൊഴിൽ മുതലായ

വ്യവസായങ്ങളേയും അഭിവൃദ്ധിപ്പെടുത്തുന്നതിനും, അവയുടെ പ്രചാരത്തിന്നായി ക്ഷേത്രം, സന്ന്യാസിമഠം, പള്ളിക്കൂടം, സാഹായികധനം, മുതലായവ ഏൎപ്പെടുത്തുന്നതിനും പ്രോത്സാഹിപ്പിക്കുകയും, നടത്തുകയും ചെയ്ക" എന്നവയായിരുന്നു. യോഗത്തിന്റെ ധനങ്ങൾ, "അരുവിപ്പുറം ക്ഷേത്രത്തിൽ സന്ന്യാസിനാരായണഗുരുസ്വാമി അവർകളാൽ സ്ഥാപിക്കപ്പെട്ടു്, അദ്ദേഹത്തിന്റെ കൈവശത്തിൽ വെച്ചുനടത്തിവരുന്ന അരുവിപ്പുറം ശിവക്ഷേത്രവും അതോടുചേൎന്ന സന്ന്യാസിമഠം മുതലായകെട്ടിടങ്ങളും അവയോടുചേൎന്ന ഭൂമിയും ടി ക്ഷേത്രത്തിന്റെയും മഠത്തിന്റെയും ഉപയോഗങ്ങൾക്കായി ടി നാരായണഗുരുസ്വാമി അവർകളുടെയൊ അദ്ദേഹത്തിന്റെ ശിഷ്യന്മാരായ സന്ന്യാസികളുടേയൊ പേരിൽപതിഞ്ഞിട്ടുള്ളതോ, വിലവാങ്ങിട്ടുള്ളതൊ, ദാനം കിട്ടിട്ടുള്ളതോ മറ്റോആയ സകല സ്ഥാവരജംഗമവസ്തുക്കളും നടവരവു, നേൎച്ച, സംഭാവന മുതലായവകളും" ആയിരുന്നു. ഈ "യോഗത്തിന്റെ നേതാവായ നാരായണഗുരുസ്വാമി അവർകൾക്ക അദ്ദേഹത്തിന്റെ ശരീരധാരണകാലം മുഴുവനും ഈയോഗത്തെ സംബന്ധിച്ച എല്ലാ കാൎയ്യങ്ങളിലും യഥേഷ്ടം പ്രവൎത്തിക്കുന്നതിനു സ്വാതന്ത്ര്യമുള്ളതും എന്നാൽ ആ സ്വാതന്ത്ര്യത്തെ അന്യാധീനപ്പെടുത്തുകയോ യോഗോദ്ദേശത്തിനു വിപരീതമായി പ്രവൎത്തിക്കയോ ചെയ്യാൻ അദ്ദേഹത്തിനു പാടില്ലാത്തതും ആകുന്നു", എന്നും നിബന്ധന ചെയ്തിരുന്നു.

യോഗത്തിന്റെ ഉത്ഭവകാലത്തു് ഈഴവർ വെറും ഒരു നിൎജ്ജീവസമുദായം ആയിരുന്നില്ല. മഹാപണ്ഡിതനായിരുന്ന പരവൂർ കേശവനാശാൻ അവർകൾ നടത്തിക്കൊണ്ടിരുന്ന "സുജനാനന്ദിനി" പത്രം 'അനാചാരവിഷംതീണ്ടി, മൂൎച്ഛിച്ചു ശവതുല്യ'മായിക്കിടന്ന സമുദായത്തെ തട്ടിയുണൎത്തിയിരുന്നു. അതുകൂടാതെ ഈഴവർ സമുദായാഭ്യുന്നതിയേ ലാക്കാക്കി അവിടവിടെ സമാജങ്ങൾ സ്ഥാപിക്കുകയും

ചെയ്തിട്ടുണ്ടായിരുന്നു. എന്നാൽ എസ്. എൻ. ഡി. പി. യോഗം സ്ഥാപിക്കപ്പെട്ടതിനുശേഷം ഈ "സമാജങ്ങളെല്ലാം എസ്. എൻ. ഡി. പി. യോഗത്തെ അവയുടെ ഹെഡ്ഡാഫീസ് എന്നോണം ഗണിച്ചു" പ്രവർത്തിക്കയാണു ചെയ്തതു്.

സ്വാമിതൃപ്പാദങ്ങൾ ഉടൻതന്നെ വടക്കൻ ദിക്കിലേക്കു യാത്രപുറപ്പെടുകയും യോഗത്തിലേക്കു അംഗങ്ങളെ ചേർത്തുതുടങ്ങുകയും ചെയ്തു. ഓഹരി ഒന്നിനു അടയ്ക്കേണ്ട ബ്രിട്ടീഷു രൂപ ൧൦൦ ആയിരുന്നു. തിരുവിതാംകൂറിലും കൊച്ചിയിലും പല സ്ഥലത്തും അദ്ദേഹം സഞ്ചരിച്ചു. ആ യാത്രയ്ക്കിടയിൽ മകരം ൨൦-ാംനു പറവൂർ മൂത്തകുന്നത്തു ക്ഷേത്രത്തിലെ പ്രതിഷ്ഠാകർമ്മം നിർവഹിക്കുകയും, പെരിങ്ങോട്ടുകര സ്വാമിയുടെ നാമധേയത്തിൽ ഒരു സമാജം സ്ഥാപിക്കുകയും ചെയ്തു. മകരം ൨൪-ാംനു-യോടുകൂടി യോഗാംഗങ്ങളായി തൊണ്ണൂറോളം പേർ ചേർന്നിരുന്നു. ശിവരാത്രിയോടുകൂടി ആ അണ്ടത്തെ പൊതുയോഗം കൂടുന്നതിനായി യോഗാംഗങ്ങൾക്കു നോട്ടീസു കൊടുത്തു. കുംഭം ൧-ാംനു-കൊടിയേററു പ്രമാണിച്ചു അരുവിപ്പുറത്തു സ്വാമി മടങ്ങി എത്തി. ശിവരാത്രിമഹോത്സവവും പൊതുയോഗസമ്മേളനവും ൨൯-ാംനു-ആയിരുന്നു. ആ യോഗത്തിൽ അംഗങ്ങൾ ധാരാളമുണ്ടായിരുന്നെങ്കിലും ചില അസൌകര്യങ്ങളാൽ വിശേഷാൽ യാതൊരു നടപടിയും ഉണ്ടായില്ല.

യോഗത്തിൻെറ ആദ്യത്തെ വാർഷികയോഗം അതിൻെറ പരിശുദ്ധമായ ജന്മഭൂമിയിൽ വെച്ചു് ൭൯-കുംഭം ൫-ാംനു-മംഗളമായി കഴിഞ്ഞുകൂടി. പൊതുയോഗവും ശിവരാത്രിമഹോത്സവവും കഴിഞ്ഞതോടുകൂടി ആഫീസു തിരുവനന്തപുരത്തേക്കു മാററുകയും, ഒന്നരമാസത്തോളം കുന്നുകുഴിയിൽ വയലിൽ ബംഗ്ലാവിൽ സ്ഥാപിച്ചിരുന്നതിനുശേഷം മീനം ൫൫-ാംനു-പുത്തൻ ചന്തയിൽ മാററിയിടുകയുംചെയ്തു. അതോടുകൂടിത്തന്നെ സ്വാമികളുടെ ആജ്ഞാനുസരണം അരുവിപ്പുറം

സംസ്കൃതപാഠശാലയെ അധികം വിദ്യാർത്ഥികൾക്ക് ഉപയുക്തമായി വരത്തക്കവണ്ണം തിരുവനന്തപുരത്തേക്കു മാററി അഫീസുകെട്ടിടത്തിൽതന്നെ സ്ഥാപിക്കുകയും ഗവണ്മെൻറു പാഠശാലയിലെ പാഠക്രമം അനുസരിച്ച് പഠിത്വം നടത്തുകയും ചെയ്യുവന്നു. പൊതുയോഗനിശ്ചയപ്രകാരം ൮൦ൻ മേടം ൩൧-ാംനു മുതൽ "ഈഴവൻെറ ഗജററു" എന്നു മററുള്ളവരുടെ പരിഹാസത്തിനു വേഗംതന്നെ പാത്രമായ വിവേകോദയം എന്ന ദ്വിമാസാന്തപുസ്തകം (അന്നു വക്കീലായിരുന്ന) മിസ്ററർ എം. ഗോവിന്ദൻ ബി. ഏ. ബി. എൽ-ൻെറ പത്രാധിപത്യത്തിൽ ആരംഭിച്ചു. യോഗത്തിൻെറ ആദ്യത്തെ ഉപാദ്ധ്യക്ഷൻ ചാവർകോട്ടു കൊച്ചുചെറുക്കൻ വൈദ്യരവർകളും നിയമോപദേഷ്ടാക്കൾ മെസ്സേഴ്സ് എം. ഗോവിന്ദൻ ബി. ഏ; ബി. എൽ., സി. കൃഷ്ണൻ ബി. ഏ; ബി. എൽ. (മിതവാദി) എന്നിവരും ആയിരുന്നു.

ഇതിനിടയിൽ അരുവിപ്പുറം ക്ഷേത്രം വകയായി ചിന്മയസ്വരൂപസ്വാമികൾ ദാനംചെയ്ത ധർമ്മസ്വത്തിനെ സംബന്ധിച്ചു, നാഗരുകോവിൽ ഡിസ്ത്രിക്ടുകോർട്ടിൽ നടന്ന വ്യവഹാരത്തിൽ പ്രതികൾ സ്വാമിയെ സാക്ഷിയായി വിളിച്ചു. അതനുസരിച്ചു സ്വാമി ഹാജരാകാത്തതിനാൽ കേസു ദോഷമായി വിധിച്ചു. കോർട്ടുകളിൽ ഹാജരാകുന്നതിൽനിന്നു സ്വാമികളെ ഒഴിവാക്കണമെന്നു യോഗത്തിൽനിന്നു ഗവണ്മെൻറിലേക്കു ഹർജി കൊടുക്കുകയും, ആദ്യം അനുകൂലമായി തീരുമാനം ഉണ്ടായില്ലെങ്കിലും, ഒടുവിൽ സ്വാമികളെ ഒഴിവാക്കുകയും ചെയ്തു. ഈആണ്ടിൽതന്നെ ആയിരുന്നു, ഇങ്ങനെ ഒരാണ്ടു കഴിയുന്നതിനു മുമ്പുതന്നെ "ശ്രമവിശേഷത്താൽ അകാലത്തിലുണ്ടായ പുഷ്പംപോലെ നമ്മെ യോഗം ഏററവും ആനന്ദിപ്പിക്കുകയും, ഭാവിഫലത്തെ വിശ്വസനീയമാംവണ്ണം സൂചിപ്പിക്കുകയും" ചെയ്തു.

---




മണക്കൽ ക്ഷേത്രം.

പേജ് 30

# ആറാം അദ്ധ്യായം.

---

൧൦൭൯-ൽ സ്വാമികൾ വക്കലെത്തുരങ്കത്തോടടുത്ത ഒരു കുന്നിൽ ചെന്നിരിക്ക പതിവായിരുന്നു. ആ കുന്നിന്റെ മുകളിൽ ഒരു പർണ്ണശാല കെട്ടി മിക്കവാറും അവിടെത്തന്നെ സ്ഥിരതാമസം തുടങ്ങി. ആ കുന്നിനോടു ചേൎന്നു ഒരു കൃഷിത്തോട്ടം ഏൎപ്പെടുത്തി, അതിൽ പലവക സസ്യങ്ങളേയും അവിടുന്നു സമൃദ്ധിയായി കൃഷിചെയ്യിച്ചുവന്നു. സ്വാമിയുടെ സ്ഥിരവാസം വക്കല ആയിത്തീൎന്നപ്പോൾ ജനങ്ങൾ അദ്ദേഹത്തെ കാണ്മാൻ വന്നുതുടങ്ങുകയും അവിടെ അദ്ദേഹം പുതുതായി ഒരു മഠവും ക്ഷേത്രവും സ്ഥാപിക്കുന്നതിനു തീൎച്ചപ്പെടുത്തുകയും ചെയ്തു. സ്വാമിയുടെ പർണ്ണശാലനിന്ന കുന്നു ക്രമേണ സ്വാമിയുടെ പേരിൽ പതിപ്പിക്കുകയും, ഏതാനും മാന്യന്മാർ ദാനംചെയ്ത വസ്തുക്കൾ അതിനോടു ചേരുകയും ഉണ്ടായി.

൭൯-മേടം ൨൮-ാംനു സ്വാമിയുടെ ആജ്ഞാനുസരണം വക്കം എന്ന സ്ഥലത്തു് ചില മാന്യന്മാർ വക്കം സെൻട്രൽ സ്കൂൾ എന്നു പേരായി ഒരു ഇംഗ്ലീഷുമലയാളം സ്കൂൾ സ്ഥാപിച്ചു.

സ്വാമിയുടെ ചിന്താഗതിയുടെ കാലോചിതമായ വളൎച്ചയെ കാണിക്കുന്നതിനു് ഇതിനിടെ അദ്ദേഹം ചെയ്ത രണ്ടു തീരുമാനങ്ങൾകൂടി ഇവിടെ പ്രസ്താവിക്കാം.

"നെയ്യാറ്റുങ്കര താലൂക്കിന്റെ തെക്കും പടിഞ്ഞാറും അതിൎത്തികളിലുള്ള ചില ഈഴവകുടുംബക്കാർ ചില ജ്ഞാനസ്നാനപ്പിള്ളമാരെപ്പോലെ ഉള്ളിൽ ക്രിസ്ത്യാനികളും വെളിയിൽ ഹിന്ദുക്കളുമായി നടന്നുവരുന്നു എന്നുള്ള വാസ്തവം എല്ലാവരും അറിഞ്ഞിരിക്കയില്ല. അങ്ങനെ ഉള്ളവരെ മേലാൽ അ

ടിയന്തിരാദികളിൽ കൂടിനടത്തുന്നതല്ലെന്നു നമ്മുടെ യോഗാംഗങ്ങളായ (എസ്. എൻ. ഡി. പി യോഗം) ആ സ്ഥലങ്ങളിലെ യോഗ്യന്മാർ ബലമായി വാദിക്കയും ആ വാദം നടപ്പിൽ കൊണ്ടുവരുവാൻ ആരംഭിച്ചിരിക്കുകയും ചെയ്യുന്നതായി അറിയുന്നു. അന്യമതവിശ്വാസികളെ ജാതിസംബന്ധമായ കാര്യങ്ങളിൽ കൂടിനടത്താൻ പാടില്ലെന്നും ആ വിശ്വാസത്തെ അവർ രേഖാമൂലമായി ഉപേക്ഷിക്കുന്നതായാൽ കൂടിനടത്താൻ വിരോധമില്ലെന്നുമാണ് സ്വാമി അവർകളുടെ ഉത്തരവ്.

"കേവലക്കരനിന്നും ഒരു മാന്യന്റെ ഒരു അന്യമതക്കാരന്റെ സംസർഗ്ഗമുണ്ടായ ഈഴവസ്ത്രീയെ ജാതിയിൽ ചേർത്തു നടത്തുതിനെപ്പററിയുള്ള ചോദ്യത്തിനു സ്വാമിഅവർകൾ താഴെ കാണുന്നപ്രകാരം കല്പിക്കുന്നു. അന്യമതസ്ഥന്മാരുമായി സ്ത്രീകളുണ്ടായ സംസർഗ്ഗത്തിൽ തെളിവിന്റെ ഗൗരവത്തെ അനുസരിച്ചു അവളെ ഭ്രഷ്ടയാക്കേണ്ടതാണ്. ചിലപ്പോൾ കുററത്തിന്റെ സ്ഥിതിക്കു തക്കവണ്ണം പ്രായശ്ചിത്തത്തിന്മേൽ അവളെ മാപ്പുചെയ്തു ശുദ്ധീകരിക്കാവുന്നതുമാണ്. ആ വിഷയത്തിൽ പ്രായശ്ചിത്തമായിവരുന്ന സംഖ്യ മുറിയിലെ പൊതുമുതലായി സൂക്ഷിക്കണം." [വിവേകോദയം ൧-ാംപുസ്തകം ൨-ാംലക്കം ൨൧-ാംപുറം നോക്കുക]

ഈ വിധികൾ ഇപ്പോൾ നമുക്കു അത്ഭുതകരമായിതോന്നാം. എന്നാൽ എത്ര ശബളകാന്തിയോടുകൂടിയ ചിത്രശലഭവും കുറച്ചുകാലം കൃമികോശത്തിനകത്തിരിക്കാതെ നിവൃത്തിയില്ലല്ലോ. സ്വാമിയുടെ അഭിപ്രായങ്ങളും ഉപദേശങ്ങളും സാവധാനത്തിൽ വിളഞ്ഞുപഴുക്കുകയാണു ചെയ്തതെന്നു ഇത്തരം വിധികളിൽനിന്നു നമുക്കനുമിക്കാൻ കഴിയുന്നതാണ്.

൯൯-കർക്കടകം ൨൦-ാനു- യിലെ കറുത്തവാവുനാൾ സ്വാമിതൃപ്പാദങ്ങൾ വർക്കല പുതിയമഠത്തിൽ സന്നിഹിതനായിരുന്നു. അന്നു വാവുശ്രാദ്ധം ആയിരുന്നല്ലോ.

ദക്ഷിണകാശി എന്നു ഇൻഡ്യ എങ്ങും വിഖ്യാതമായ വർക്കല (ജനാർദ്ദനത്തിൽ) ആയിരുന്നു സമീപസ്ഥരും ദൂരസ്ഥരുമായ ഈഴവർ ശ്രാദ്ധത്തിനായി പൊയ്ക്കൊണ്ടിരുന്നത്. സ്വജനങ്ങളെല്ലാം വർക്കല കടൽപ്പുറത്തു കൂടുന്നതിനു പകരം മുൻപറഞ്ഞ മഠത്തോടു ചേർന്ന ക്ഷേത്രത്തിനു സമീപം കൂടി, ശ്രാദ്ധം അവിടെവച്ചു നടത്തണമെന്നു തൃപ്പാദങ്ങൾ അനുഗ്രഹിക്കുകയും, ശ്രാദ്ധവിധികൾ തൃപ്തികരമാംവണ്ണം പഠിച്ചിട്ടുള്ളവരായിരുന്ന മഠത്തിലെ ശിഷ്യന്മാരെക്കൊണ്ടു ഉത്തമരീതിയിൽ കർമ്മങ്ങൾ നടത്തുന്നതിനു ഏർപ്പാടു ചെയ്യുകയും ചെയ്തു. സ്വാമികല്പന അനുസരിച്ചു, അക്കൊല്ലം ശ്രാദ്ധത്തിനായി ഈഴവരെല്ലാം വർക്കല (ശിവഗിരി) മഠത്തിൽകൂടി. അന്നു മുതൽ ജനാർദ്ദനത്തിലേക്കുള്ള അവരുടെ പോക്കു നിലച്ചു. ശിവഗിരി ഈഴവരുടെ ഏറ്റവും പ്രധാനപ്പെട്ട പുണ്യസ്ഥലങ്ങളിൽ ഒന്നായി തീരുകയും ചെയ്തു.

൧൦൮൦ ചിങ്ങത്തിൽ സ്വാമിതൃപ്പാദങ്ങൾ വർക്കല താമസിച്ചു, പുതിയ മഠത്തിനു വേണ്ട കെട്ടിടങ്ങൾ പണിയിച്ചു. ചിങ്ങം ൮-ാംനു അഞ്ചുതെങ്ങിൽ മാധവൻ പത്മനാഭൻ എന്നു പേരായ ധർമ്മിഷ്ഠനായ ഒരു മാന്യന്റെ ചെലവിൽ പുതുതായി പണികഴിപ്പിച്ച മഠത്തിൽ സ്വാമികൾ ശിവപ്രതിഷ്ഠ നടത്തി. ആ മഠവും അഞ്ഞൂറുറുപ്പിക വിലവരുന്ന ഒരു പറമ്പും ധർമ്മം വകയ്ക്കായി ആ മാന്യൻ സ്വാമിയുടെ പേരിൽ ദാനം എഴുതി. ആ മാസം ൧൧-ാംനു സ്വാമിയുടെ ജന്മർക്ഷസുദിനം ആയിരുന്നു.

൧൦൮൦ കന്നി ൨൧-ാംനു തിരുവിതാംകൂറിലെ ഈഴവരെ സംബന്ധിച്ചിടത്തോളം അവരുടെ ചരിത്രത്തിൽ ഒരു പ്രധാനദിവസം ആകുന്നു. അന്നു കൊല്ലം പരവൂരിൽ സ്വാമിതൃപ്പാദങ്ങളുടെ അദ്ധ്യക്ഷതയിൽ ഒരു ഈഴവമഹാജനയോഗം കൂടി. താലികെട്ടു, തിരണ്ടുകുളി മുതലായ അനാചാര

ങ്ങൾ നിൎത്തൽചെയ്യുന്നതിനും പുതിയ വിവാഹരീതി നടപ്പിൽവരുത്തുന്നതിനും അയ്യുള്ളവ്യവസ്ഥകൾ അയോഗത്തിൽ വച്ചാണു തൃപ്പാദങ്ങൾ ആദ്യമായി ചെയ്തതു്.

ആചാരപരിഷ്ക്കരണത്തെ സംബന്ധിച്ചു് ഇതിനു മുമ്പും പല ശ്രമങ്ങളും നടക്കുന്നുണ്ടായിരുന്നു. ദുർവ്വഹമായ ചെലവിനിടവരുത്തുന്നതും, അൎത്ഥശൂന്യവും ആയ പല വിലക്ഷണാചാരങ്ങളും അന്നു ഈഴവരുടെ ഇടയിൽ നടപ്പുണ്ടായിരുന്നു. അവയിൽ പ്രധാനമായവ താലികെട്ടും, തിരണ്ടുകുളിയും പുളികുടിയും (പുംസവനം) ആയിരുന്നു. അവയെല്ലാം ഇപ്പോഴേക്കും തേഞ്ഞുമാഞ്ഞു പോയിരിക്കുന്നു എങ്കിലും, അവ എന്താണെന്നു് അറിഞ്ഞിരിക്കുന്നതു് ചരിത്രജിജ്ഞാസുക്കൾക്കു രസാവഹമായിരിക്കും. പ്രാവാൽ കാൎത്തികപ്പള്ളി ഈഴവസമാജത്തിൽ മിസ്റ്റർ സി. വി. കുഞ്ഞുരാമൻ "സമുദായപരിഷ്ക്കരണ"ത്തെപറ്റി വായിച്ച ഒരുപന്യാസത്തിൽ താലികെട്ടിനെ വിവരിച്ചിരിക്കുന്നതിങ്ങനെ ആകുന്നു. "സ്ത്രീകളെ വിവാഹം കഴിച്ചു കൊടുക്കുംമുമ്പെ ഒരു താലികെട്ടുകല്യാണംകൂടിനടത്തണം. ഒന്നാമതായി ഇതിൽചെയ്യേണ്ടതു പൊഴുതെന്നൊരുകാൎയ്യമാണു്. ഇതിലേക്കു നിങ്ങളുടെ ബന്ധുക്കളും ജാതിയിൽ പ്രധാനികളും ആയുള്ളവരെ എല്ലാം ക്ഷണിച്ചുവരുത്തണം. അഞ്ചോ പത്തോ പറനെല്ലു ഒരു കലത്തിനകത്താക്കി കിഴക്കുവശത്തു കൊണ്ടുവന്നു വച്ചുപൂട്ടണം. പിന്നീടു താലികെട്ടുകല്യാണം നടത്താൻ ഒരു പന്തൽ വേണമല്ലോ. അതിലേക്കായി ഒരു പന്തൽക്കാൽ ബന്ധുക്കൾ കൂടിനാട്ടണം. അന്നുമുതൽ ആ വീട്ടിൽ അശ്വമേധയാഗത്തിനു ചെയ്യേണ്ടതുപോലുള്ള ചെലവുകളും ആരംഭിക്കണം. പന്തലിടുന്നതു നിങ്ങളുടെ സ്ഥാനമാനത്തിൻെറ കൂടുതൽ കുറവു ആശ്രയിച്ചിരിക്കണം. സ്ഥാനമാനമുള്ളവൎക്കു ക്രാസും പടിയും പടിമേൽ പടിയും അനവാരിലും അച്ചുവാതിലും ഒക്കെ ആയിക്കൊള്ളാം. സ്ഥാനമാനികൾ അറുകാ

ലിലും ശേഷംപര്‍ നാലുകാലിലും നടന്നുകൊള്ളണം. പ ന്തലൊക്കെ ഭംഗിയായി വിതാനിച്ചു കഴിഞ്ഞു, മുഹൂര്‍ത്തദിവ സം നാളെ ആണെങ്കില്‍ ഇന്നു വൈകുന്നേരം കലതി ആരം ഭിക്കണം. നിങ്ങളുടെ കുടുംബത്തില്‍ പാലുകുടിമാറിയതു മുതല്‍ ൧൨ വയസ്സിനു താഴെയുള്ള പെണ്‍കുഞ്ഞുങ്ങളെ എല്ലാം പന്തലില്‍ കൊണ്ടുവന്നു തെക്കുവടക്കു ഒരു വരിയാ യി നിരത്തിയിരുത്തിയാണു കലതി തുടങ്ങേണ്ടതു്. കുട്ടി കളെ ഇരുത്തുമ്പോള്‍ സ്ഥാനമാനത്തിനു കുറവൊ മറ്റൊ ഉള്ളവരെ നോക്കി വടക്കേ അററത്തു തള്ളിക്കളയുന്നതില്‍ നിങ്ങള്‍ക്കു പ്രത്യേകജാഗ്രത ഉണ്ടായിരിക്കണം. 'കന്നു മ്മല്‍' പന്തലില്‍ വരാന്‍ കഴിയുന്നതു എല്ലാവരും ശ്രമിച്ചു കൊള്ളണം. ഓരോപന്തല്‍ വടക്കോട്ടു മാറും തോറും സ്ഥാ നമാനത്തിനു ഓരോ ഡിഗ്രികുറവുവരുന്നതാണെന്നു് എ ല്ലാവരും ഓര്‍മ്മവേണം. മുഹൂര്‍ത്തത്തിനു സമയമാകുമ്പോള്‍ മണവാളന്മാര്‍ എല്ലാവരും അയ്യര്‍ കളിക്കാരുടെ വേഷം ധരിച്ചു ദൂരെ ഒരു വീട്ടില്‍ നിന്നു ആഘോഷത്തോടെ പുറപ്പെട്ടുവരണം. മണവാളന്മാര്‍ക്കു കാലുവഴിയായൊ അവ സ്ഥപോലെ അനപ്പുറത്തൊ കുതിരപ്പുറത്തൊ വന്നുകൊ ള്ളാം. മണവാളന്മാര്‍ പന്തല്‍വാതില്ക്കല്‍ വരുമ്പോള്‍ മണ വാട്ടികളെ വെററിലകൊണ്ടു് മുഖവും പൊത്തി ശങ്കിച്ചിരി ക്കാന്‍ ശട്ടംകെട്ടിക്കൊള്ളണം. മിന്നു കെട്ടുകഴിഞ്ഞു മണ വാളന്മാരും മണവാട്ടികളും മണവറയില്‍ കയറി അമ്മാവി ച്ചോറും ഉണ്ടു നാലുദിവസം സുഖമായിരുന്നു കൊള്ളട്ടെ. മററു ള്ളവര്‍ അയണിവയ്ക്കുയൊ, മുട്ടിച്ചക്കര ഉടയ്ക്കുയോ, പഴക്കുല പറിയ്ക്കുയൊ, നെയ്യാണ്ടികളിക്കയൊ, കവിശ്ലോകം ചൊല്ലുക യൊ ചെയ്തുകൊള്ളണം. സദ്യ നാലുദിവസംവരെ നടത്തുന്ന തു് നിങ്ങളുടെ മാനത്തിന്‍െറ അവസ്ഥപോലെ. നാലാംദി വസം നിരാട്ടുകഴിഞ്ഞു മന്ത്രകോടിയും തിരികെയക്കൊടുത്തു മണവാളന്മാര്‍ രണ്ടു ചക്രവും ഒരു കൌപീനവും കൂലിവാങ്ങി ക്കൊണ്ടു പൊയ്ക്കൊള്ളട്ടെ. ഇതാണു് താലികെട്ടു കല്യാണ

ത്തിൻെറ പ്രധാന ചടങ്ങുകൾ". തി. ല. റി. ൧൮-ാം വാല്യത്തിൽ ജസ്റ്റീസ് സദാശിവയ്യർ പറഞ്ഞതുപോലെ "ഈ മിന്നു കെട്ടുകൊണ്ടു് വിവാഹം കഴിയാതെ അമ്മയുടെ വീട്ടിൽ താമസിക്കുന്ന പെൺകുട്ടിയുടെ ബ്രഹ്മചര്യഭംഗത്തിൽ സമുദായം കടാക്ഷിക്കയാണു് ചെയ്തതു്." പെൺകുട്ടികൾ "യൌവനാരൂഢകളായി എന്നുള്ളതു്" നാട്ടിലെങ്ങും നടപ്പില്ലാത്ത ഒരു വിശേഷംപോലെ എല്ലാവരേയും വിളിച്ചറിയിക്കുന്നതനായി വഴിനീളെ ആറാടിക്കുന്ന"തിരണ്ടുകുളിയും, കടിഞ്ഞൂൽ പ്രസവത്തിനു മുമ്പു ഭർത്താവും ഭാര്യയും "മൃതഹസ്തരായി" ഭർത്താവിൻെറ കൈയിൽ ഒഴിച്ചുകൊടുക്കുന്ന പുളിനീർ ഭാര്യയെക്കൊണ്ടു കുടിപ്പിക്കുന്ന പുളികുടിയും, സർവപ്രധാനമായി മേൽ വിവരിച്ച താലികെട്ടും; സമുദായത്തിൽ നിന്നു് ഒട്ടവളരെ പണം ചോർന്നുപോകാൻ ഇടവരുത്തിയിരുന്നു. സർവോപരി സ്വാമിതൃപ്പാദങ്ങളുടേയും, യോഗത്തിൻേറയും ശ്രദ്ധ ഈ വിഷയത്തിൽ പതിഞ്ഞതോടുകൂടി അർത്ഥശൂന്യവും ദ്രവ്യയഹേതുകവും ആയ ഈ അടിയന്തിരങ്ങൾ അലംഘ്യങ്ങളാണെന്ന വിശ്വാസം ജനങ്ങളുടെ ഇടയിൽ നിന്നു മാഞ്ഞുതുടങ്ങി.

മേൽപറഞ്ഞ ആചാരങ്ങൾക്കനുസരണമായ ഒരു ചിലക്ഷണവിവാഹരീതിയും ആയിരുന്നു ഈഴവർക്കുണ്ടായിരുന്നതു്. വരൻെറ പ്രതിനിധിയായി അയാളുടെ സോദരി പോയി വധുവിനെ മുണ്ടുകൊടുത്തു കൂട്ടിക്കൊണ്ടു പോരികയായിരുന്നു പതിവു്. ഇതുകൂടാതെ മുണ്ടുകൊടുത്തു അളുമാറിപ്പോവുകയും തന്മൂലം നടക്കാതിരുന്നിട്ടില്ല. ഈ ഏർപ്പാടുകൾ മാററി വൃത്തിയും ഭംഗിയും ഉള്ള ഒരു വിവാഹമണ്ഡപത്തിൻെറ മദ്ധ്യഭാഗത്തിൽ അഷ്ടമംഗല്യവും വിളക്കുംവച്ചു് പുരോഹിതൻെറ മംഗളകർമ്മത്തോടുകൂടി, മംഗളവാദ്യം മുഴങ്ങിക്കൊണ്ടിരിക്കെ, ദമ്പതിമാർ അഷ്ടമംഗല്യ പ്രദീപത്തെ മൂന്നുരു പ്രദക്ഷിണം ചെയ്തശേഷം, പുഷ്പമാല്യം പരസ്പരം

ധരിപ്പിക്കുന്ന ഒരു പുതിയ വിവാഹരീതി സ്വാമികൾ ഏർപ്പെടുത്തി.

---

## ഏഴാം അദ്ധ്യായം.

---

൧൦൮൦-ധനു ൨൬-ം ൨൭-ം തീയതികളിൽ എസ്. എൻ. ഡി. പി. യോഗത്തിന്റെ രണ്ടാമത്തെ വാർഷികസമ്മേളനം കൊല്ലത്തുവച്ചു നടന്നു. ആ യോഗത്തിനു പുഷ്ടിയും പ്രാധാന്യവും നൽകിയിരുന്നതു് അതോടൊന്നിച്ചു നടത്തിയ വ്യവസായപ്രദർശനവും സാഹിത്യപരീക്ഷയും ആയിരുന്നു. ആ മാതിരി ഒരു പ്രദർശനം, പ്രദർശനക്കമ്മററി പ്രസിഡന്റായ ഡാക്ടർ പല്പു പ്രസ്താവിച്ചതുപോലെ, "കേരളത്തിൽ അല്ല, പക്ഷെ ഇൻഡ്യയിലും ഇദംപ്രഥമ"മായിരുന്നു എന്നു മാത്രമല്ല, "ആറാഴ്ചവട്ടംകൊണ്ടു്, ഇങ്ങനെയുള്ള കാര്യങ്ങളിൽ കേവലം അപരിചിതരായ ആളുകളാൽ സാധിച്ചതും" ആയിരുന്നു. കൊല്ലം താമരക്കുളത്തു് ഏററവും വിശാലവും അതിമനോഹരവുമായ ഒരു മണ്ഡപത്തിലും അതോടുചേർത്തുണ്ടാക്കപ്പെട്ടിരുന്ന പന്തലുകളിലും വെച്ചാണു് പ്രദർശനം നടത്തപ്പെട്ടതു്. ദിവാൻ വി. പി. മാധവരായർ അവർകൾ പ്രദർശനം തുറക്കാമെന്നേററിരുന്നെങ്കിലും അപ്രതീക്ഷിതമായ കൃത്യാന്തരങ്ങളാൽ അദ്ദേഹത്തിനു വന്നുചേരാൻ സാധിക്കാതെ പോയതിനാൽ, അദ്ദേഹത്തിനു വേണ്ടി അന്നത്തെ വനംകൺസർവേറററ് മിസ്റ്റർ ററി. എഫ്. ബോർഡിലൻ പ്രദർശനം തുറന്നു. നാട്ടുകാരും യൂറോപ്യന്മാരുമായി അനവധി ആളുകൾ, മൂവായിരത്തിൽപരം ഈഴവർക്കു പുറമേ, കാഴ്ചക്കാരായുണ്ടായിരുന്നു. ൧൦൮ പേർക്കു് മെ

ഡലുകളും സമ്മാനങ്ങളും പ്രശംസാപത്രങ്ങളും നൽകപ്പെട്ടതായും, പ്രയോജനകരമായ ഈ പ്രദർശനം ഏററവും വിജയകരമായിരുന്നതായും കാണുന്നു. തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു മുന്നൂററുപ്പികയും, കൊച്ചി, മൈസൂർ ഈ രാജ്യങ്ങളിലെ തിരുമേനികൾ ൧൦൦ രൂപാ വീതവും പ്രദർശനത്തിൻെറ ആവശ്യത്തിലേക്കായി സംഭാവന ചെയ്തിരുന്നു എന്നു സംഗതിയും ഈ സന്ദർഭത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ.

പറവൂരിലെ മഹായോഗം കഴിഞ്ഞു് സ്വാമികൾ ആ വഴി തെങ്കാശി മുതലായ സ്ഥലങ്ങളിലേക്കു പോയി. ആ ദിക്കുകളിൽ സഞ്ചരിച്ചിട്ടു തുലാം ൧൯-ാംതീയതി എസ്സ്. എൻ. ഡി. പി. യോഗംവക രണ്ടാംവാർഷിക കമ്മററിമീററിംഗിനു കൊല്ലത്തു് എത്തുകയും, അതിൽ അദ്ധ്യക്ഷം വഹിച്ചിട്ടു് വക്കലയ്ക്കു മടങ്ങുകയും ചെയ്തിരുന്നു.

ശ്രീനാരായണധർമ്മപരിപാലനയോഗത്തിൻെറ വാർഷികയോഗത്തിലും, യോഗംവകയായി നടത്തിയ പ്രദർശനത്തിലും സ്വാമിതൃപ്പാദങ്ങൾ സംബന്ധിച്ചിരുന്നു. വക്കലനിന്നു് ഘോഷയാത്രയായിട്ടാണു് സ്വാമികൾ കൊണ്ടുവരപ്പെട്ടതു്.

സ്വാമിതൃപ്പാദങ്ങളുടെ ഒരു ജീവചരിത്രകർത്താവു * അന്നു നടന്ന ഒരു സംഭവത്തെപ്പററി ഇങ്ങനെ പറയുന്നു:—"അങ്ങനെയുള്ള ഒരു മഹാസഭയിൽ സ്വാമി സാധാരണമട്ടിൽ ഒരു മുണ്ടും നേരിയതുംമാത്രംധരിച്ചുകൊണ്ടിരിക്കുന്നതു യോഗ്യമായിരിക്കയില്ലെന്നു വിചാരിച്ചു്, അവിടുത്തെ ഉപയോഗത്തിനായി ചില വസ്ത്രങ്ങൾ യോഗഭാരവാഹികൾ പ്രത്യേകം തയാറാക്കിച്ചിരുന്നു. അതിൽ ഒന്നു സ്വാമിയുടെ പാദത്തെ ആപാദ

* മിസ്ററർ ററി. കെ. നാരായണൻ.

കണ്ണം മറയ്ക്കത്തക്കവിധത്തിൽ ധവളമനോഹരമായ പട്ടുകൊണ്ടുണ്ടാക്കിയ ഒരു കുപ്പായമായിരുന്നു. ഈ കുപ്പായം സ്വാമി വാങ്ങിനോക്കി മന്ദസ്മിതംചെയ്തുകൊണ്ടു അതിനെ അടുത്തുനിന്നിരുന്ന അവിടുത്തെ ദീർഘകായനായ ഒരു ഗൃഹസ്ഥശിഷ്യനു സമ്മാനിക്കയാണു ചെയ്തതു്. സ്വാമി ആ മഹായോഗത്തിൽ സംബന്ധിച്ചതു് അവിടുത്തെ സാധാരണവേഷത്തിൽ തന്നെ ആയിരുന്നു.”

പൊതുയോഗം കഴിഞ്ഞു സ്വാമി വക്കലവഴി, അരുവിപ്പുറത്തേക്കു പോവുകയും, വേഗംതന്നെ അവിടെനിന്നു തിരികെ വക്കലെത്തുകയും ചെയ്തു. അരുവിപ്പുറത്തെ കൊടിയേറ്റുപ്രമാണിച്ചു വീണ്ടും അദ്ദേഹം അങ്ങോട്ടുപോയി. എസ്. എൻ. ഡി. പി. യോഗത്തിന്റെ വിശേഷാൽ പൊതുയോഗം അവിടെ കൂട്ടുന്നതിനാണു നിശ്ചയിച്ചിരുന്നതു്. യോഗവും ശിവരാത്രിയും കഴിഞ്ഞു സ്വാമി വക്കലയ്ക്കു മടങ്ങുകയും അതിനുശേഷം കുളത്തൂർ കോലത്തുകരക്ഷേത്രത്തിൽ ഉത്സവംപ്രമാണിച്ചു അവിടെ എത്തി വിശ്രമിക്കുകയും ചെയ്തു. ൨൦ മീനത്തിൽ മുട്ടയ്ക്കാട്ടെ ഉത്സവത്തിനു ശേഷം രണ്ടാഴ്ചവട്ടം തൃപ്പാദങ്ങൾ അരുവിപ്പുറത്തു വിശ്രമിക്കുകയും, അതിനു ശേഷം വക്കല എത്തുകയും ചെയ്തു.

൨൦-ാമടത്തിൽ, യോഗത്തിൽ നിന്നു പ്രചരണ വേലയ്ക്കായി നിയമിച്ചിരുന്ന പ്രാസംഗികന്മാർ അറിഞ്ഞു നടക്കുന്നതിലേക്കു സ്വാമി തൃപ്പാദങ്ങൾ താഴെപ്പറയുന്ന വ്യവസ്ഥകൾ ഏല്പെടുത്തി.

“* * സമുദായത്തിനു പൊതുവിൽ ഗുണപ്രദങ്ങളായ താഴെക്കാണുന്ന വിഷയങ്ങളെ പററി പ്രസംഗങ്ങൾ ചെയ്യേണ്ടതാകുന്നു.

**വിഷയങ്ങൾ.** (൧) മതം (൨) സദാചാരം (൩) വിദ്യാഭ്യാസം (൪) വ്യവസായം ചുരുക്കത്തിൽ ഇവയാകുന്നു.

വിവരണം. മതം (എ) അന്ധവിശ്വാസങ്ങളേയും പ്രാണിഹിംസ മുതലായ അമംഗളാചാരങ്ങളോടുകൂടി അനുഷ്ഠിക്കപ്പെടുന്ന ദുർദ്ദേവതാരാധനകളേയും നിരാകരിക്കുക.

(ബി) ഉത്തമരീതിയിൽ ചെയ്യപ്പെടുന്ന ഈശ്വരാരാധനയുടെ മഹാത്മ്യത്തേയും ശുദ്ധഹിന്ദുമതത്തിൻെറ സഗുണനിർഗ്ഗുണ തത്വങ്ങളേയും പററി പ്രസംഗിക്കുക. (സി) ആവശ്യപ്പെടുന്ന സ്ഥലങ്ങളിൽ ക്ഷേത്രങ്ങളോ മഠങ്ങളോ നിർമ്മിക്കുന്നതിൽ ജനങ്ങളെ ബുദ്ധിപൂർവ്വം പ്രേരിപ്പിക്കുക. (എന്നാൽ) ഗർഹ്യമൊ ക്ഷോഭജനകമൊ ആയ വിധത്തിൽ പരമതദൂഷണം ചെയ്യാൻ പാടില്ലാത്തതാകുന്നു.

൨. സദാചാരം (എ) സത്യം, ശുചിത്വം, അധർമ്മഭയം, ആസ്തിക്യം, ഐകമത്യം മുതലായവയേയും (ബി) അത്ഥശൂന്യങ്ങളും അനർത്ഥകരങ്ങളും ആയ "മാമൂലു"കളെ പാടുള്ളിടത്തോളം വർജ്ജിച്ചു കാലാനുരൂപവും ഉത്തമവും ആയ ആചാരനടപടികളെ (സ്വാമിഅവർകൾ കല്പിച്ചിട്ടുള്ളതും കല്പിക്കുന്നതും അനുസരിച്ചു) നടപ്പാക്കുന്നതിനേയുംപററി ബലമായി പ്രസംഗിക്കുകയും ജനങ്ങളെ ആ വഴിക്കു തിരിച്ചു കൊണ്ടുവരികയും ചെയ്യുക.

൩. വിദ്യാഭ്യാസം:—(എ) ഇതിൻെറ അസാമാന്യമായ ഗുണത്തേയും ഇതിൻെറ അഭാവത്താൽ ഉള്ള ദോഷത്തേയും പ്രതിപാദിക്കുകയും ഈഴവസ്ത്രീപുരുഷന്മാരിൽ പ്രാഥമിക വിദ്യാഭ്യാസം എങ്കിലും ഇല്ലാത്തവർ മേലാൽ ഉണ്ടായിരിക്കരുതെന്നു അത്ര അഭിമാനവും അഭിരുചിയും തോന്നത്തക്കവണ്ണം അവരെ ഉത്സാഹിപ്പിക്കുകയും ചെയ്യുക. ആവശ്യമുള്ള സ്ഥലങ്ങളിൽ സമുദായംവകയായൊ മററൊ പള്ളിക്കൂടങ്ങൾ, വായനശാലകൾ മുതലായവയെ ഏപ്പെടുത്തുകയും മററും ചെയ്യുന്നതിൽ ജനങ്ങളെ പ്രോത്സാഹിപ്പിക്കുകയും ശ്രമിക്കുകയും ചെയ്യുക.



“ഭക്തൻ” വൈരവൻശാന്തി

സ്വാമികളുടെ നൂറിൽപരംവയസ്സായ ശിഷ്യൻ.

പേജ് 40

൭. വ്യവസായം:—(എ) കൃഷി, കച്ചവടം, കൈത്തൊഴിൽ ഇവയെ ഉത്തമരീതിയിൽ അഭിവൃദ്ധിപ്പെടുത്തുന്നതിനേയും മിതവ്യയത്തേയും പററി പ്രസംഗങ്ങൾ ചെയ്യുകയും, മടിയായിരുന്നു ഉപജീവിക്കുന്ന സമ്പ്രദായം സമുദായനിയമവിരുദ്ധമായ ഒരു അകൃത്യമാണെന്ന് സ്ത്രീപുരുഷന്മാരിൽ ഓരോരുത്തൎക്കും തോന്നത്തക്കവണ്ണം സമുദായത്തിന്റെ സ്വഭാവം അത്ര ഉത്സാഹഭരിതമാക്കുകയും ചെയ്യുക. (ബി) അവശ്യമുള്ള ദിക്കുകളിൽ വ്യവസായശാലകൾ ഏൎപ്പെടുത്തുക, ശാസ്ത്രീയരീതിയിൽ വ്യവസായങ്ങളെ പഠിക്കുക, പ്രചാരപ്പെടുത്തുക മുതലായ കാൎയ്യങ്ങളിൽ ജനങ്ങളെ പ്രേരിപ്പിക്കുക.

൮. ......തനിക്കു സന്ദേഹമുള്ള വിഷയങ്ങളെപ്പററി ഒരു പ്രാസംഗികനും യാതൊന്നും ജനങ്ങളെ ധരിപ്പിച്ചുകൂടാത്തതും ആചാരനടപടികളിലോ ശാസ്ത്രീയമായോ ഉള്ള എല്ലാ പ്രധാന സംശയങ്ങളേയും യോഗം സിക്രട്ടറി മുഖേന അപ്പോഴപ്പോൾ സ്വാമികളെ അറിയിച്ച് നിവൃത്തി വരുത്തിക്കൊള്ളേണ്ടതും ആകുന്നു.

൯. പ്രസംഗങ്ങൾ യാതൊരു പ്രകാരത്തിലും താഴ്ന്നതായി വിചാരിക്കപ്പെടുന്ന ജാതികൾക്ക് ഉപദ്രവമോ ഉയൎന്നതായി വിചാരിക്കപ്പെടുന്ന ജാതികൾക്കു ക്ഷോഭമോ ഉണ്ടാകത്തക്ക വിധത്തിലോ സ്വരത്തിലോ ആയിരുന്നുകൂടാത്തതാകുന്നു. കഴിയുന്നത്ര താണ ജാതിക്കാരുടെ അഭിവൃദ്ധിയിൽ ജനങ്ങൾക്കു താല്പൎയ്യം ജനിപ്പിക്കേണ്ടതുമാകുന്നു."

* * * *

ഇടവം, മിഥുനം, കൎക്കടകം ഈ മാസങ്ങളിൽ വൎക്കല തന്നെ സ്വാമിതൃപ്പാദങ്ങൾ വിശ്രമിച്ച് മഠംപണി പൂൎത്തിയാക്കുകയും, വൎക്കല ഒരു ശിവക്ഷേത്രം പണിയിച്ചു പൊതുജനങ്ങളുടെ സഹായം അഭ്യൎത്ഥിക്കുകയും ചെയ്തു. ഇതിനിടയിൽ ൫൦൦ രൂപയിൽകൂടുതൽ വിലയുള്ള ഒരു വസ്തുവും

ക്ഷേത്രവും, കൊച്ചിയിൽപെരിങ്ങോട്ടുകര, കാരോട്ടുപറമ്പുകാരും തണ്ടാശ്ശേരിൽ പാറൻകുട്ടി അവർകളുംകൂടി സ്വാമികൾക്ക ദാനാധാരം എഴുതിക്കൊടുത്തു.

൧൦൮൭-ചിങ്ങം ൨൯-ാംനു സ്വാമിയുടെ ജന്മർക്ഷമഹോത്സവം അത്യാഡംബരപൂർവ്വം തിരുവിതാംകൂറിൻെറ നാനാഭാഗങ്ങളിലും ആഘോഷിക്കപ്പെടുക ഉണ്ടായി. ശിവഗിരിമഠത്തോടുചേർത്തു, സാധുക്കളായവിദ്യാർത്ഥികളെ വിദ്യാഭ്യാസം ചെയ്യിക്കാൻ ഒരു വിദ്യാലയം അദ്ദേഹം സ്ഥാപിക്കുകയും, വെട്ടൂർ (ശിവഗിരിക്കടുത്തു്) കുറവർക്കായി ഒരു നിശാപാഠശാല സ്ഥാപിക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്യുകയും ചെയ്തു. വൃശ്ചികം ആദ്യംമുതൽ, സംസ്കൃതപാഠശാല ശിവഗിരിയിൽ മാററിയിടാൻ തീരുമാനങ്ങൾ കല്പിച്ചു. ധനുവിൽ സ്വാമികൾ വക്കലയ്ക്കും തിരുവനന്തപുരത്തിനും മദ്ധ്യേയുള്ള സ്ഥലങ്ങളിൽ സൈ്വരസഞ്ചാരം ചെയ്തു.

സ്വാമിതൃപ്പാദങ്ങളുടെ കീർത്തി ഇതിനിടെ ബ്രിട്ടീഷ് മലബാറിലെങ്ങും വ്യാപിച്ചു കഴിഞ്ഞിരുന്നു. തലശ്ശേരിയിൽ തൃപ്പാദങ്ങളെക്കൊണ്ടു് ഒരു ക്ഷേത്രപ്രതിഷ്ഠ നടത്തണമെന്നു് ആ നാട്ടുകാർ ൧൦൮൭-ൽ തീർച്ചപ്പെടുത്തുകയും, അവർസ്വാമികളെ അങ്ങോട്ടേക്കു ക്ഷണിക്കുകയും ചെയ്തു. അന്നു് സ്വാമി വടക്കൻതിരുവിതാംകൂറിൽ സഞ്ചരിക്കുക ആയിരുന്നു. ഈഴവരുടെ വക പല ഭഗവതീക്ഷേത്രങ്ങളിലെയും ജന്തുഹിംസ അദ്ദേഹം നിറുത്തൽ ചെയ്യുകയും വടക്കൻപറവൂരിലും മററും താലികെട്ടുനിറുത്താനും പുതിയ വിവാഹരീതി നടപ്പാക്കാനും ഏർപ്പാടു ചെയ്യുകയുംചെയ്തു. തലശ്ശേരിയിലെ തീയരുടെ ഇടയിൽ ദീർഘകാലമായി നടന്നുവന്ന ചില കക്ഷിമത്സരങ്ങൾ അദ്ദേഹം പറഞ്ഞുതീർത്തു. അതിനു ശേഷം ജഗന്നാഥക്ഷേത്രത്തിനു് അദ്ദേഹം കുററി തറച്ചു.

ആചാരപരിഷ്കാരത്തിൽ സ്വാമിതൃപ്പാദങ്ങൾ എത്ര മാത്രം ശ്രദ്ധിച്ചിരുന്നു എന്നു് അദ്ദേഹം പ്രഥ-ചിങ്ങം ൨൭-ാം നു- ശിവഗിരിമഠത്തിൽ നിന്നു ചേർത്തല താലൂക്കിലെ ഒരു പ്രസിദ്ധ ധനവാനായിരുന്ന പാറയിൽ കൊച്ചുരാമൻ വൈദ്യർക്കയച്ച ഒരു കത്തിൽനിന്നു കാണാവുന്നതാണു്.

"ഈഴവരുടെ ആചാരനടപടികൾക്കു ഒരു ഐകരൂപ്യവും കാലനുസൃതമായ പരിഷ്കാരവും വരുത്തേണ്ടതു് അവരുടെ ഭാവിശ്രേയസ്സിനു് അവശ്യമാണെന്നു തോന്നുകയാൽ ഓരോ പഴയ നടപടികളിലും കളയേണ്ട ഭാഗത്തെ കളഞ്ഞും എടുക്കേണ്ടവയെ എടുത്തും അനുഷ്ഠിക്കേണ്ട ആചാരങ്ങളെ കുറിച്ചു വിവേകോദയം മാസികയിൽ നമ്മുടെ അനുവാദപ്രകാരം പ്രസിദ്ധപ്പെടുത്തി വരുന്നതാകുന്നു. ഈ കൂട്ടത്തിൽ താലികെട്ടു് എന്ന അടിയന്തിരം ഈ ജാതിയുടെ ഇടയിൽ അനുഷ്ഠിക്കപ്പെട്ടുവരുന്നതു്, വിവാഹകർമ്മം വേറെ ഉണ്ടായിരിക്കുന്ന സ്ഥിതിക്കു അവശ്യമല്ലെന്നും, വിവാഹം തന്നെ വിവേകോദയത്തിൽ പ്രസിദ്ധപ്പെടുത്തി വരുന്ന മാതൃകയിൽ നടത്തണം എന്നും നമ്മുടെ തന്നെ താല്പര്യപ്രകാരം ഏർപ്പെടുത്തീട്ടുള്ളതാകുന്നു. നമ്മിൽ സ്നേഹവിശ്വാസങ്ങളുള്ള ജനങ്ങൾ ഇപ്പോൾ അതിനെ ഈ രാജ്യത്തിൻെറ പല ഭാഗങ്ങളിലും അംഗീകരിച്ചു തുടങ്ങിയിരിക്കുന്നതായറിയുന്നതിൽ നമുക്കു അധികമായ ചാരിതാർത്ഥ്യവും സന്തോഷവും തോന്നുന്നു. നിങ്ങൾക്കും ഈ സംഗതിയിൽ നാം നേരിട്ടറിയിച്ചെങ്കിലല്ലാതെ ഉറപ്പു തോന്നുന്നില്ലെന്നു കരപ്പുറം ഈഴവസമാജക്കാരുടെ ഒരു കത്തുമൂലം അറിയുന്നതിനാൽ ഈ എഴുത്തു് എഴുതുന്നതാകുന്നു. സമുദായത്തിൻെറ നന്മയെ കാത്തു നിങ്ങളും മേലാൽ ഈ പുതിയ രീതിയെ വിശ്വസിക്കുകയും, അനുഷ്ഠിക്കുകയും ചെയ്യുമെന്നു വിശ്വസിച്ചുകൊള്ളുന്നു."

---

ഈ എഴുത്തിൻെറ ഫലമായി വടക്കൻ തിരുവിതാം

ക്കുറിൽ താലികെട്ടുകല്യാണം ശീഘ്രമായി നിന്നു തുടങ്ങുകയും പുതിയ വിവാഹരീതി നടപ്പിൽ വരികയും ചെയ്തു.

---

## എട്ടാം അദ്ധ്യായം.

---

൧൦൮൧-മുതൽ ൧൦൮൬-വരെ സ്വാമികൾ മിക്കവാറും ശിവഗിരിയിൽത്തന്നെ വിശ്രമിച്ചു. "സ്വജനങ്ങളുടെ പൊതു ഉപയോഗത്തിനും നന്മയ്ക്കും വേണ്ടി ശാശ്വതമായ ഒരു ദേവാലയവും സംസ്കൃതപാഠശാലയും" ശിവഗിരിയിൽ സ്ഥാപിക്കണമെന്നായിരുന്നു സ്വാമികളുടെ അഗ്രഹം. ൧൦൮൬-ചിങ്ങത്തിൽ ജന്മനാൾ പ്രമാണിച്ചു സ്വാമികൾ ഏതാനും ദിവസം അരുവിപ്പുറത്തു പോയി താമസിച്ചു. മേൽ പറഞ്ഞ ദേവാലയത്തിന്റെയും വിദ്യാലയത്തിന്റെയും അവശ്യത്തിന്നായി പണം ശേഖരിക്കാൻ കന്നി ൧൦-ാംനു തൃപ്പാദങ്ങൾ ഒരു വടക്കൻയാത്ര പുറപ്പെട്ടു. പല മാന്യന്മാരും നല്ല തുകകൾ സംഭാവന ചെയ്യുകയും, ചെയ്യാമെന്നു വാഗ്ദാനം ചെയ്യുകയും ഉണ്ടായി.

കോഴിക്കോട്ടു ഒരു ശിവക്ഷേത്രം സ്ഥാപിക്കുന്നതിന്റെ പ്രാരംഭകാര്യങ്ങൾക്കായി കല്ലിങ്ങൽ മഠത്തിൽ രാരിച്ചൻമൂപ്പർ, മിതവാദി പത്രാധിപർ സി. കൃഷ്ണൻ മുതലായവർ ൧൦൮൬ തുലാമാസത്തിൽ ശിവഗിരിയിൽ എത്തി, സ്വാമിതൃപ്പാദങ്ങളെ ക്ഷണിച്ചു. തുലാം ൨൮-ാംനു സ്വാമികളും ശിഷ്യന്മാരുംകൂടി പുറപ്പെട്ടു. * "സ്വാമി അവർകൾക്കു മഠത്തിൽ നിന്നു പുറപ്പെട്ടപ്പോൾ തീരെ സന്തോഷമുണ്ടായിരുന്നില്ല.

---

* വിവേകോദയം ൧൦൮൬-വൃശ്ചികം. ധനു. ലക്കം.

ഈ യാത്രയിൽ അശേഷം ഉത്സാഹം തോന്നുന്നില്ലെന്നും, എന്തോ അശുഭങ്ങൾ വരാനുണ്ടെന്നും അദ്ദേഹം യാത്രപുറപ്പെട്ടുന്നതിനു കുറെ മുമ്പിലും പുറപ്പെടുന്ന അവസരത്തിൽകൂടിയും പല പ്രാവശ്യം പ്രസ്താവിച്ചു. അതിനിർമ്മലമായ ആ മനോദർപ്പണത്തിൽ നിഴലിച്ച ഭാവി വിപത്തുകളുടെ ഛായ തെററിയില്ല. സ്വാമിയും പരിജനങ്ങളും ൨൫-ാം തിയതി കൊല്ലത്തും ൨൬-ാം തിയതി ആലപ്പുഴയും എത്തി, ൨൭-ാം തിയതി എറണാകുളത്തിറങ്ങി. പിറേറദിവസം രാവിലത്തെ വണ്ടിക്കു കോഴിക്കോട്ടേക്കു സൌകൎയ്യമായി പുറപ്പെടുന്നതിനുദ്ദേശിച്ച്, അന്നുവൈകുന്നേരത്തെ വണ്ടിക്കു അലുവായിൽ ഇറങ്ങിത്താമസിച്ചു. ആലപ്പുഴനിന്നു കാലത്തു ഊണുകഴിച്ചു പുറപ്പെട്ടതുമുതൽ സ്വാമിക്കു വയററിനു നല്ല സുഖമില്ലായിരുന്നതുകൊണ്ടു അത്താഴം കഴിച്ചില്ല. പതിനൊന്നുമണിവരെ പതിവുപോലെ പലതും സംസാരിച്ചുകൊണ്ടിരുന്നു. പന്ത്രണ്ടുമണിമുതൽ അതിസാരത്തിൻെറ ലക്ഷണം കണ്ടു. ഒരു മണിക്കൂറിനുള്ളിൽ അതു വർദ്ധിക്കുകയും ഛർദ്ദികൂടി ആരംഭിക്കുകയും ചെയ്തു. വേഗത്തിൽ രോഗം പേടിക്കത്തക്ക നിലയിൽ തോന്നി, ഡാക്ടറും മരുന്നുഷാപ്പും സമീപത്തുണ്ടായിരുന്നതിനാൽ ചികിത്സയ്ക്കു ഒട്ടും താമസം നേരിട്ടില്ല. എങ്കിലും രോഗം പ്രതിക്ഷണം അപകടമാംവണ്ണം വൎദ്ധിച്ചുകൊണ്ടിരുന്നു. ഇതിന്നിടയിൽ, കൂടെ ഉണ്ടായിരുന്ന ഒരാൾക്കുകൂടി ഛർദ്ദിയും അതിസാരവും തുടങ്ങി. ഡാക്ടർ അയാളുടെ രോഗം ഭേദപ്പെട്ടുമെന്നും സ്വാമിയുടേതു് അസാദ്ധ്യമാണെന്നും പ്രസ്താവിച്ചു. * * * ഡാക്ടരുടെ ചികിത്സാസാമൎത്ഥ്യത്തേയും; പരിജനങ്ങളുടെ ശ്രദ്ധയേറിയ ശുശ്രൂഷയേയും അതിക്രമിച്ചുകൊണ്ടു പിറേറദിവസം ഉച്ചയായപ്പോഴത്തേക്കു രോഗം അതിൻെറ പരമകാഷ്ഠയിൽ എത്തി. സൎവാംഗവും ക്ഷീണിച്ചു മരവിച്ചുപോയി. നാഡി നിന്നുപോയി- ബോധംഇല്ലാതായി- കഷ്ടം! മറേറരോഗി ഇതിനിടയിൽ തന്നെ കഴിഞ്ഞു പോയിരിക്കുന്നു*** ഇതിന്നിട

യിൽ സ്വാമിയുടെ രോഗാവസ്ഥയെ കുറിച്ചു പലസ്ഥലങ്ങളി ലേക്കും കമ്പികൾ പോയിരുന്നു. അന്നുവൈകുന്നേരം ഒരു മണിക്കുള്ള മെയിൽ വണ്ടിക്കു സ്വാമി കോഴിക്കോട്ടെത്തുന്നു എന്നുള്ള തലേദിവസത്തെ അറിവുകൊണ്ടും ആ സ്ഥലത്തു നിന്നും, തലശ്ശേരി, കണ്ണൂർ മുതലായ ദിക്കുകളിൽ നിന്നും സ്റ്റേഷനിൽവന്നു തിക്കിത്തിരക്കിയ പുരുഷാരത്തിന്നു കണക്കി ല്ലായിരുന്നു. * * * *

൨൮-ാംനു കാലത്തുമുതൽ സ്വാമിക്കു നാഡിയുടെ അതിസൂക്ഷ്മമായ ചലനം ഉണ്ടായി. ബോധം അതിന്നു സ്വല്പം മുമ്പുതന്നെ കുറേശ്ശ ഉണ്ടായിത്തുടങ്ങി. ൩൦-ാംനു ഇക്കിൾ ആരംഭിച്ചു വീണ്ടും എല്ലാവരേയും ഭയപ്പെടുത്തിക്കൊണ്ടിരുന്നു. വൃശ്ചികം ൧-ാംനു ഡാക്ടർ പല്പുവിന്റെ ആവശ്യപ്രകാരം കൊച്ചിയിൽ ചീഫ് മെഡിക്കൽ ആഫീസർ ഡാക്ടർ ക്ലെംസ് എത്തി സ്വാമിയെ നോക്കി, രോഗം ശമനോന്മുഖം ആകുന്നുണ്ടെന്നും ചികിത്സകൾ തൃപ്തികരമായിരിക്കുന്നു എന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. അന്നു വൈകുന്നേരം സ്വല്പം സുഖലക്ഷണമുണ്ടായി. ൨-ാംനുയിലെ സ്ഥിതി പറയത്തക്കവണ്ണം നന്നായില്ല. ഇക്കിൾ ഒഴിയാതെ വന്നു കൊണ്ടിരുന്നു. തൊണ്ടമുതൽ താഴോട്ടു യാതൊന്നും ഇറങ്ങുന്നതിന്നു കഴിയാത്തവണ്ണം കലശലായ വേദന ഉണ്ടായിരുന്നു*** ൩-ാംനു അതേസ്ഥിതിയിൽ തന്നെ ആയിരുന്നു. ൪-ാംനു സ്വല്പം ഭേദംകണ്ടു എന്നു പറയാം. ൫-ാംതിയതി വരെ പറയത്തക്ക വിശേഷം ഒന്നും ഉണ്ടായില്ല. ഇക്കിൾ നിന്നി ല്ലെന്നു മാത്രമല്ല, കുറേശ്ശ നീരിന്റെ ലാഞ്ഛനം ചില അംഗ ങ്ങളിൽ കണ്ടിരുന്നു. ൬-ാംതീയതി രാത്രി ഇക്കിളും നീരും പെട്ടെന്നു വർദ്ധിച്ചു വീണ്ടും ആപൽക്കരമായി തോന്നി. ൭-ാംതീയതി കാലത്തു ആ വികാരത്തിന്നുള്ള പ്രത്യേക ചികി ത്സയാൽ സ്വല്പം ഭേദം കിട്ടി. ൮-ാംതീയതി കാലത്തെ വണ്ടി ക്കു അയ്യാക്കുട്ടിമുനിസിഫ് (ജഡ്ജി) അവർകളും ഉച്ചയ്ക്കു പാ ലക്കാട്ടു അപ്പാത്തിക്കരി ഡാക്ടർ കൃഷ്ണനും വൈകുന്നേരത്തെ

വണ്ടിക്ക് രാരിച്ചൻ മൂപ്പരവർകളും സ്വാമിയെ കാണാൻ വന്നു.(മൂപ്പർ കോഴിക്കോട്ടു കാലേകൂട്ടി വേണ്ട ഒരുക്കങ്ങൾ ചെയ്യാൻ സ്വാമികൾ ശിവഗിരിയിൽ നിന്നു തിരിക്കുന്നതിനു രണ്ടുമൂന്നുദിവസം മുമ്പെ മടങ്ങിപ്പോയിരുന്നു) ഡാക്ടർ കൃഷ്ണൻ സ്വാമിയെ പാലക്കാട്ടേക്കു കൊണ്ടുപോകാൻ അഗ്രഹിക്കുകയും സ്വാമിക്കും മററുള്ളവർക്കും സമ്മതമാകയാൽ പിറേറദിവസം തിരിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്യുകയും ചെയ്തു*** ...-ാംതീയതി കാലത്തെ വണ്ടിക്കു പാലക്കാട്ടേക്കു പുറപ്പെട്ടു. വണ്ടിയിൽ കൊണ്ടുപോകുന്നതിൽ വലുതായ ശ്രമവും വ്യാകുലതയും ഉണ്ടായിരുന്നു. ഷൊർണ്ണൂർ സ്റ്റേഷനിൽ മുണ്ടക്കൈവൈദ്യനവർകൾ മഞ്ചലും ആൾക്കാരുമായി തയ്യാറായി നിന്നിരുന്നു. അതുകൊണ്ട് അവിടെ വണ്ടി മാറുന്നതിൽ ക്ലേശമുണ്ടായില്ല. ഒലവക്കോട്ടു സ്റ്റേഷനിൽ ഡാക്ടർ കൃഷ്ണൻ അവർകൾ തന്നെ മഞ്ചലും ആൾക്കാരുമായി എത്തിയിരുന്നതിനാൽ അവിടേയും വൈഷമ്യമുണ്ടായില്ല. സ്വാമിക്കും കൂടി ഉണ്ടായിരുന്നവർക്കും താമസിക്കുന്നതിനായി പ്രത്യേകം ചട്ടം കെട്ടി വെടിപ്പാക്കിയിരുന്ന ഒരു വലിയ ബംഗ്ളാവിൽ വൈകുന്നേരം എത്തി. യാത്രകൊണ്ടു വിശേഷാൽ ക്ഷീണമൊ സുഖക്കേടൊ ഉള്ളതായി കണ്ടില്ല. ...-ാംനു-മുതൽ ഡാക്ടർ കൃഷ്ണൻെറ ചികിത്സയിൽ ക്രമേണ സുഖം കണ്ടു തുടങ്ങി. ...-ാംനു- ഡാക്ടർ പല്പുഅവർകൾ സ്വാമിയെ ബംഗ്ളൂരിലേക്കു കൊണ്ടുപോകുന്നതിനായി വന്നു. പാലക്കാട്ടു സുഖമുണ്ടെന്നു കാണുകയാലും ഡാക്ടർ കൃഷ്ണൻെറ വിസമ്മതത്താലും സ്വാമി ബംഗ്ളൂരിലേക്കുപോയില്ല. വൃശ്ചികം...-നു- പാലക്കാട്ടു ഒരു ക്ഷേത്രം സ്ഥാപിക്കുന്നതിനെപ്പററി ആലോചിക്കാൻ * * സ്വാമി വിശ്രമിച്ചുവന്ന ബംഗ്ലാവിൽ പാലക്കാട്ടു താലൂക്കിലെ ഈഴവരുടെ ഒരു യോഗംകൂടി * * * ൨൦-ാംനു- വേറൊരു യോഗം കൂടുകയും ക്ഷേത്രം സ്ഥാപിക്കുന്ന കാര്യത്തിനു വേണ്ടതു തീർച്ചയാക്കി പണപ്പിരിവ് ആരംഭിക്കുകയും ചെയ്തു-

സ്വാമിയുടെ സുഖക്കേടു പ്രതിദിനം ശമിച്ചു തുടങ്ങി. സ്ഥലത്തും അന്യദേശങ്ങളിലുംനിന്നു സുഖക്കേടറിയാനും സ്വാമിയെ സന്ദർശിക്കാനുമായി ദിവസംപ്രതി വളരെ ആളുകൾ വന്നുകൊണ്ടിരുന്നു * * * ൮-ാംനു- വൈകുന്നേരം തലശ്ശേരിയിൽ നിന്നു കൊററ്യത്തു രാമുണ്ണിവക്കീൽ അവർകൾ, വക്കീൽ കെ. കൃഷ്ണൻ ബി. ഏ. ബി. എൽ. അവർകൾ, ഗോവിന്ദൻശിരസ്തദാർ അവർകൾ മുതലായ മാന്യന്മാർ സ്വാമിയെ കാണാൻ വന്നിരുന്നു. ദീനം സുഖമായാൽ സ്വാമിഅവർകൾ തലശ്ശേരിവരെ എത്തിട്ടു മടങ്ങണം എന്നുള്ള അപേക്ഷയോടുകൂടി അവർ മടങ്ങിപ്പോയി ൧-ാംനു- സ്വാമിക്ക വിശ്വാസയോഗ്യമാംവണ്ണം സുഖം കാണുകയും അതാനുസരിച്ചു, അവിടുന്നു ധനു ൯-ാംനു- കോഴിക്കോട്ടു എത്തത്തക്കവണ്ണം തീർച്ചയാക്കുകയും ചെയ്തു * * ധനു ൭-ാംനു- സ്വാമി ഡാക്ടർ കൃഷ്ണനുമായി വണ്ടിയിൽ സവാരി ചെയ്യുകയും കോട്ട, ആശുപത്രി മുതലായ സ്ഥലങ്ങൾ കാണുകയും ചെയ്തു. ൮-ാംനു- സ്വാമിഅവർകൾ പാലക്കാട്ടു ക്ഷേത്രത്തിനു അഘോഷപൂർവ്വം സന്നിഹിതനായി കുറി അടിച്ചു. അടുത്ത ദിവസം സ്വാമി കോഴിക്കോട്ടു എത്തുന്നു എന്നുള്ള ശ്രുതി അവിട്ടത്തെ ജനങ്ങളെ പൂർവ്വാധികം ഉൽകണ്ഠിതരാക്കി. ൯-ാംനു-വൈകുന്നേരത്തെ മെയിൽവണ്ടിയെ കാത്തുനില്ക്കാൻ കോഴിക്കോട്ടു സ്റേറഷനിൽ കൂടിയ പുരുഷാരം അസാമാന്യമായിരുന്നു. ഡാക്ടർ കൃഷ്ണൻ മുതലായവരോടു കൂടി സ്വാമികോഴിക്കോട്ടെത്തി പ്ലാററുഫാറത്തിൽ ഉണ്ടായ തിരക്കു വർണ്ണിക്കാൻ പ്രയാസം. മൂപ്പൻ അവർകൾ ഭക്തിപൂർവ്വം സ്വാമിയെ എതിരേററു പുറത്തു തയ്യാറാക്കിയിരുന്ന വണ്ടിയിലേക്കു കൊണ്ടുപോയി. കുതിരയെ അഴിച്ചുകളഞ്ഞിട്ടു വണ്ടിയെ ജനങ്ങൾ വലിക്കയായിരുന്നു. വാദ്യം, ഭജനം മുതലായവയോടുകൂടി അങ്ങാടിവഴി മൂപ്പൻ അവർകളുടെ ഭവനത്തിലേക്കുള്ള ഘോഷയാത്ര ജനങ്ങൾക്കു സാത്വികമായ കൌതുകത്തേയും ആനന്ദത്തേയും വർദ്ധിപ്പിച്ചു. സ്വാമിയുടെ

വസതിക്കായ പ്രത്യേകം വെടിപ്പവരുത്തി, കുലവാഴ മുതലായവ കെട്ടി അലങ്കരിച്ചു തയ്യാറാക്കിയിരുന്ന പാലക്കൽ ഭവനത്തിൽ സ്വാമി എത്തുമ്പോൾ മൂപ്പൻ അവർകളുടെ മൂത്ത പുത്രൻ പുഷ്പദീപാദികളോടുകൂടി ഭക്തിപൂർവ്വം എതിരേററു കാൽ കഴുകി ഉപചരിച്ചു അകത്തേക്ക കൊണ്ടുപോയി. സ്വല്പം വിശ്രമിച്ചശേഷം കൂടിയിരുന്ന വലിയ ജനക്കൂട്ടത്തിനു കണ്ടുവന്ദിക്കുന്നതിൻെറ സൌകൎയ്യത്തിനായി സ്വാമി വെളിയിലേക്ക വന്നിരുന്നു. നാനാജാതിമതസ്ഥന്മാരായ പല യോഗ്യരും സ്വാമിയെ കാണ്മാൻ എത്തിയിരുന്നു.”

ഇതിനു മുമ്പു സ്വാമിയുടെ ജീവിതത്തിൽ രണ്ടു തവണ അദ്ദേഹത്തെ വിഷൂചിക ബാധിച്ചിട്ടുണ്ടായിരുന്നു.

൧൦-ാംനു-സ്ഥലം തീയോസഫിസംഘാംഗങ്ങളിൽ ബ്രാഹ്മണരും നായന്മാരുമായി ഏതാനും മാന്യന്മാർ സ്വാമിയെ പാലക്കൽ വന്നു സന്ദർശിച്ചു. ഈ സന്ദർശനവും സല്ലാപവും സ്വാമിയിൽ അവൎക്ക അധികമായ ബഹുമാനത്തെ ഉണ്ടാക്കി.

൧൨-ാംനു-കാലത്തു ക്ഷേത്രത്തിനു കുററി തറച്ചു. രാരിച്ചൻ മൂപ്പൻ അവർകളുടെ ഭവനത്തിൽ നിന്നു പട്ടും കെട്ടിയ ആനയോടുകൂടി വാദ്യഘോഷ സമേതം പല്ലക്കിൽ കയറിയാണ് ക്ഷേത്രത്തിനു കുററിവയ്ക്കാൻ സ്വാമി എഴുന്നള്ളിയിരുന്നത്. ൧൩-ാംനു-ശനിയാഴ്ച രാവിലെ ഒൻപതു മണിക്ക് കോഴിക്കോട്ട് തീയോസഫി സംഘക്കാരുടെ വകയായ ടൌൺഹാളിൽ സ്വാമി എഴുന്നെള്ളി അവിടെ ടി സംഘത്തിലെ അംഗങ്ങളായി ബ്രാഹ്മണരും നായന്മാരും മററുമായി അനേകം യോഗ്യന്മാർ ഹാജരുണ്ടായിരുന്നു. അവർ “മനുഷ്യരുടെ നേതാവായിരിക്കാൻ തക്ക ഗുണങ്ങളോടുകൂടി ജനിച്ചിട്ടുള്ള ഒരു മഹാത്മാവും, നമ്മുടെ മാതൃരാജ്യത്തിൽ പുരാതനമായി ഉണ്ടായിട്ടുള്ള സിദ്ധന്മാരുടെ പിൻഗാമിയായി, യഥാർത്ഥ ബ്രാഹ്മണാത്മാവോടുകൂടി ഈശ്വരനാൽ അയക്കപ്പെട്ട ഒരു ദേഹവും” ആയ സ്വാമികൾക്ക ഒരു മംഗളപത്രം സമൎപ്പിച്ചു.

സ്വാമിക്കുവേണ്ടി ഈ മംഗളപത്രത്തിനു കുമാരനാശാൻ മറുപടി പറഞ്ഞു. സഭാംഗങ്ങൾ സ്വാമികൾക്കു ഒരു "ഭഗവൽഗീത"യും പട്ടും കാഴ്ചയായി നൽകി. സ്വാമി കോഴിക്കോട്ട് എഴുന്നള്ളുന്ന അവസരങ്ങളിലൊക്കെയും അന്നിഹാൾ സന്ദർശിക്കണമെന്ന് അവർ അപേക്ഷിക്കുകയും, സന്തോഷപൂർവം അങ്ങനെ ചെയ്തുകൊള്ളാമെന്ന് തൃപ്പാദങ്ങൾ സമ്മതിക്കുകയും ചെയ്തു. കൊല്ലത്തിൽ ശിവരാത്രിതോറും തീയരുടെ ശിവക്ഷേത്രത്തിലേക്ക് ഓരോകുട പുഷ്പങ്ങൾ തിയോസഫി സംഘക്കാരുടെ വകയായി കൊടുത്തുകൊള്ളാമെന്നും അവർ ഏറ്റു.

അടുത്ത ശനിയാഴ്ച വൈകുന്നേരത്തെ മെയിൽവണ്ടിക്കു സ്വാമികൾ ശിഷ്യന്മാരോടും രാരിച്ചൻ മൂപ്പൻ അവർകൾ മുതലായവരോടും കൂടി തലശ്ശേരിയിൽ എത്തി. സ്വാമികൾ ശിവക്ഷേത്രം സന്ദർശിക്കുകയും അതിന്റെ പണികണ്ടു തൃപ്തിപ്പെടുകയും ചെയ്തു. അടുത്തദിവസം ക്ഷേത്രത്തെ സംബന്ധിച്ചു അനാട്ടിലെ സ്വജനങ്ങളുടെ ഇടയിൽ ഉണ്ടായിരുന്ന വഴക്കുകൾ സ്വാമിതൃപ്പാദങ്ങൾ പറഞ്ഞുതീർത്തു. തലശ്ശേരിയിൽനിന്നു അദ്ദേഹം കണ്ണൂരേക്കും അവിടെനിന്നുവില്ലവർ എന്നു പറയുന്ന തുളുതീയരുടെ അപേക്ഷപ്രകാരം മംഗലാപുരത്തേക്കും പോയി. രണ്ടു സ്ഥലത്തും ഓരോ ക്ഷേത്രത്തിന്റെ പ്രാരംഭകർമ്മങ്ങൾ നടത്തി. മുപ്പത്തയ്യായിരം രൂപ ചെലവുചെയ്തു പണിത തലശ്ശേരി ജഗന്നാഥക്ഷേത്രത്തിൽ ൧൦൮൩ കുംഭം ൧-ാംനു തൃപ്പാദങ്ങൾ പ്രതിഷ്ഠനടത്തുകയും ക്ഷേത്രത്തിലെ ശാന്തികാര്യങ്ങൾ സ്വാമി അവർകളുടെ അനുജ്ഞാനുസരണവും ശിവഗിരിമഠത്തിൽ നിന്നയയ്ക്കുന്ന തന്ത്രികളാലും നടത്തുന്നതിനു ശാശ്വതമായി ഏർപ്പാടു ചെയ്യുകയും ചെയ്തു. അതിനായി ശിവഗിരി മഠത്തിലേക്കു പ്രതിവർഷം ആയിരത്തി ഒന്നുപണം കൊടുക്കാമെന്നു കരാർമൂലം ക്ഷേത്രഭാരവാഹികൾ സമ്മതിച്ചു.

---



അരുവിപ്പുറം അരുവി

പേജ് 50

# ഒൻപതാം അദ്ധ്യായം.



൧൦൮൫ ഇടവത്തിൽ ശിവഗിരിയിൽ ക്ഷേത്രം പണി ഉടൻ തുടങ്ങത്തക്കവണ്ണം ഒരുക്കങ്ങൾ എല്ലാം പൂർത്തിയായി. ഈ മാസത്തിലായിരുന്നു കൊല്ലം പ്പാക്കളത്തു ശ്രീകുമാരകോവിലും അതോടുകൂടിയ സാമഗ്രികളും ദേവസ്വവും അവയുടെ ഉടമസ്ഥൻ സ്വാമികളുടെ പേർക്കു ദാനം ചെയ്തതു്. മേടം, ഇടവം ഈ മാസങ്ങളിൽ സ്വാമികൾ, ശിവഗിരിമഠത്തിൽ ക്ഷേത്രവും സംസ്കൃതവിദ്യാലയവും സ്ഥാപിക്കുന്ന വകയ്ക്കു പണപ്പിരിവിനായി കൊല്ലത്തും അടുത്ത സ്ഥലങ്ങളിലും സഞ്ചരിച്ചിരുന്നു.

൧൦൮൬ ചിങ്ങം ൨൯-ാംനു തൃപ്പാദങ്ങളുടെ ജന്മനാൾ ആയിരുന്നു. അന്നായിരുന്നു ശാരദാമഠത്തിനു സ്വാമികൾ കല്ലുവച്ചതും പണികൾ ആരംഭിച്ചതും. ഇക്കാലത്തു് ശിവഗിരിയിൽ വച്ചു നിർമ്മിച്ചതാണു "ജനനീനവമഞ്ജരി" എന്ന മധുരഗംഭീരമായ ചെറിയ സ്തോത്രം. ആയിടക്കാണു, ശിവഗിരിയുടെ വടക്കുവശം, അയ്യായിരം പണത്തിനു് ഏതാനും നിലങ്ങളും പുരയിടങ്ങളും മഠം വകയ്ക്കായി തൃപ്പാദങ്ങൾ വിലമേടിച്ചതു്. ചിങ്ങത്തിൽ നെയ്യാറ്റുങ്കര കവളാകുളത്തു അദ്ദേഹം സാന്നിദ്ധ്യം ചെയ്തു്, ആചാരപരിഷ്കാരസംബന്ധമായി പല നിർദ്ദേശങ്ങളും ചെയ്തു.

൧൦൮൬ ധനുവിൽ പറവൂർ മൂത്തകുന്നം ക്ഷേത്രത്തിലെ തന്ത്രാവകാശം ക്ഷേത്രഭാരവാഹികൾ സ്വാമിക്കു എഴുതി കൊടുത്തു. ആ മാസത്തിൽ തന്നെ കണ്ണൂർ ക്ഷേത്രത്തിന്റെ മുഹൂർത്തക്കല്ലു സ്ഥാപിക്കാൻ അവിടെ നിന്നു ഏതാനും മാന്യ

ന്മാർ വന്നു സ്വാമിയെ ക്ഷണിച്ചു. സ്വാമികൾ ആ യാത്രയിൽ മംഗലാപുരം വരെ പോയി. ൧൦൮൬-ജനുവരി ൧൯-ാംനു അദ്ദേഹം കണ്ണൂർ എത്തുകയും ൨൧-ാംനു കല്ലുവെയ്ക്കുകയും ചെയ്തു. മടങ്ങി വരുമ്പോൾ കൊച്ചിക്കു സമീപം കുമ്പളങ്ങി എന്ന സ്ഥലത്തു ഒരു അർദ്ധനാരീശ്വരക്ഷേത്രം പ്രതിഷ്ഠിക്കുകയും, പഴയ ദുർഗ്ഗാക്ഷേത്രത്തിൽ നടന്നുവന്ന പൂരംപാട്ടും ജന്തുബലിയും നിരോധിക്കയും ചെയ്തു. മീനം ൧൮-ാംനു സ്വാമികൾ ശിവഗിരിയിൽ മടങ്ങി എത്തി.

൯൨ മേടം ൨൪-ാംനു താഴെക്കാണുന്ന സന്ദേശം സ്വാമികൾ എസ്സ്. എൻ. ഡി. പി. യോഗത്തിലേക്കയച്ചു.—

"ശ്രീനാരായണധർമ്മപരിപാലനയോഗം സിക്രട്ടറിക്കു"

സ്വജനങ്ങളുടെ മതസംബന്ധമായും ആചാരസംബന്ധമായും ഉള്ള പരിഷ്കാരത്തിനു ഉപയുക്തമായി താഴെപ്പറയുന്ന സംഗതികൾ ഈ തവണത്തെ പൊതുയോഗത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവരികയും അവയെ നടപ്പിൽ വരുത്തുന്നതിനു യോഗം വഴിയായി വേണ്ടതു പ്രവർത്തിക്കയും ചെയ്യണമെന്നു ഇതിനാൽ അറിയിക്കുന്നു.

മതം—ക്ഷേത്രനിർമ്മാണവിഷയത്തിൽ ഒരുന്മേഷം ഇപ്പോൾ പലേടത്തും കാണുന്നുണ്ടു. എന്നാൽ ക്ഷേത്രങ്ങൾ അവയുടെ ഉദ്ദേശങ്ങളെ മുഴുവൻ സഫലമാക്കുന്നുണ്ടോ എന്നു നോക്കേണ്ടതാകുന്നു. ഈശ്വരാരാധന എല്ലാ ഗൃഹങ്ങളിലും എല്ലാഹൃദയങ്ങളിലും എത്തണം. അതിനു മതതത്വങ്ങളെ ജനങ്ങൾക്കു അറിവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യണം.

൧. ഈശ്വരമാഹാത്മ്യപ്രതിപാദകങ്ങളായ ചരിത്രങ്ങളെയും ശാസ്ത്രതത്വങ്ങളേയും പ്രസംഗിച്ചു ജനങ്ങളെ ധരി

പ്പിക്കുന്നതിനു കഴിയുന്ന ദിക്കുകളിൽ എല്ലാം ക്ഷേത്രങ്ങളോടു സംബന്ധിച്ചു വേണ്ട ഏർപ്പാടുകൾ ഉണ്ടാക്കണം.

൨. അല്ലാത്ത ദിക്കുകളിൽ യോഗ്യത ഉള്ള പ്രാസംഗികന്മാരെ അയച്ചു കൂടക്കൂടെ പ്രസംഗങ്ങൾ നടത്തണം.

ആചാരം.—തിരണ്ടുകുളി, പുളികുടി ഈ അടിയന്തിരങ്ങൾ ആഘോഷവും ചെലവും കൂടാതെ തന്നെ മിക്കവാറും നടന്നു തുടങ്ങിയിരിക്കുന്നു. താലികെട്ടു നിർത്തൽ ചെയ്യാനുള്ള ഉപദേശങ്ങൾ ഫലവത്തുകളായി വരുന്നുണ്ടെങ്കിലും എല്ലായിടത്തും ഒന്നുപോലെ വ്യാപിച്ചിട്ടില്ലെന്നു കാണുന്നു.

൧. ഈ അടിയന്തിരത്തെ കഴിയുന്ന വേഗത്തിൽ എങ്ങും ഇല്ലാതാക്കാൻ വേണ്ടതു ചെയ്യണം; ഇതു് അശാസ്ത്രീയവും അനാവശ്യവും ആണു്.

൨. ഉപദേശിക്കപ്പെട്ടിട്ടുള്ള പുതിയ വിവാഹക്രമം ചില സ്ഥലങ്ങളിൽ കുറെ പരിഷ്കാരമുള്ള ചിലരുടെ ഇടയിൽ മാത്രമെ നടന്നുകാണുന്നുള്ളു. വിവാഹത്തിന്റെ ക്രിയകളും ആഡംബരങ്ങളും അവസ്ഥക്കനുസരിച്ചു ഏറക്കുറെ ഭേദിച്ചിരിക്കമെങ്കിലും അതിന്റെ പ്രധാനഭാഗങ്ങൾ എല്ലായിടങ്ങളിലും ഏകരൂപമായി വരക്കേണ്ടതായതുകൊണ്ടു് അതിലേക്കു വേണ്ടതു പ്രവർത്തിക്കണം.

൩. സ്ത്രീപുരുഷന്മാർ വിവാഹസമയത്തു പരസ്പരം പുഷ്പമാല അണിയിക്കുന്നതോടുകൂടി ഭാര്യയുടെ കണ്ഠത്തിൽ ദാമ്പത്യ ബന്ധത്തെ സൂചിപ്പിക്കുന്നതായ ഒരു താലികെട്ടുന്നതുന്നാണു്. എന്നാൽ ചരമഗതിയെ പ്രാപിക്കുകയൊ,ഉപേക്ഷിക്കുകയൊ ചെയ്ത ഭർത്താവിന്റെ സ്മാരകമായി, പുനർ വിവാഹം ചെയ്യപ്പെടുന്ന സ്ത്രീയുടെ അംഗത്തിൽ യാതൊന്നും ഉണ്ടായിരിക്കരുതു്. അതുകൊണ്ടു് പുനർവിവാഹം ചെയ്യുന്ന

ഷ്ഠം അദ്ദേഹത്തെ താലിയെ ചൂൎ വിവാഹകാലത്തോ അതി നുശേഷമോ ധരിച്ചിരിക്കാൻ പാടില്ലാത്തതാകുന്നു. വിവാഹ മോചനത്തെയും പുനർവിവാഹത്തെയും പററി ഇനിയുള്ള അഭിപ്രായം ഖണ്ഡിതമായും വിവരമായും അടുത്ത മറെറാര വസരത്തിൽ അറിയിക്കാം.

൫. ഏകകാലത്തിൽ ഒരുത്തന് ഒന്നിലധികം ഭാൎയ്യമാ രും ഒരുത്തിക്ക ഒന്നിലധികം ഭത്താക്കന്മാരും ഇപ്പോഴും ചില ദിക്കുകളിൽ കാണുന്നുണ്ട്. ഈ ഏൎപ്പാട്ട മേലാൽ സമുദായം അ നുവദിക്കാതിരിപ്പാൻ വേണ്ടതു് ആലോചിക്കണം.

൬. സമുദായങ്ങളിൽ മരുമക്കത്തായം അനുസരിക്കുന്നവ രുടെ ഇടയിൽ ഒരുത്തൻെറ സ്വന്തസമ്പാദ്യത്തിൽ നിന്നൊരം ശത്തിനെങ്കിലും അവൻ മുറപ്രകാരം വിവാഹം കഴിച്ചഭാൎയ്യ യും മക്കളും അവകാശികളായിരിക്കാൻ നിയമം വേണം; അ ല്ലെങ്കിൽ വിവാഹം നിരത്ഥകമായിത്തീരും. ഇതിനേയും സാവ ധാനമായി വിചാരിച്ചു വേണ്ടതു പ്രവൎത്തിക്കണം.

യോഗം എപ്പോഴും അഭിവൃദ്ധിയെ പ്രാപിക്കുമാറാകട്ടെ.

എന്ന്, നാരായണഗുരു.

൮൫-ഇടവത്തിൽ തീയർ അന്യക്ഷേത്രങ്ങളിൽ പോയി അവരുടെ പണം നശിപ്പിക്കയും, അപരിഷ്കൃതമായ ആരാ ധനക്രമങ്ങളിൽ ഉൾപ്പെടുകയും ചെയ്യരുതെന്നു നിരോധിച്ചു സ്വാമികൾ പരസ്യം മിതവാദിയിൽ പ്രസിദ്ധപ്പെടുത്തി. അതി നപ്പെട്ടെന്നുണ്ടായ ഹേതു വടക്കെ മലയാളത്തിൽ തൃച്ചംബ രത്തു ക്ഷേത്രത്തിൽ അനേകായിരം തീയർ ആണ്ടുതോറും ഇള നീരഭിഷേകത്തിനു പോയി അനാവശ്യമായി വളരെ പണം ചെലവു ചെയ്യുന്ന പതിവുനിൎത്തൽചെയ്തു, അവരെ തല ശ്ശേരി ജഗന്നാഥക്ഷേത്രത്തിൽ പോകാൻ പ്രേരിപ്പിക്കണമെ ന്നുള്ളതായിരുന്നു. ആ കൊല്ലം തൃച്ചംബരത്തുപോയ തീയ

രിൽ പലരും വെള്ളപ്പൊക്കത്തിൽപെട്ടു മരിച്ചുപോയതു് സ്വാമിയുടെ ശാസന ലംഘിച്ചതിനാലാണെന്നു പലരും വിശ്വസിച്ചു.

൧൦൯൯-ചിങ്ങം ൧൩-ാംനു- ആയിരുന്നു സ്വാമിതൃപ്പാദങ്ങളുടെ ജന്മനാൾ. പതിവുപോലെ കേരളമെങ്ങും, ഈഴവർ അധിവസിക്കുന്ന മറുനാട്ടുകളിലും, ഈ ജന്മർക്ഷദിനം അത്യാഘോഷപൂർവം കൊണ്ടാടി.

ശിവഗിരി ശാരദാമഠത്തിന്റെ പണികൾ ഇതിനകം മിക്കവാറും പൂർത്തിയായി. വിശേഷമായ തറയോടുകളും ജാലകത്തിനായുള്ള ചിത്രകണ്ണാടികളും കർണ്ണൂർ ക്ഷേത്രാരാധകരിൽ ചിലർ അയച്ചുകൊടുക്കാമെന്നേററിരുന്നു. ശിവഗിരിയെ ഈഴവരുടെ (തീയരുടെ) മതസംബന്ധമായ തലസ്ഥാനം ആക്കണമെന്നും, ഒരു മഠത്തിൽനിന്നു സ്വജനങ്ങളുടെ മതസംബന്ധവും സാമുദായികവും ആയ അഭിവൃദ്ധിക്കു വേലചെയ്യാൻ യോഗ്യരായ ബ്രഹ്മചാരികളെ ശിക്ഷിപ്പിച്ചു പ്രധാന സ്ഥലങ്ങളിൽ എല്ലാം അയയ്ക്കണമെന്നും തൃപ്പാദങ്ങൾ ഇതിനിടയിൽ തീർച്ചപ്പെടുത്തിയിരുന്നു. മഠത്തിന്റെഭാവിയെസംബന്ധിച്ചു്, തിരുനാൾകഴിഞ്ഞുടൻ സ്വാമികൾ ശിഷ്യന്മാർക്കായി പ്രസിദ്ധപ്പെടുത്തിയ സന്ദേശം താഴെ ചേർക്കുന്നു:—

"൧. മതത്തിന്റെ സാമാന്യ തത്വത്തെ ജനസാമാന്യത്തിനു് ഉപദേശിക്കയും ഈശ്വരഭക്തിയെ എങ്ങും പ്രചരിപ്പിക്കയും ചെയ്യുക.

൨. ബാഹ്യാഭ്യന്തരശുദ്ധിയെ അല്ലെങ്കിൽ ത്രികരണശുദ്ധിയെ സമ്പാദിക്കാൻ ജനങ്ങളുടെ ഇടയിൽ വേണ്ടുംവിധം യത്നിക്കുക.

൩. അഹിംസ, സ്നേഹം, ഐകമത്യം ഇവയുടെ മാഹാത്മ്യത്തെ ജനങ്ങളുടെ ഇടയിൽ പ്രസംഗിക്കയും അവയെ അനുഷ്ഠിപ്പിക്കയും ചെയ്യുക.

൪. സാധുജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസസ്ഥിതിയെ നന്നാക്കുക.

൫. വാസനയുള്ള യുവാക്കളെ തിരഞ്ഞെടുത്തു ബ്രഹ്മചാരികളായി സ്വീകരിച്ചു പഠിപ്പിക്കുകയും അവരിൽ മനസ്സും യോഗ്യതയും ഉള്ളവക്ക് സന്യാസം നൽകി പരോപകാരാർത്ഥം പ്രയത്നിക്കാൻ വിട്ടയയ്ക്കുകയും ചെയ്യുക."

൧൦൫-ധനു ൧൮-ാംതീയതി സ്വാമിതൃപ്പാദങ്ങൾ ശിവഗിരിയിൽനിന്നു തിരുനൽവേലിവഴി മംഗലാപുരത്തേക്കു പുറപ്പെട്ടു. രണ്ടു ദിവസം മധുരയിൽ താമസിച്ചു. കോഴിക്കോട്ട്, മയ്യഴി, തലശ്ശേരി, കർണ്ണൂർ മുതലായ സ്ഥലങ്ങളിൽ വിശ്രമിച്ചതിനുശേഷം, സ്വാമി മംഗലാപുരത്തെത്തി. അത്യാഡംബരപൂർവ്വം അവിടത്തെ സ്വജനങ്ങൾ അദ്ദേഹത്തെ സ്വീകരിച്ചു. മകരം ൩-ാംതീയതി മംഗലാപുരം ക്ഷേത്രത്തിനകം റിവയ്ക്കുകയും, അനന്തരം ഷഡാധാരപ്രതിഷ്ഠ നടത്തുകയും ചെയ്തു. അവിടെനിന്നു മകരം ൭-ാംതീയതി മടങ്ങുകയും വഴിയിൽ പല സ്ഥലങ്ങളിലും വിശ്രമിച്ചതിനു ശേഷം കുംഭം ൧-ാംതീയതി ശിവഗിരിയിൽ എത്തുകയും ചെയ്തു.

൧൦൫൭-മേടത്തിൽ സ്വാമികൾ വീണ്ടും കോഴിക്കോട്ടേക്കുപോയി. അവിടത്തെ ക്ഷേത്രത്തിലെ പ്രതിഷ്ഠാകലശമഹോത്സവം മേടം ൨൯-ാംതീയതി ആയിരുന്നു. അതിൽ സംബന്ധിച്ചതിനുശേഷം അദ്ദേഹം ഉടൻതന്നെ മടങ്ങി. ഇടവത്തിൽ ശിവഗിരിമഠംവകയ്ക്ക് പണപ്പിരിവിനായി അദ്ദേഹം തിരുവനന്തപുരത്തും നെയ്യാററിൻകരയും സഞ്ചരിച്ചു. നെയ്യാററിൻകര സഞ്ചരിക്കുമ്പോൾ ഉറക്കിണററടി

കൃഷ്ണൻവൈദ്യർ എന്ന മാന്യൻ ൧000-രൂപയും ൱00 രൂപയ്ക്കു മേൽ വിലവരുന്ന ഒരു പറമ്പും സ്വാമികൾക്കായി ദാനം ചെയ്തു. ആ പറമ്പ് അരുവിപ്പുറം മഠത്തിന്റെ ആവശ്യത്തിലേക്കാണെന്ന് വ്യവസ്ഥയും ചെയ്തിരുന്നു. കർക്കടക മാസം തിരുവനന്തപുരത്തും വർക്കലയും ആയി സ്വാമികൾ കഴിച്ചുകൂട്ടി.

തൃപ്പാദങ്ങളുടെ ൬൫-ാമത്തെ ജന്മനാൾ ചിങ്ങ-കന്നി ൨-ാം തീയതി ആണ് ആഘോഷിച്ചതു്. അതിനുശേഷം അദ്ദേഹം തിരുവനന്തപുരത്തും കുളത്തൂരും ഏതാനും നാൾ വിശ്രമിക്കുകയും, തുലാമാസത്തിൽ കുളത്തൂർ, മണ്ണന്തല, അരുവിപ്പുറം മുതലായ ദിക്കുകളിൽ ദേശസഭകൾ ഏർപ്പെടുത്തുന്നതിനു ജനങ്ങളെ ഉത്സാഹിപ്പിക്കയും മതസംബന്ധമായും സമുദായസംബന്ധമായും ഉള്ള അഭിവൃദ്ധിയെ പുരസ്കരിച്ചു അവർക്കു വേണ്ട ഉപദേശങ്ങൾ നൽകുകയും ചെയ്തു. ധനുമാസത്തിൽ അദ്ദേഹം ശിവഗിരിയിൽ തിരിച്ചെത്തി. ആയിടക്കു കൊല്ലം, കുപ്പണ മണ്ണൂർ പത്മനാഭൻ എന്നൊരു മാന്യൻ ൧൦൦൦-രൂപാ സ്വാമിക്കു ദാനം ചെയ്കയും അദ്ദേഹം, പൂർവാധികം പുഷ്ടിയെ പ്രാപിച്ചിരുന്ന ശിവഗിരിസംസ്കൃതപാഠശാലക്കായി അതു വിനിയോഗിക്കയും ചെയ്തു.

ആയിടെ നെയ്യാററിൻകര, കരുക്കുളത്തു ഒരു വലിയ ഗൃഹസ്ഥനും സ്വാമിതൃപ്പാദങ്ങളിലെ ഒരു വിശ്വസ്തഭക്തനുമായ ഒരു ഈഴവ മാന്യൻ അദ്ദേഹത്തിന്റെ ഏകപുത്രിയുടെയും മററും താലികെട്ടു കല്യാണം നടത്താനുള്ള ഒരുക്കങ്ങൾ പൊടിപൂരമായി ചെയ്തു വരികയായിരുന്നു. ഈ വിവരം സ്വാമിതൃപ്പാദങ്ങൾ അറിഞ്ഞു. * "മകരം ൭-ാംതീയതി (മുഹൂർത്തസമയം) സമുദായക്ഷേമതല്പരനായ ആ അവതാരപു

* വിവേകോദയം ൭-ാം പുസ്തകം. ലക്കം ൧൧.

രുഷൻ അവിടെ എത്തി. അതിവിശാലവും വളരെ പണ ച്ചെലവു ചെയ്തു അതിമനോഹരമായി അലങ്കരിച്ചിട്ടുള്ളതു മായ പന്തലിൽ വാദ്യഘോഷങ്ങളോടും മററു അനേകം ആഡംബരങ്ങളോടുംകൂടി ശുഭമുഹൂർത്തത്തിൽ താലികെട്ടാൻ വേണ്ട സകല ഒരുക്കങ്ങളും ചെയ്തു; പെൺകുട്ടികളെ യഥാ സ്ഥാനം അലങ്കരിച്ചിരുത്തിയിരുന്നു. ദക്ഷിണതിരുവിതാം കൂറിലെ പ്രമാണികളായ തീയർ എല്ലാം ഹാജരുണ്ടു്. സ്ഥല ത്തെ പ്രധാനനായന്മാരും ക്രിസ്ത്യാനികളിലും മഹമ്മദീയ രിലും പ്രമാണികളായുള്ളവർപോലും ക്ഷണിച്ചുവരുത്തപ്പെട്ടി രിക്കുന്നു. വാദ്യഘോഷങ്ങളും വിനോദങ്ങളുംകൊണ്ടു മാത്രമ ല്ല, നദിയുടെ അതിക്ഷേമമായ സ്ഥിതികൊണ്ടും വീടും പറ മ്പും അയൽവീടുകളും തിക്കിത്തിരക്കി ഒരു വലിയ പുരുഷാരം അവിടെ കൂടി ഇരിക്കുന്നു. കൌരവസഭയിൽ സന്ധിക്കു പുറ പ്പെട്ട ശ്രീകൃഷ്ണഭഗവാനെപ്പോലെ സ്വാമിതൃപ്പാദങ്ങൾ ഈ ജനക്കൂട്ടത്തിൽ എത്തിയപ്പോൾ പലക്കും പലവികാരങ്ങളാ ണുണ്ടായതു്. എങ്കിലും ആക്കും ആ അലൌകിക പുരുഷനെ ബഹുമാനിക്കയും പൂജിക്കയും ചെയ്യാതിരിക്കാൻ കഴിഞ്ഞില്ല. പ്രധാനപെൺകുട്ടിയുടെ അച്ഛനായഗൃഹസ്ഥനെ അടുത്തു വിളിച്ചുകൊണ്ടു് സ്വാമി, "കെട്ടുകല്യാണം ആവശ്യമുള്ളത ല്ല; നാം ഇതിനെപ്പററി പലപ്പോഴും ജനങ്ങളെ അറിയിച്ചി ട്ടുംഇതേവരെ നിങ്ങളാരും അതിനെ വേണ്ടപോലെ കേൾക്ക ന്നില്ലല്ലൊ. നിങ്ങളുടെ ഗുണത്തിന്നായിട്ടാണ്പറയുന്നതു്. നിങ്ങൾക്കുനമ്മുടെ വാക്കിൽ വിശ്വാസം ഉണ്ടെങ്കിൽ അതുകൂ ടാതെ കഴിക്കണം," എന്നു പറഞ്ഞു.

ഗൃഹസ്ഥൻ—"സ്വാമി എങ്ങനെ കല്പിക്കുന്നൊ അങ്ങ നെ. ഞങ്ങളുടെ കുടുംബത്തിൽ മേലാൽകെട്ടു കല്യാണം നട ത്തുകയില്ല."

സ്വാമി—"അതുപോരാ. എന്നുകൊണ്ടു് ഈ കെട്ടുക ല്യാണം തന്നെ അനാവശ്യമാണെന്നു മനസ്സിലായാൽ നി

ങ്ങൾക്കുമുടക്കിക്കൂടാ? അത്ര അർത്ഥമില്ലാത്തതാണ് അത്; മുടക്കിയതുകൊണ്ട് യാതൊരു ദോഷവും വരാനില്ല."

അദ്ദേഹം—"കുട്ടിയുടെ കാരണവന്മാൎക്കു ജനങ്ങൾക്കും പെട്ടെന്നു അങ്ങനെ ചെയ്യുന്നതു സമ്മതമായിരിക്കുമോ എന്നറിഞ്ഞുകൂടാ."

സ്വാമി—"നിങ്ങൾക്കു സമ്മതം തന്നെയോ? അതറിയട്ടെ. അവരുടെ ഒക്കെ സമ്മതം നാം ചോദിച്ചു കൊള്ളാം."

അദ്ദേഹം—"സ്വാമികല്പിക്കുന്നപോലെ കേൾക്കാൻ എനിക്കു പൂൎണ്ണ സമ്മതമാണ്."

സ്വാമി—"പൂൎണ്ണ സമ്മതം തന്നല്ലൊ. എന്നാൽ മതി".

ഇത്രയും പറഞ്ഞ് സ്വാമി കുട്ടിയുടെ കാരണവർ മുതലായവരെ അടുത്തു വിളിച്ച് ഉപദേശിക്കുകയും അവരെല്ലാവരും സ്വാമിയുടെ കല്പനപോലെ ചെയ്വാൻ സമ്മതിക്കയും ചെയ്തു. ഇവിടെ ഒരു വാക്കു പ്രത്യേകം പറയേണ്ടിയിരിക്കുന്നു. ഗൃഹസ്ഥന്റെ ഭാൎയ്യ തന്റെ ഏകപുത്രിയെ ഉദ്ദേശിച്ചു ഇത്ര അഘോഷത്തോടുകൂടി ആരംഭിച്ചു കൊണ്ടാടി പതിനൊന്നാമത്തെ മണിക്കൂറിൽ എത്തിയ ഈ താലികെട്ടടിയന്തിരം പെട്ടെന്നു താലികെട്ടു കൂടാതെ കലാശിപ്പിക്കാൻ ഇടയായതിൽ യാതൊരു വൈമനസ്യവും ഉണ്ടായില്ലെന്നു മാത്രമല്ല, അമാന്യസ്ത്രീ സമുദായത്തെ ഉദ്ദേശിച്ചുള്ള സ്വാമിതൃപ്പാദങ്ങളിലെ ആജ്ഞയെ ബഹുമാനിച്ചു അതിനെ അഭിനന്ദിക്കയാണു ചെയ്തത്. * * * സ്വാമിതൃപ്പാദങ്ങൾ ഉടനെ കെട്ടിനൊരുക്കത്തോടുകൂടി പന്തലിൽ അണിനിരന്നിരിക്കുന്ന പെൺകുട്ടികളെ അടുക്കൽ വിളിച്ചു അവൎക്കു തന്റെ കൈകൊണ്ടു കുറെ പുഷ്പവും പഴങ്ങളും കൊടുത്തു അവരെ അകത്തേക്കു പൊ

യ്യോൾവാൻ പറഞ്ഞയച്ചു. അടുത്തു നിന്നിരുന്ന ഒരാളോടു, ഈ കെട്ടുകല്യാണം താൻ മുടക്കിയിരിക്കുന്നു എന്നും സ്വജനങ്ങളിൽ അരും ഈ അനാവശ്യമായ ചടങ്ങു മേലാൽ നടത്തരുതെന്നാണു താൻ ആഗ്രഹിക്കുന്നതെന്നും വെളിവായും ഉറപ്പായും ആ ജനസംഘത്തോടു പറഞ്ഞറിയിക്കാൻ സ്വാമികൾ ആജ്ഞാപിച്ചു. അപ്രകാരം അയാൾ പറകയും എല്ലാവരും ആശ്ചര്യത്തോടും ഭക്തിബഹുമാനങ്ങളോടുംകൂടി അതു സമ്മതിക്കുകയും ചെയ്തു. ഇങ്ങനെ അതികേമമായ ഒരു കെട്ടുകല്യാണം പന്തലിൽ വച്ചുതന്നെ നിർത്തപ്പെട്ടു. ഇതു ദക്ഷിണതിരുവിതാംകൂറിൽ തീയരുടെ ഇടയിലുള്ള താലികെട്ടിൻെറ പുലകളിസദ്യ ആയിരുന്നു."

കുംഭമാസം ആദ്യം സ്വാമി ശരീരാസ്വാസ്ഥ്യം മൂലം കിടപ്പിലായിരുന്നു. ദിവാൻ രാജഗോപാലാചാരി തൃപ്പാദങ്ങളെ സന്ദർശിക്കാൻ അവിടെ വക്കലെ വരുന്നുണ്ടെന്നു് അറിയിച്ചിരുന്നു. എന്നാൽ തൃപ്പാദങ്ങളുടെ സുഖക്കേടുനിമിത്തം ആ സന്ദർശനം തല്ക്കാലത്തേക്കു മാററിവയ്ക്കേണ്ടിവന്നു. മീനമാസം മുഴുവനും സ്വാമികൾ ശിവഗിരിയിൽതന്നെ വിശ്രമിച്ചു. ഇതിനിടയിൽ ശിവഗിരിയിലെ സംസ്കൃത സ്കൂളിൻെറ വിദ്യാഭ്യാസരീതിക്കു സാരമായ ഭേദഗതികൾ വരുത്തുകയും, കരുനാഗപ്പള്ളിൽ കരിച്ചാലിൽ, കൊച്ചുകളിക്കൽ ഈ കൂട്ടം ബങ്ങൾ തമ്മിലുണ്ടായിരുന്ന കഠിനമായ വൈരസ്യം പറഞ്ഞു സമാധാനപ്പെടുത്തുകയും ചെയ്തു. കർക്കടകത്തിൽ സ്വാമി കുറേദിവസം കുററാലത്തു സുഖമെടുത്തു. അതിനുശേഷം കൊല്ലത്തു പ്രാക്കുളത്തു പൃത്തി വിശ്രമിച്ചു. ശിവഗിരിയിലെ മഠപ്പള്ളിയുടെ പണിയും ഈ മാസത്തിൽ പൂർത്തിയായി.

ശാരദാ പ്രതിഷ്ഠ വന്ന മേടത്തിൽ നടത്താനാണു് ആലോചിച്ചിരുന്നതു്. ഒരുക്കങ്ങളെല്ലാം പൂർത്തിയാകാതിരുന്നതിനാൽ വര ചിങ്ങത്തിൽ സ്വാമിതിരുനാളോടൊന്നിച്ചു അതു്



അരുവിപ്പുറത്തു സ്വാമികൾ ഇരുന്നു തപസ്സുചെയ്ത ഗുഹ.

പേജ് 60

നടത്തുന്നതിനു നിശ്ചയിച്ചു. എന്നാൽ അന്നും പ്രതിഷ്ഠ നട ന്നില്ല. ചിങ്ങം ൧൬-ാംനു സ്വാമികൾക്കു അമ്പത്തഞ്ചു വയസ്സു പൂർത്തിയായി. ൧൦൯-ാംനു കൊല്ലത്തുനിന്നു അദ്ദേഹം ശിവഗിരിയിൽ മടങ്ങി എത്തി. അന്നുതന്നെ അദ്ദേഹം ശി വഗിരിവിട്ടു ചിങ്ങത്തിൽ കുററാലം വരെ യാത്രപോയി മട ങ്ങി. കന്നിയിൽ തിരുവനന്തപുരത്തു ഏതാനും ദിവസം താ മസിക്കും. കൃഷ്ണൻമാർത്താണ്ഡൻ അവർകൾ രാമകൃഷ്ണൻ അ വർകൾ ഇവരിൽ നിന്നു മുൻതേചാമൂലം വാഗ്ദാനം ചെയ്യ പ്പെട്ടിരുന്നപ്രകാരം ആയിരം ഉറുപ്പിക വീതമുള്ള ൨൦൦൦. കയും വലിയവിളാകത്തു അത്തൻ കുമാരൻ അവർകളിൽ നിന്നു ൫൦൦ കയും, ഇങ്ങനെ ൨൫൦൦ക. തിരുവനന്തപുരം പേ ട്ടയിൽ ഒരു വസ്തുവിൽസ്ഥാപിച്ചു ദാനം വാങ്ങുകയും ചെയ്തു. വീണ്ടും ശിവഗിരിയിൽ മടങ്ങി.അവിടെ പച്ചകന്നി ൧൭-ാംനു കൂടിയ എസ്. എൻ. ഡി. പി. യോഗത്തിൻെറ എട്ടാമത്തെ പൊതുയോഗത്തിൽ സ്വാമികൾ സംബന്ധിക്കുകയും പ്രതി ഷ്ഠാകാര്യങ്ങൾക്കായി ഒരു കമ്മററിയെ നിയമിക്കുകയും ചെ യ്തു. അനന്തരം അദ്ദേഹം വീണ്ടും കുററാലത്തേക്കുപോയി. കുററാലം, പാപനാശം ഈ സുഖവാസസ്ഥലങ്ങളിൽ അദ്ദേ ഹം ഏതാനും ദിവസം ഏകാന്തവാസം നയിച്ചു. തുലാം അവസാനം മധുര, തിരുനൽവേലി ഈ സ്ഥലങ്ങളിൽ അദ്ദേ ഹം വിശ്രമിക്കുകയും, അവിടെനിന്നും ശ്രീരംഗം മുതലായ സ്ഥലങ്ങളിലേക്കു പോകുകയും ചെയ്തു. ഈ സന്ദർഭങ്ങളിൽ അവിടുന്നു പലമഹാക്ഷേത്രങ്ങളും സന്ദർശിക്കുകയും അവിടെ നടക്കുന്ന നടപടികളെപ്പററി ഗുണദോഷവിമർശനം ചെയ്യു കയുംചെയ്തു. വടക്കെ ഇൻഡ്യയിലുള്ള പുണ്യസ്ഥലങ്ങൾ കൂടി സന്ദർശിച്ചു മടങ്ങണമെന്നു് അവിടുന്നു് ആസന്ദർഭത്തിൽ അഗ്രഹിച്ചു എങ്കിലും ശരീരാസ്വാസ്ഥ്യം നിമിത്തം മററു ള്ളവരുടെ നിരന്തരമായ അപേക്ഷയാൽയാത്ര തൽക്കാലം മുട ക്കുകയാണു് ഉണ്ടായതു്. വൃശ്ചികത്തിൽ സ്വാമികൾ കോഴി ക്കോട്ടെത്തി കണ്ണൂരിലും തലശ്ശേരി മുതലായ സ്ഥലങ്ങളിലും

ഒരു മാസത്തിലധികം കാലം അവിടുന്ന സഞ്ചരിച്ചു. മകരത്തിൽ അവിടെനിന്നു ആലുവായിൽ എത്തി, അവിടെയും അടുത്ത പ്രദേശങ്ങളിലും മാറിമാറിത്താമസിച്ചുകൊണ്ടിരുന്നു. മകരം ൯-ാംനു കൊച്ചിയിൽ പള്ളിപ്പുറം വിജ്ഞാനവൎദ്ധിനി സഭവക വലിയ ക്ഷേത്രത്തിലെ പ്രതിഷ്ഠാകൎമ്മം സ്വാമികൾ നടത്തുകയും സഭാംഗങ്ങൾ തൃപ്പാദങ്ങൾക്കു ഒരു മംഗളപത്രം സമൎപ്പിക്കുകയും ചെയ്തു. അതിന് അവിടുന്ന് നൽകിയ മറുപടി താഴെ ചേൎക്കുന്നു:—

* നമ്മുടെ സമുദായത്തിൽ ഉയൎന്നതരം വിദ്യാഭ്യാസം ഉള്ളവർ വളരെ ചുരുക്കം പേർ മാത്രമെ ഉള്ളു. ഇപ്പോൾ ഏതാനും കൊല്ലങ്ങളായി നമ്മുടെ സമുദായാംഗങ്ങൾക്കു വിദ്യാഭ്യാസത്തിൽ അഭിരുചി ജനിച്ചു കാണുന്നുണ്ട്. ഇതു സന്തോഷകരം തന്നെ. വിദ്യാഭ്യാസം ഏതു സമുദായത്തെയും ഉന്നതിമാൎഗ്ഗങ്ങളിലേക്കു നയിക്കുന്ന ഒന്നാകയാൽ നാം സമുദായാഭിവൃദ്ധിയെ കാംക്ഷിക്കുന്നുണ്ടെങ്കിൽ വിദ്യാഭ്യാസത്തിനു നമ്മുടെ ഇടയിൽ ധാരാളം പ്രചാരം ഉണ്ടാകുവാൻ ശ്രമിക്കണം. ഉയൎന്നതരം പരീക്ഷകൾ ജയിക്കുന്നതിനു എല്ലാവൎക്കും സാദ്ധ്യമായി എന്നു വരികയില്ല. അതിനാൽ ഒരു വിധം ധനമുള്ളവർ സാധുക്കളും വിദ്യാതല്പരരുമായ വിദ്യാൎത്ഥികളെ കഴിയുന്നതു സഹായിച്ചു ഇതരദേശങ്ങളിലയച്ചു വിദ്യ അഭ്യസിപ്പിക്കുവാൻ ഉത്സാഹിക്കണം. ഇതു നമ്മുടെ സമുദായത്തിനു പലവിധത്തിലും ഗുണകരമായ ഒരു സംഗതിയായിരിക്കും. സംസ്കൃതവിദ്യാഭ്യാസത്തിന്റെ പ്രാധാന്യം കുറഞ്ഞു കുറഞ്ഞാണു കാണപ്പെടുന്നതു്. ഇപ്പോൾ പ്രധാനമായി പ്രചാരത്തിൽ ഇരിക്കുന്ന ഭാഷ ഇംഗ്ലീഷാകുന്നു. അതിനാൽ അതിലാണു നാം നമ്മുടെ ശ്രദ്ധ പതിപ്പിക്കേണ്ടതു്. സമുദായത്തിൽ പുരുഷന്മാൎക്കുമാത്രമല്ല, സ്ത്രീകൾക്കും വിദ്യാഭ്യാസം ഉണ്ടായിരിക്കണം.

* വിവേകോദയം പുസ്തകം വ.

അവരെ ഇപ്രകാരമുള്ള കാൎയ്യങ്ങളിൽ പിന്നോട്ട തള്ളിവിടരുത്.

വിദ്യാഭ്യാസം കഴിഞ്ഞാൽ സമുദായാഭിവൃദ്ധിക്ക അത്യാവശ്യമായിട്ടുള്ളത് വ്യവസായമാണ്. നമ്മുടെ സമുദായത്തിലെ ധനസ്ഥിതി വളരെ മോശമാണ്. വ്യവസായം കൊണ്ടല്ലാതെ ധനാഭിവൃദ്ധി ഉണ്ടാകുവാൻ സാധിക്കുന്നതല്ല. ഇക്കാൎയ്യത്തിലും ധനവാന്മാരുടെ ശ്രദ്ധയാണ പതിയേണ്ടത്. പലമാതിരി യന്ത്രങ്ങൾ മുതലായവ വരുത്തി കൈപ്പണികൾ നടത്തിക്കുന്നതിനും നടത്തുന്നതിനും ധനവാന്മാൎക്ക മാത്രമെ അധികം സാധിക്കയുള്ളു. ഒരാളൊ അഥവാ സാധിക്കാതെ വരുന്ന പക്ഷം പലർ കൂടി കമ്പനി ഏൎപ്പെടുത്തി ഇപ്രകാരമുള്ള കാൎയ്യങ്ങളിൽ സധൈൎയ്യം ദേവനടത്തു പ്രവൎത്തിക്കേണ്ടതാണ്. അഭിവൃദ്ധിമാൎഗ്ഗങ്ങൾ നേരെ കിടക്കുന്നുണ്ടെങ്കിലും അതിലേക്ക കാലുവയ്ക്കാൻ നമ്മുടെസമുദായാംഗങ്ങൾ ധൈൎയ്യപ്പെടുന്നില്ല. ഈ രാജ്യത്തു ധാരാളമായുണ്ടാകുന്ന കൊപ്രാ ചകരി മുതലായവ അന്യദേശങ്ങളിൽ അയച്ചു അവിടെ അവർ രൂപാന്തരപ്പെടുത്തുന്നതിനു വളരെ കൂടുതൽ വിലകൊടുത്തു നാം വാങ്ങിച്ചുപയോഗിക്കുന്നു. ഇപ്രകാരം ചെയ്യേണ്ടിവരുന്നതു് വസ്തുക്കളെ രൂപാന്തരപ്പെടുത്തേണ്ടമാതിരി നമുക്കറിവാൻ പാടില്ലാഞ്ഞിട്ടാണ്. ഇതിന്റെ നിവാരണത്തിനുവേണ്ടി നമ്മുടെ കുട്ടികളെ വ്യവസായ ശാലകളിൽ അയച്ചു പഠിപ്പിക്കണം. ഇതും ധനവാന്മാരുടെ മുറ ആണ്. ഇതു കൂടാതെ പ്രാഥമിക വിദ്യാഭ്യാസമെങ്കിലും എല്ലാവൎക്കും ഉണ്ടായിരിക്കണം. നമ്മുടെ സമുദായത്തിൽ ധനസ്ഥിതി കൊണ്ടു ഒന്നാമത്തെ സ്ഥാനത്തിന്നു് അൎഹന്മാരായിട്ടുള്ളവർ കാൎത്തികപ്പള്ളി താലൂക്കകാരാണ്.

സാഹിത്യസംഘങ്ങളും വായനശാലകളും ഓരോദേശങ്ങളിലും പ്രത്യേകം പ്രത്യേകം ഉണ്ടായിരിക്കേണ്ടതും അതുകൾ മൂലം വിദ്യാഭ്യാസവിഷയത്തിൽ സമുദായത്തിനു വളരെ അഭിവൃദ്ധി ഉണ്ടാകുവാൻ ഇടയുള്ളതും ആകുന്നു. സാഹി

ത്യസംഘങ്ങളും വായനശാലകളും പ്രബലപ്പെട്ടുത്തുന്നതിനു സമുദായാംഗങ്ങൾ ഓരോരുത്തരും യഥായോഗ്യം യത്നിക്കേണ്ടതാണു്. ഇങ്ങനെയുള്ള കാൎയ്യങ്ങളിൽ ധനവാന്മാർ മൌനാവലംബികളായിരിക്കുന്നതു തീരെ പോരാത്തതാണു്.

കൊച്ചിയിലെ ഈഴവൎക്കു് ധാരാളം സ്വാതന്ത്ര്യം ഇപ്പോഴത്തെ മഹാരാജാവുതിരുമനസ്സിൽ നിന്നു ദത്തമായിട്ടുണ്ടു്. ആ സ്വാതന്ത്ര്യത്തെ ശരിയായി വിനിയോഗിക്കേണ്ടതു് നമ്മുടെ കടമയാണു്. താഴ്ന്നജാതിക്കാരോടു അവിടുത്തേക്കു് അതിയായ വാത്സല്യം ഉണ്ടെന്നു് അവിടുത്തെ പ്രവൃത്തികൾ കൊണ്ടു തെളിയുന്നുണ്ടു്.

ഏതായാലും നിങ്ങളുടെ ഈ ഉദ്യമം ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിക്കുന്നതിനു നിങ്ങൾ ഇനി ഉൽസുകരായിരിക്കുമെന്നും അടുത്ത കാലത്തുതന്നെ നിങ്ങളുടെ ആഗ്രഹം പൂൎത്തിയാകുമെന്നും വിശ്വസിക്കുന്നു."

പൊതുജനങ്ങളുടെ ഉപയോഗത്തിനും വിശ്രമത്തിനും മായി അലുവാ നദീതീരത്തിൽ സ്വന്തമായി ഒരു സ്ഥലം ഉണ്ടാക്കുന്നതിനുള്ള ആലോചന ഈ സന്ദർഭത്തിലാണു് തൃപ്പാദങ്ങൾക്കുണ്ടായതു്. കുംഭം അദ്യം അവിടുന്നു കോഴിക്കോട്ടെത്തി, ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിലെ ഉത്സവത്തിൽ സംബന്ധിച്ചു. അവിടെ നിന്നും മംഗലാപുരത്തേക്കു പുറപ്പെട്ടു; തൃപ്പതീശ്വരക്ഷേത്രത്തിലെ കുംഭാഭിഷേകം നടത്തി.

ഇതിനിടയിൽ ശാരദാ പ്രതിഷ്ഠയ്ക്കു കമ്മററിക്കാർ വേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്തുവരുന്നുണ്ടായിരുന്നു. തൃപ്പാദങ്ങളുടെ സാന്നിദ്ധ്യം മുൻകൂട്ടി ശിവഗിരിയിൽ ഉണ്ടായിരിക്കണമെന്നു് അവർ തീൎച്ചപ്പെടുത്തുകയും, പ്രസിഡൻറായ ഡാക്ടർ പല്പു അദ്ദേഹത്തെ ക്ഷണിക്കാൻ മംഗലാപുരത്തെത്തുകയും ചെയ്തു. ഡാക്ടരുടെ അപേക്ഷ അനുസരിച്ചു് സ്വാമികൾ കുംഭം

അവസാനത്തിൽ ശിവഗിരിയിൽ മടങ്ങിഎത്തി. ശാരദാ പ്രതിഷ്ഠയ്ക്കുപുറമെ ശിവപ്രതിഷ്ഠയുംകൂടി വേണമെന്ന് അപ്പോഴാണ തീച്ചപ്പെടുത്തിയതു്. പ്രതിഷ്ഠയ്ക്കുവേണ്ട ഒരുക്കങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ വിശ്രമാത്ഥം തൃപ്പാദങ്ങൾ വീണ്ടും അലുവായിൽപോയി. പ്രതിഷ്ഠാദിവസം സമീപിച്ചതിനുശേഷംമാത്രമേ സ്വാമി അവിടെനിന്നു മടങ്ങിവന്നുള്ളൂ.

* * * * *

സ്വാമികൾ പ്രതിഷ്ഠിച്ചിട്ടുള്ള ചില ക്ഷേത്രങ്ങൾക്കു നാമകരണം ചെയ്തിട്ടുള്ളതു് പ്രത്യേക ഉദ്ദേശത്തോടുകൂടിയാണെന്ന് സ്വാമികളുടെ ജീവചരിത്രകത്താവായ ശ്രീമാൻ ടി. കെ. നാരായണൻ അവർകൾ പറയുന്നു:—"മംഗലാപുരത്തെ തീയർ തൃപ്പതി വിഷ്ണുക്ഷേത്രത്തിലേക്കു ആണ്ടുതോറും വലിയ തീത്ഥയാത്രചെയ്യും കാണിക്കകളിട്ടും അനാവധി പണം അനാവശ്യമായി ചെലവുചെയ്തു പതിവായിരുന്നു. ആ കാണിക്കകൾ അവരുടെ ക്ഷേത്രത്തിൽ സമപ്പിച്ചാൽ മതിയെന്നും ദേവന്റെ സാന്നിദ്ധ്യം തൃപ്പതിയിലെപ്പോലെ തന്നെ ഇവിടേയുമുണ്ടെന്നും സ്വാമി അവരോടു ഉപദേശിച്ചു. ക്ഷേത്രത്തിനു തൃപ്പതീശ്വരം എന്നു പേരുവിളിച്ചതുതന്നെ ആ ഉദ്ദേശത്തോടു കൂടി ആയിരിക്കണം. തലശ്ശേരി ക്ഷേത്രത്തിനു സ്വാമി "ജഗന്നാഥം" എന്നു നാമകരണം ചെയ്തതും ഇതുപോലെ വേറൊരുദ്ദേശത്തോടുകൂടി ആയിരുന്നു. ഇന്ത്യയിലെ പ്രധാന ഹിന്ദുക്ഷേത്രങ്ങളിൽവച്ചു ഒറിസ്സായിലെ പുരി എന്ന സ്ഥലത്തെ ജഗന്നാഥക്ഷേത്രം ഏററവും പ്രധാനവും മുഖ്യവുമായ ഒന്നാണ്. അവിടെ ജാതിവിചാരം അശേഷം ഇല്ലെന്നു് ഒരു വിശേഷവും കൂടി ഉണ്ടു്. തന്റെ കീഴിലുള്ള ക്ഷേത്രങ്ങളെല്ലാം അങ്ങനെ ആയാൽ കൊള്ളാമെന്നാണ് സ്വാമിയുടെ അഭിഗ്രഹം. അതിനെ അവിടുത്തെ പ്രവൃത്തിമൂലം പ്രദർശിപ്പിക്കയും ചെയ്തിട്ടുണ്ടു്. തലശ്ശേരി ക്ഷേത്രത്തിൽ ചില വഗ്ഗക്കാക്കു പ്രവേശം അനുവദിക്കുന്നതിൽ പൂവാചാരപ്രിയന്മാരായ ചിലക്കു വിരോധമുള്ളതായി സ്വാമി

അറിഞ്ഞു. ക്ഷേത്രത്തിനു 'ജഗന്നാഥം' എന്നു പേരിട്ടതിൽ തന്നിക്കുള്ള വിശാലമായ അഭിപ്രായം അപ്പോൾ അവിടുന്നു ജനങ്ങളെ അറിയിച്ചിട്ടുള്ളതാണു്."

സ്വാമി തൃപ്പാദങ്ങളുടെ ക്ഷേത്രസ്ഥാപനം മൂലം സമുദായത്തിനുണ്ടായിട്ടുള്ള ഗുണങ്ങളെപ്പററി ഡാക്ടർ പി. പല്പു ഒരു സന്ദർഭത്തിൽ ഇങ്ങനെ ആണ പ്രസ്താവിച്ചിട്ടുള്ളതു്.

"ഈ (തീയ്യ) സമുദായത്തിൻെറ അഭിവൃദ്ധിക്കു ക്ഷേത്രങ്ങളും മഠങ്ങളും വലിയ സഹായമായി തീൎന്നിട്ടുണ്ടു്. ജനങ്ങളുടെ മതസംബന്ധമായ ആവശ്യങ്ങൾ നിവ്വഹിക്കുന്നതിനു മാത്രമല്ല, മററു പലസൽകാൎയ്യങ്ങളിൽ ജനങ്ങളെ പ്രേരിപ്പിക്കുന്നതിനും ഈ സ്ഥാപനങ്ങൾ ഉപകാരികളായി തീൎന്നിട്ടുണ്ടു്. ഇവമൂലം പല സ്ഥിതിയിലും സ്വഭാവത്തിലും ഉള്ള ജനങ്ങൾ സമഭാവനയോടുകൂടി ഒന്നിച്ചുചേരുന്നതിനും അങ്ങനെ അന്യോന്യസ്നേഹവും സഹോദരബുദ്ധിയും അവരിൽ ജനിപ്പിക്കുന്നതിനും ഇടയായിട്ടുണ്ടു്. സാധാരണജനങ്ങളെ സച്ചരിത്രന്മാരും സദാചാരമുള്ളവരും ആക്കിത്തീക്കുന്നതിനും ഇവയ്ക്കു കഴിവുണ്ടായിട്ടുണ്ടു്. ഇവ മതത്തേയും സദാചാരത്തേയും അഭ്യസിപ്പിക്കുന്നതിനുള്ള സ്ഥാപനങ്ങളാണു്. ഇവയെത്തന്നെ പ്രത്യേകതരവും കരകൌശലവിഷയമായും ഉള്ള വിദ്യാഭ്യാസത്തിനുള്ള സ്ഥാപനങ്ങളാക്കിത്തീക്കണമെന്നും ഉദ്ദേശിച്ചിട്ടുണ്ടു്. സമുദായത്തിൻെറ ധനത്തെ സമുദായത്തിൻെറ ഗുണത്തിനായി ചെലവിടത്തക്കവണ്ണം ഇവ ശേഖരിച്ചു സൂക്ഷിക്കുന്നു. ചിരകാലമായി സാമുദായികങ്ങളായ ബുദ്ധിമുട്ടുകൾ നിമിത്തം ആത്മാഭിമാനം നിശ്ശേഷം നശിച്ചുപോയിരിക്കുന്ന ഈ സമുദായത്തിലെ സാധാരണജനങ്ങളിൽ ആ സ്വഭാവത്തെ വീണ്ടും വൎദ്ധിപ്പിക്കുന്നതിനും സ്വന്തമായ ഈ സ്ഥാപനങ്ങൾ മാൎഗ്ഗങ്ങളായിത്തീൎന്നിട്ടുണ്ടു്. ഈ ക്ഷേത്രങ്ങൾ ജാതിഭേദം കൂടാതെ എല്ലാ ജാതിക്കാൎക്കും

ഒരുപോലെ പ്രവേശിക്കാവുന്നവ ആക്കിത്തീക്കുന്നമെന്നാണു ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അങ്ങനെ ചെയ്താൽ ഈ വരെക്കാൾ ഇതിന്റെ ആവശ്യകത അധികമുള്ളവരും ഗ്രഹിക്കപ്പെട്ടുകൊള്ളുമെന്നുള്ളതുകൊണ്ടാണു് അങ്ങനെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്."



# പത്താം അദ്ധ്യായം.

---

൧൦൮൭ മേടം ൧൪-ം ൧൫-ം ൧൬-ം ൧൭-ംനു- കളിൽ എല്ലാവരാലും പ്രതീക്ഷിച്ചിരുന്ന ശിവഗിരിയിൽ ശാരദാ പ്രതിഷ്ഠയും, എസ്. എൻ. ഡി. പി. യോഗത്തിന്റെ൯-ാമത്തു വാഷികസമ്മേളനവും, അതുസംബന്ധിച്ചു ഒരു സ്ത്രീസമാജവും, ഒരു വിദ്യാത്ഥിസമ്മേളനവും, കായികാഭ്യാസവിനോദങ്ങളും ഉത്സവങ്ങളും നടത്താൻ തീച്ചപ്പെടുത്തി. കാലേക്കൂട്ടിത്തന്നെ ഈ സംഗതികൾക്കായി ഡാക്ടർ പല്പു എൽ. എം. എസ്സിന്റെ അദ്ധ്യക്ഷതയിൽ നിയമിച്ചിരുന്ന കമ്മറ്റിക്കാർ പതിനായിരത്തിൽപരം രൂപ പിരിച്ചെടുത്തു വേണ്ട ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. വിജനവും ശാന്തവുമായിരുന്ന ശിവഗിരി ജനബഹുലമായിത്തീന്നു. ദിവസംപ്രതി ബഹളം വർദ്ധിച്ചുവന്നു. വക്കത്തോട്ടിൽ ശിവഗിരി മഠത്തിനു നേർപടിഞ്ഞാറായി ഒരു കടവും, കടവിൽനിന്നു പൊക്കമേറിയ കരയിലേക്കു കല്പടകളും, കരയുടെ ചരിവുകളിൽനിന്നു പൊട്ടിപ്പുറപ്പെടുന്ന സ്ഫടികധവളമായ ഉറവുകളെ തടുത്തു കുഴലുകൾ വച്ചു ധാരമുറിയാതെ പായുന്ന ജലംകൊണ്ടു മനോഹരമായ മൂന്നു കുളിമുറികളും ദ്രുതിയിൽ നിമ്മിച്ചു. മഠത്തിന്റെ പടിഞ്ഞാറുവശമുള്ള തോട്ടിൽ ഒരു പാലം കെട്ടുകയും, പാലംമുതൽ കടവുവരെ ഒരു റോഡുണ്ടാക്കുകയും, റോഡിനുവേണ്ടി തോട്ടിന്റെ കിഴക്കുവശത്തു ശിവഗിരിയുടെ ദർശനത്തെ അകപ്പാടെ മറച്ചു

നീണ്ടു കിടന്നിരുന്ന ഉന്നതമായ മൺകുന്നു വെട്ടിത്തുറക്കുകയും ചെയ്തു. ഉത്സവത്തിനായി എത്തിക്കൂടുന്ന ജനങ്ങളുടെ ഉപയോഗത്തിനായി തോട്ടിൽ പലസ്ഥലത്തും ചിറ്റുവച്ചുകുളങ്ങളും, കരയ്ക്കുഇരുപതിൽ പരം കിണറുകളും കുഴിപ്പിച്ചു. കുന്നിൻെറമുകളിൽ കിഴക്കുപടിഞ്ഞാറും തെക്കുവടക്കുമായിരണ്ടു പന്തലുകൾ തമ്മിൽ കൂട്ടിയിണക്കി ഉണ്ടാക്കിയ ഉന്നതവും വിശാലവുമായ ഒരു ഹാളാണു യോഗം കൂടാൻ ഒരുക്കിയതു്. അതിൻെറ ഒരംശത്തായി കുന്നിൻെറ സാക്ഷാൽ മദ്ധ്യത്തായിരുന്നു ശിവാലയത്തിനും പ്രതിഷ്ഠയ്ക്കുമുള്ള ഒരുക്കങ്ങൾ.

"* ൧൦൮൫-മേടം ൧൮-ാംനു-ചൊവ്വാഴ്ച രാത്രി ഉദ്ദേശം മൂന്നുമണിക്കു സ്വാമിതൃപ്പാദങ്ങളും തന്ത്രിമാരും ഏതാനും ചില ബ്രഹ്മചാരികളും സന്ന്യാസികളും സ്നാനം ചെയ്തു വന്നു പ്രതിഷ്ഠാകർമ്മം ആരംഭിച്ചു. ഉദ്ദേശം നാലുമണിയോടുകൂടി മഹാദേവപ്രതിഷ്ഠയും, അഞ്ചുമണിയോടുകൂടി ശാരദാപ്രതിഷ്ഠയും കഴിഞ്ഞു ഭജനങ്ങളും സ്തോത്രങ്ങളും, മംഗളവാദ്യങ്ങളും കൊണ്ടു് ക്ഷേത്രങ്ങളുടെ പരിസരങ്ങൾ മുഴുവൻ ശബ്ദായമാനമായിരുന്നു. പൌർണ്ണമാസി ആകയാൽ അനവധി ദീപങ്ങളുടെപ്രകാശത്തെ തിരസ്കരിച്ചുകൊണ്ടു് ചന്ദ്രിക രാത്രി മുഴുവൻ പ്രകാശിച്ചിരുന്നു. ജനബാഹുല്യംകൊണ്ടു സമീപപ്രദേശങ്ങൾ മുഴുവൻ തിങ്ങി ഞെരുങ്ങിയിരുന്നു. എങ്കിലും വ്യവസ്ഥയ്ക്കു യാതൊരു ഭംഗവും കൂടാതെ സംഗതികൾ ഭംഗിയായി നടന്നുകൊണ്ടിരുന്നു. മുൻകൂട്ടി സ്വാമിതൃപ്പാദങ്ങൾ ആജ്ഞാപിച്ചിരുന്നതനുസരിച്ചു്, അവിടുന്നു പ്രതിഷ്ഠിച്ചിട്ടുള്ളതും അവിടത്തെ ആജ്ഞയിൻ കീഴിൽ നടന്നു വരുന്നതുമായ പല ക്ഷേത്രങ്ങളിൽനിന്നും ദേവന്മാരെ അനപ്പുറത്തെഴുന്നള്ളിച്ചു കൊണ്ടുവന്നു ശിവഗിരിയിൽ വയലിൽ പ്രത്യേകം കെട്ടിയു

---

* ശാരദാപ്രതിഷ്ഠ കമ്മററി റിപ്പോർട്ടു. ശ്രീ ററി. കെ. നാരായണൻ പ്രതിഷ്ഠ നടന്നതു് ൧൦൮൫ മേടം ൧൮-ാംനു് ആണെന്നു് പറഞ്ഞിട്ടുള്ളതു് പിശകാണു്.

ണ്ടാക്കിയിരുന്ന മണ്ഡപങ്ങളിൽ യഥാസ്ഥാനം ഉപവേശിപ്പിച്ചിരുന്നു. അതാതുദേവന്മാരുടെ സന്നിധാനങ്ങളിലെല്ലാം പ്രത്യേകം ആരാധനകൾ നടന്നുകൊണ്ടിരിക്കയും അക്കല്പ്പാടെദേവസാന്നിദ്ധ്യംകൊണ്ടു ശിവഗിരി അത്യന്തം പവിത്രമായും ആനന്ദകരമായും ശോഭിക്കുകയും ചെയ്തു."

* "ഇടവം ൧൭-ാം തീയതി മുതൽ ൨൧-ാം തീയതി വരെ ശിവഗിരിയിൽ നടന്ന ആഘോഷങ്ങളെപ്പററി പറഞ്ഞറിയിക്കാൻ പ്രയാസം. വിജനമായ ആ പ്രദേശം പെട്ടെന്നൊരു പട്ടണമായിത്തീൎന്നു. മലവെള്ളംപോലെ വന്നുകൂടിയ ജനപ്രവാഹംകൊണ്ടു് ആ പ്രദേശം മുഴുവനും നിറഞ്ഞു. ജനങ്ങളുടെ ഉത്സാഹങ്ങളും തിക്കും തിരക്കും അവൎണ്ണനീയമായിരുന്നു. ശിവഗിരിക്കുന്നിന്മേൽ യോഗം കൂടുന്നതിനായി ഒരുക്കിയിരുന്ന ഉന്നതവും അതിവിശാലവും ആയ പന്തലിൻെറ നിലയും, അതിൻെറ മുഖം മുതൽ കുന്നിൻെറ അടിവാരത്തുള്ള ശാരദാക്ഷേത്രം വരെയും, നാനാവൎണ്ണവിചിത്രിതങ്ങളായ കൊടിക്കൂറകൾ ആകാശത്തിൽ പാറിക്കൊണ്ടിരുന്നതിൻെറ ഭംഗിയും വയലിലെ ഉത്സവമണ്ഡപത്തിൻെറ മുമ്പിൽ പുരുഷാരത്തിൻെറ മദ്ധ്യത്തിൽ വൈകുന്നേരത്തെ സൂൎയ്യകിരണങ്ങൾ ഏററു തിളങ്ങുന്ന പൊന്നിൻ തലക്കെട്ടുകളും ജീവതകളും ധരിച്ചു അണിനിരന്നിരുന്ന അനേകം ആനകളുടേയും വിരുത്തിപ്പിടിച്ച മുത്തുക്കുടകളുടേയും പ്രൌഢിയും ഭംഗിയും എല്ലാം കണ്ടവൎക്കു വിസ്മരിക്കാൻ കഴിയുന്നതല്ല. വയലിൻെറ പാൎശ്വങ്ങളിലുംമദ്ധ്യത്തുമായുള്ള പീടികകളുടെ പംക്തികളും, കരയ്ക്കു, അടുത്തും ദൂരെയുമായുള്ള അനേകം ഹോട്ടൽകളും കടവിനു സമീപം പുത്തനായി നിൎമ്മിച്ചിരുന്ന മനോഹരങ്ങളായ ഓവുകളിലും തോട്ടിൽ അണകെട്ടി ഉണ്ടാക്കിയിട്ടുള്ള കുളങ്ങളിലും മററും രാപകൽ ഒന്നുപോലെ ഗതാഗതം ചെയ്തുകൊണ്ടിരുന്ന അനേകായിരം സ്ത്രീപുരുഷന്മാരുടെ താല്പ

* വിവേകോദയം. ൧൦൮൪-ഇടവം.

ത്ര്യവും തിരക്കും ദർശനീയമായിരുന്നു. കാവടിതുള്ളൽ, പൂജ, അഭിഷേകങ്ങൾ, ശീവേലി എഴുന്നള്ളത്ത്, ഇവയെ സംബന്ധിച്ചു ഇടവിടാതെയുള്ള വാദ്യഘോഷങ്ങളാൽ ശിവഗിരിപ്രദേശം സദാ ശബ്ദായമാനമായും, വിനോദങ്ങൾ കാണാനും യോഗങ്ങളിൽ സംബന്ധിക്കാനും, സ്വാമിതൃപ്പാദദർശനത്തിനും, വഴിപാടിനും മററുമായി തിരക്കുകൂട്ടുന്ന ജനങ്ങളാൽ നിബിഡമായും ഇരുന്നു. ഇരുപതിനായിരത്തിൽപരം ജനങ്ങൾ കൂടിയിരുന്ന ആ സ്ഥലത്തു പോലീസുകാരുടെ സഹായം കൂടാതെ തന്നെ വ്യവസ്ഥയ്ക്കും സമാധാനത്തിനും യാതൊരു ഭംഗവും നേരിടാതെ മൂന്നുനാലു ദിവസം രാപ്പകൽ ഒന്നുപോലെ കഴിഞ്ഞുകൂടിയതു സ്വാമിതൃപ്പാദങ്ങളുടെ നേർക്ക് സ്വജനങ്ങൾക്കുള്ള അകൈതവമായ ഭക്തിസ്നേഹബഹുമാനങ്ങളുടേയും സമുദായസംബന്ധമായ കൃത്യങ്ങളിൽ അവർക്കുള്ള ഐകമത്യപൂർവ്വമായ താല്പര്യത്തിന്റേയും പ്രത്യക്ഷ ഫലമെന്നല്ലാതെ മറെറാന്നും പറയാനില്ല. ശിവഗിരി, മതസംബന്ധമായ മാഹാത്മ്യംകൊണ്ടു മാത്രമല്ല പ്രകൃതിമനോഹരതകൊണ്ടും ഇങ്ങനെയുള്ള ആഘോഷങ്ങൾക്കു ഏററവും പററിയ ഒരു രംഗമത്രെ. വെള്ളവസ്ത്രങ്ങൾ ധരിച്ച പുരുഷാരങ്ങൾ കൂട്ടംകൂട്ടമായി കുന്നിന്റെ ചരിവുകളിലും താഴ്വരകളിലും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഭംഗി ദൂരെനിന്നു നോക്കിയാൽ പശ്ചിമഘട്ടപാർശ്വങ്ങളിൽ ശരൽക്കാലത്തുള്ള മേഘങ്ങളുടെ വിലാസത്തെ ആരും ഓർത്തുപോകുമായിരുന്നു. യോഗങ്ങൾ പിരിഞ്ഞു മുകളിൽ നിന്നിറങ്ങി വരുന്ന ജനപ്രവാഹങ്ങൾ കണ്ടാൽ മലയിൽനിന്നു താഴോട്ടുള്ള മനോഹരമായ വലിയ വെള്ളച്ചാട്ടങ്ങൾ സൂക്ഷിച്ചു നോക്കീട്ടുള്ളവർക്ക് രോമാഞ്ചജനകമായ സാദൃശ്യം തോന്നുമായിരുന്നു. രാത്രികാലങ്ങളിൽ കുന്നിലും ചരിവുകളിലും അടിവാരത്തും നിരന്തരമായി കത്തിക്കൊണ്ടിരുന്ന അനവധി കിസ്റ്റൺ ലാമ്പുകളുടേയും മററുവിളക്കുകളുടേയും ഭംഗികൊണ്ടു ദൂരസ്ഥന്മാർക്ക് അവിടെ നക്ഷത്രജാലങ്ങളാൽ അലംകൃതമായ ആകാശമണ്ഡലത്തിന്റെ



അരുവിപ്പുറം ക്ഷേത്രം.

പേജ് 70

അവധിയും ഭൂമിയുടെ അരംഭവും വേർതിരിച്ചറിയാൻ വിഷമമായിരുന്നു. ചുരുക്കത്തിൽ ഇത്ര പരിശുദ്ധവും ഇത്ര ഹൃദയംഗമവും ഇത്ര അർത്ഥവത്തും ഇത്ര ആഡംബരയുക്തവുമായ ഒരു ആഘോഷം വൈദികമായൊ ലൌകികമായൊ നമ്മുടെ സമുദായത്തിൽ ഇതിന്നു മുമ്പു ഒരിക്കലും നടന്നു കണ്ടിട്ടില്ലെന്ന് ആരും സമ്മതിക്കുന്നതാകുന്നു. ഇപ്രകാരം ഈശ്വരാകാരുണ്യം കൊണ്ടും അലൌകികമഹാപുരുഷനായ ബ്രഹ്മശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങളുടെ അനുഗ്രഹംകൊണ്ടും വല്ലവരാൽ പ്രതീക്ഷിച്ചിരുന്ന ശിവഗിരിപ്രതിഷ്ഠകളും മഹായോഗങ്ങളും സമുദായത്തിന് ഏററവും അഭിമാനകരമാംവണ്ണം അവസാനിച്ചു."

എസ്സ്. എൻ. ഡി. പി. യോഗം അദ്ധ്യക്ഷനായിരുന്ന ശ്രീമാൻ സി. കൃഷ്ണൻ ബി. ഏ. ബി. എൽ. അവർകൾ ശാരദാ പ്രതിഷ്ഠയെ സംബന്ധിച്ചു അദ്ദേഹത്തിൻെറ അദ്ധ്യക്ഷപ്രസംഗത്തിൽ പ്രസ്താവിച്ചതുപോലെ 'ഈ സ്ഥാപനം നമ്മുടെ ഭാവിശ്രേയസ്സിനുള്ള ശൃംഗേരിയായും, ഇവിടേയും എവിടേയുംഉള്ള നമ്മുടെ സ്വജനങ്ങൾ ജീവിതത്തിനും, ജ്ഞാനത്തിനും, പരസ്പരസ്നേഹത്തിനും ആവശ്യമായ വിവിധവൃത്തികൾക്കു വേണ്ടുന്ന ഈശ്വരാനുഗ്രഹത്തിനായി ഉൾക്കണ്ണയോടെ അന്വേഷിച്ചെത്തുന്ന വിശുദ്ധഗിരിയായും' ഭവിച്ചിരിക്കുന്നു.

* * *

പ്രതിഷ്ഠാസംബന്ധമായുണ്ടായ ഉത്സവങ്ങളും, യോഗവും, അതിൻെറ കീഴ് ഉണ്ടായിരുന്ന സമ്മേളനങ്ങളും എല്ലാം സ്വാമി തൃപ്പാദങ്ങൾ സന്ദർശിക്കുകയും, സ്വഭക്തരായ അനേകായിരം ജനങ്ങളെ അനുഗ്രഹിക്കുകയും ചെയ്തു. മേടം ൧൦-ാംനു- താഴെക്കാണുന്ന കത്തു് സ്വാമികൾ എസ്. എൻ. ഡി. പി. യോഗത്തിലേക്ക് എഴുതി:—

"ശ്രീനാരായണ ധർമ്മപരിപാലനയോഗം സിക്രട്ടറി

ക്ക—ഇപ്പോൾ ഇവിടെ കൂടിയിരിക്കുന്ന പൊതുയോഗത്തിൽ നമ്മുടെ പേരിലുള്ള സകല സ്ഥാപനങ്ങളേയും സ്വത്തുക്കളേയും തിട്ടപ്പെടുത്തി കണക്കുണ്ടാക്കി അതിൻെറ മേലാലുള്ള ഭരണത്തിന്നു നിയമസംബന്ധമായി വേണ്ട എഴുത്തുകുത്തുകൾ എല്ലാം ചെയ്യാൻ ഏൎപ്പാടുചെയ്യുന്നം. ജനങ്ങളുടെ ഗുണത്തിനായി അതെല്ലാം നാം മനസ്സാലെ യോഗത്തിന്നു ഏൽപ്പിച്ചിരിക്കയാകുന്നു."

കത്തിലെ താല്പൎയ്യപ്രകാരം വേണ്ട വ്യവസ്ഥകൾ ചെയ്യുന്നതിന്നു യോഗംഒരു കമ്മിററിയെ തിരഞ്ഞെടുക്കുകയും സ്വാമി തൃപ്പാദങ്ങൾ ദേവസ്വം സംബന്ധിച്ച സകല കാൎയ്യങ്ങളും മനസ്സാലെ യോഗത്തിനെ ഏല്പിച്ചു വിശ്രമിക്കാൻ തീൎച്ചപ്പെടുത്തുകയാൽ ഒരു ദേവസ്വം കാൎയ്യദൎശിയെ യോഗത്തിൽനിന്നു നിയമിക്കുകയും ചെയ്തു.

മേടം ൫-ാംനു തൃപ്പാദങ്ങൾ തിരുവനന്തപുരം മുട്ടത്തറ, തയ്യാർവിളാകത്തു തറവാട്ടിലേക്കു താഴെ കാണുന്ന കത്തു് എഴുതി.

"മാമൂൽ അനുസരിച്ചുള്ള താലികെട്ടു് അൎത്ഥമില്ലാത്തതും അനാവശ്യവുമാണു്. അതുകൊണ്ടു് നാമും യോഗത്തിൽനിന്നും നമ്മുടെ സമുദായത്തിൽ അതു് നിൎത്തൽ ചെയ്യാൻ യത്നിച്ചുവരികയാണെന്നു് അറിഞ്ഞിരിക്കുമല്ലൊ. പല മാന്യകുടുംബങ്ങളിലും ഇപ്പോൾ തന്നെ അതു് നിൎത്തൽ ചെയ്തു കഴിഞ്ഞിരിക്കുന്നു. * മുൻസിഫിൻെറ കുട്ടികളെ താലികെട്ടുന്നതിന്നു നിങ്ങൾ ഒരുങ്ങുകയാണെന്നു കേൾക്കുന്നതു ശരിയാണെങ്കിൽ അതു് തീരെ പോരായ്മയാണെന്നു് അറിയിക്കുന്നു. നിങ്ങളെല്ലാം സമുദായത്തിൽ പ്രധാനപ്പെട്ട ആളുകളാണു്. അതുകൊണ്ടു സമുദായത്തെ പരിഷ്കരിക്കാനുള്ള അഭിപ്രായങ്ങൾക്കു വിപരീതമായി പ്രവൎത്തിക്കയില്ലെന്നു വിശ്വസിക്കുന്നു."

---

* ഇപ്പോൾ ആലപ്പുഴ ഡിസ്ത്രിക്ട് ജഡ്ജി ശ്രീമാൻ എം. ഗോവിന്ദൻ ബി. ഏ; ബി. എൽ. അവർകൾ.

## പതിനൊന്നാം അദ്ധ്യായം.

---

ശാരദാപ്രതിഷ്ഠ കഴിഞ്ഞതിന്റെ രണ്ടാംദിവസം സ്വാമിതൃപ്പാദങ്ങൾ ശിവഗിരിയിൽനിന്നു് ആലുവായ്ക്കു പുറപ്പെട്ടു. മൂന്നാംദിവസം രാവിലെ സ്വാമികൾ കാർത്തികപ്പള്ളി ഒരു ഭക്തന്റെ ഗൃഹത്തിൽ യാതൊരു മുന്നറിവുംകൂടാതെ ചെന്നുകയറി, അദ്ദേഹത്തോടൊന്നിച്ചു നാരായണനാശാൻ എന്നൊരു ശിഷ്യൻ മാത്രമേ ഉണ്ടായിരുന്നുള്ളു. വിസ്മയപരതന്ത്രനായിത്തീർന്ന ഗൃഹസ്ഥൻ ചോദിച്ചു:—

* "സ്വാമി ഇപ്പോൾ ഇങ്ങനെ പെട്ടെന്നു് എഴുന്നള്ളുവാൻ കാരണം എന്താണാവോ?"

സ്വാമി—"അവിടെ എല്ലാം അവരെ ഏല്പിച്ചുകഴിഞ്ഞല്ലോ. ഇനി അവർ നോക്കിക്കൊള്ളും. നമുക്കിരിക്കാൻ വേറെ ഒരു സ്ഥലം വേണം."

ഗൃഹ—"സ്വാമിയുടെ ഇഷ്ടംപോലെ എവിടെ എങ്കിലും ആവാം. അതിനൊരു പ്രയാസവും ഇല്ല."

സ്വാമി—"ആലുവാ കൊള്ളാം."

ഗൃഹ—"പണം വേണമല്ലോ. വസ്തു നല്ലവില കൊടുത്തുതന്നെ വാങ്ങേണ്ടിവരും."

സ്വാമി—"പണമല്ലയോ ലോകം മുഴുവൻ കിടക്കുന്നതു്! അതിനെന്താ പ്രയാസം. വസ്തു എഴുതിവാങ്ങാൻ ആളില്ലാത്ത ദോഷമേയുള്ളു."

ഗൃഹ—"അടിയൻ വരാം"

സ്വാമി—"എന്നാൽ ഒത്തുപോയല്ലോ."

---

* ധർമ്മ തുലാം വ്യ-൧൩-യിലെ "ധർമ്മം" നോക്കുക.

സ്വാമികൾ അന്ന് അവിടെ വിശ്രമിച്ചു. അനവധി ഭക്തജനങ്ങൾ തൃപ്പാദദർശനത്തിനായി വന്നുകൂടി. അടുത്ത ദിവസം മററുള്ളവർ ഉണരുംമുമ്പെ സ്വാമികൾ എഴുന്നേററു തൃക്കുന്നപ്പുഴയ്ക്കു തിരിക്കുകയും അവിടെനിന്നു ആലപ്പുഴയ്ക്കു ബോട്ടുകയറുകയും ചെയ്തു. ആലപ്പുഴനിന്നു ചേത്തലക്കാർ വന്നു സ്വാമിയെ ക്ഷണിച്ചുകൊണ്ടുപോയി. ചേത്തല ചീരപ്പൻചിറവച്ചു ഒരുദിവസംതന്നെ മുന്നൂററിഇരുപത്തിരണ്ടു രൂപാ പാദകാണിക്ക ഉണ്ടായിരുന്നു. അവിടെ ഉള്ള ഒരു മാന്ന്യൻ മൂന്നുപറനിലം സ്വാമികൾക്കു ദാനം ചെയ്യുകയും ചെയ്തു. പിന്നെയും ചില സ്ഥലങ്ങളിൽ സഞ്ചരിച്ചിട്ട്, രണ്ടാഴ്ചയ്ക്കുള്ളിൽ തൃപ്പാദങ്ങൾ ആലുവാ എത്തി. സ്ഥലം വാങ്ങുന്നതിനു അത്യാവശ്യം വേണ്ടപണം അതിനുള്ളിൽ കിട്ടിയിരുന്നു. സ്ഥലമുടമസ്ഥനായ കൊച്ചിയിലെ ഒരു കച്ചവടക്കാരൻ സേട്ടുവുമായി കരാർ ചെയ്തു മുൻകൂർപണം അയാൾക്ക് കൊടുത്തു.

അപ്പോഴേക്കും തലശ്ശേരി ജഗന്നാഥക്ഷേത്രത്തിലെ ഇളനീരഭിഷേകത്തിൽ സംബന്ധിക്കാൻ സ്വാമികളെ ക്ഷണിക്കുന്നതിനു് ആളുകൾ വന്നു. അവരുടെ നിർബന്ധപ്രകാരം അദ്ദേഹം തലശ്ശേരിയിലേക്കു തിരിച്ചു. ഇളനീരഭിഷേകത്തിനുണ്ടായ നടവരവിൽ ഗണ്യമായ ഒരുഭാഗം ക്ഷേത്രാ ഭാരവാഹികൾ തൃപ്പാദങ്ങൾക്കു കാണിക്കവെച്ചു. തലശ്ശേരിയിൽനിന്നു തിരിച്ചെത്തിയപ്പോൾ ആലുവായിൽ സ്ഥലം വാങ്ങുന്നതിനു അവശ്യമായ സംഖ്യ തികഞ്ഞിരുന്നു.

വളരെ താമസിയാതെ മൂവായിരം രൂപയ്ക്കു ആലുവാപ്പുഴയുടെ തീരത്തിൽ ഒരു പറമ്പു തൃപ്പാദങ്ങൾ എഴുതിവാങ്ങി. പുഴയുടെ സമീപം തല്ക്കാലത്തേക്ക് ഒരു പര്ണ്ണശാലകെട്ടി തൃപ്പാദങ്ങൾ വിശ്രമിച്ചു. ചെറിയ ഒരു മഠത്തിന്റെ പണിയും ക്രമേണ ആരംഭിച്ചു. പര്ണ്ണശാലനിന്ന സ്ഥാനത്താണ് ഒരു ചെറിയ ആശ്രമം പിന്നീടു നിർമ്മിച്ചതു്. അതു വെള്ള

പ്ലോകത്തിൽ നശിച്ചുപോയെങ്കിലും അതിൻെറ ജീർണ്ണിച്ച തറയും ഭിത്തികളും ഇപ്പോഴും കാണ്മാനുണ്ടു്.

൮൭ കർക്കടകത്തിൽ സ്വാമികൾ ശിവഗിരിയിലെത്തുകയും ഉടൻതന്നെ കൊല്ലത്തേയ്ക്കു മടങ്ങുകയും ചെയ്തു. അവിടെനിന്നും തിരിച്ചു തിരുവനന്തപുരത്തും നെയ്യാററിൻകരയുമായി ഏതാനും ദിവസം കഴിച്ചു. അരുവിപ്പുറത്തുനിന്നു തിരുവനന്തപുരത്തെത്തി. ൮൮ ചിങ്ങം ൫-ാം തീയതി അദ്ദേഹം എസ്സ്. എൻ. ഡി. പി-യോഗം ആഫീസ് സന്ദർശിക്കുകയും, അവിടത്തെ പ്രവൃത്തിക്രമങ്ങളിൽ തനിക്കുള്ള തൃപ്തി പ്രദർശിപ്പിക്കുകയും ചെയ്തു. തിരുവനന്തപുരത്തുനിന്നും നേരെ കൊല്ലത്തേക്കു തിരിച്ചു. ൮൮-ചിങ്ങം ൧൩-ാം നു- ആയിരുന്നു തൃപ്പാദങ്ങളുടെ ജന്മനാൾ. അന്നു് അവിടുന്നു കൊല്ലം പ്രാക്കുളത്തു് ഒരു ഭക്തൻെറ ഗൃഹത്തിൽ വിശ്രമിക്കയായിരുന്നു. കൊല്ലത്തുനിന്നും ചിങ്ങം അവസാനത്തോടുകൂടി അദ്ദേഹം ആലുവായ്ക്കു മടങ്ങി.

വൃശ്ചികമാസത്തിൽ ആലുവാ മഠത്തിൻെറ പണി പൂർത്തിയായി. മകരം ആദ്യം സ്വാമികൾ ഏതാനും ദിവസം ശരീരാസ്വാസ്ഥ്യം നിമിത്തം കിടപ്പിലായിരുന്നു. മകരം ൭-ാം നു- മഠത്തിൻെറ തച്ചോട കഴിച്ചു. അനന്തരം ചേർത്തല, കോട്ടയം മുതലായ ദിക്കുകളിൽ സ്വാമികൾ സഞ്ചരിക്കുകയും മകരം ഒടുവിൽ ആലുവായിൽ തിരിച്ചെത്തുകയും ചെയ്തു. മീനം ആദ്യം അദ്ദേഹം തിരുവനന്തപുരംവഴി നെയ്യാററിൻകരവരെ പോയി. മീനം ൨൧-ാം നു- മുൻ പ്രസ്താവിച്ച ശ്രീ: കൃഷ്ണൻ മാർത്താണ്ഡൻ മുതൽപേരുടെ ദാനപത്രത്തിൽ കൊള്ളിച്ചിരുന്ന തിരുവനന്തപുരം പേട്ടയിൽ ആലുംമൂട്ടു് ബംഗ്ലാവും പറമ്പും ഒഴിമുറിപ്രകാരം ആലുംമൂട്ടിൽ ശ്രീ: കുഞ്ഞനു് വിട്ടുകൊടുക്കുകയും, ദാനസംഖ്യയിൽ കടം വീട്ടുന്നതു് കഴിച്ചുള്ള രണ്ടായിരത്തിഅഞ്ഞൂറു രൂപയും ദാനത്തിൻെറ ഉദ്ദേശം നിറവേററാനമെന്ന വ്യവസ്ഥയിൽ യോഗംഫണ്ടിൽ ചേർക്കുകയും ചെയ്തു. ഈ യാത്രയിൽതന്നെ നെയ്യാററിൻകര അരുമാനൂർ ജീർണ്ണോ

ധാരണം ചെയ്തുവന്ന നയിനാർകോയിൽ സ്വാമികൾ സന്ദർശിക്കുകയും, അതിലുണ്ടായിരുന്ന ചില പഴയ വിഗ്രഹങ്ങൾ എട്ടിത്തുകളുകയും, അതിൻെറ നിത്യനിദാനത്തിനു് വേണ്ട ഏപ്പാടുകൾ ചെയ്യുകയും ചെയ്തിരുന്നു. ആലുവായിലേക്കു് മടങ്ങുമ്പോൾ ശിവഗിരിയിൽ ഇറങ്ങി ഏതാനം ദിവസം അദ്ദേഹം വിശ്രമിച്ചു. മേടമാസത്തിൽ കൊല്ലം പ്ലാക്കുളത്തു നടന്ന ഒരു വിവാഹത്തിൽ സംബന്ധിക്കുന്നതിനു് അദ്ദേഹം ആലുവായിൽനിന്നു വന്നിരുന്നു. മേടം, ഇടവം ഈ മാസങ്ങളിൽ പാലക്കാട്ടു്, നീലഗിരി മുതലായ ദിക്കുകളിൽ സ്വാമി സഞ്ചരിച്ചു. കക്കടകത്തിൽ ഏതാനുംദിവസം അദ്ദേഹം വിശ്രമിച്ചിരുന്നതു് കൊച്ചിയിൽ പള്ളിപ്പുറത്തായിരുന്നു.

൮൯ ചിങ്ങം ൩൦-ാംതീയതി സ്വാമികൾക്കു അമ്പത്തേഴുതിരുവയസ്സു പൂത്തിയായി. തിരുനാൾ ദിവസം തൃപ്പാദങ്ങൾ അലുവായിൽ ആയിരുന്നു വിശ്രമിച്ചിരുന്നതു്. അവിടെ തിരുനാൾ ആഘോഷം കൊണ്ടാടിയതും അവിടുത്തെ സാന്നിദ്ധ്യത്തോടുകൂടിആയിരുന്നു. കന്നി, തുലാം ഈ മാസങ്ങളിൽ അലുവായിൽ സ്ഥാപിക്കാൻ വിചാരിച്ച വിദ്യാലയത്തിനും മഠത്തിനും ധനശേഖരം ചെയ്വാൻ സ്വാമികൾ തെക്കേമലയാളം, വടക്കേമലയാളം, മംഗലാപുരം ഈ സ്ഥലങ്ങളിൽ സഞ്ചരിച്ചു. സഞ്ചാരത്തിനിടയിൽ വടക്കേമലയാളത്തിലെ പല ഗവമ്മെൻറാഫീസുകളും അവിടുന്നു സന്ദശിച്ചിരുന്നു. ഇരുപതിനായിരത്തിൽ ചരം രൂപ സംഭാവന ചെയ്വാൻ പലയോഗ്യന്മാരും ഏററെഴുതിക്കൊടുക്കുകയും പല ഗൃഹസ്ഥന്മാരും വിദ്യാലയത്തിൻെറ ആവശ്യത്തിനായി മററുപല സഹായങ്ങളും ചെയ്തുകൊടുക്കാമെന്നു് വാഗ്ദാനം ചെയ്യുകയും ഉണ്ടായി. ഈ ഉദ്ദേശ്യത്തിലായിരുന്നു, അലുവായിൽ തൃപ്പാദങ്ങളുടെ മഠത്തോടു ചേന്നുകിടന്ന ഭൂമി വലപ്പാട്ടു അടിപ്പുറമ്പിൽ പാറുക്കുട്ടി എന്നമാന്യൻ മൂവായിരത്തിഞ്ഞൂറുരൂപയ്ക്കു തീറെഴുതിവാങ്ങിയതു്. അലുംമൂട്ടിൽ

ചാന്നാർ തൻെറ വകയായി മദ്രാസിലുണ്ടായിരുന്നതും പതിമൂവായിരം രൂപ വിലപിടിക്കുന്നതും അയ കെട്ടിടം തൃപ്പാദങ്ങൾക്കു എഴുതിക്കൊടുത്തതും ഇതിനിടയിൽ ആയിരുന്നു. പട്ടാമ്പി സംസ്കൃതകാളേജിലേക്ക് സ്വാമികൾ നൂറുരൂപ സംഭാവനചെയ്തു. മേടമാസം ആരംഭത്തിൽ മലബാറിൽ ഏതാനും ദിവസം സഞ്ചരിക്കുകയും, അനന്തരം കൊല്ലത്ത് ഒരു ഗൃഹസ്ഥശിഷ്യൻെറ ഭവനത്തിൽ ഉണ്ടായിരുന്ന വിവാഹാടിയന്തിരത്തിനു എഴുന്നള്ളുകയും ചെയ്തു. അവിടെനിന്നും കുററാലത്തു പോയി, കുറെദിവസം വിശ്രമിച്ചു. മടക്കത്തിൽ കേരളീയ നായർസമാജം പ്രവൎത്തകന്മാരുടെ പ്രത്യേകക്ഷണം അനുസരിച്ചു കോട്ടയത്തുവെച്ചു മേടം ൨൪-ം ൨൫-ം തീയതികളിൽ നടന്ന സമാജത്തിൻെറ വാൎഷികയോഗത്തിൽ സംബന്ധിച്ചു. അതിനുശേഷം തൃപ്പാദങ്ങൾ വീണ്ടും മലബാറിലും മററും സഞ്ചരിക്കുകയും മിഥുനം ആരംഭത്തിൽ ശിവഗിരിയിൽ എത്തി ഏതാനുംദിവസം വിശ്രമിക്കുകയുംചെയ്തു അവിടെനിന്നുംമടങ്ങികൊല്ലത്തുംഏതാനുംദിവസം കുററാലത്തും വിശ്രമിച്ചശേഷം കാൎത്തികപ്പള്ളിയിൽ എത്തുകയും, അവിടെ നിന്നു കൊല്ലത്തേക്കു മടങ്ങി, ഗൃഹസ്ഥന്മാരും ബ്രഹ്മചാരികളുമായ ഏതാനും ശിഷ്യജനങ്ങളോടുകൂടി മദ്രാസുവരെ സഞ്ചരിക്കുകയും ചെയ്തു. ഈ യാത്രയിൽ തൃപ്പാദങ്ങൾ തിരുനൽവേലി, മധുര, തൃശ്ശിനാപ്പള്ളി, ശ്രീരംഗം, തഞ്ചാവൂർ, ചിദംബരം മുതലായ പുണ്യസ്ഥലങ്ങളിൽ ഓരോന്നും ഈരണ്ടും ദിവസം വീതം താമസിച്ചു മദ്രാസിൽ എത്തി. മദ്രാസ് ഗവൎമ്മെൻറു ട്രാൻസ്‌ലേററരായിരുന്ന മൂളിയിൽ കൃഷ്ണൻ അവർകളുടെ വീട്ടിൽ പത്തുദിവസത്തോളം താമസിച്ചതിനുശേഷം സ്വാമികൾ അവിടെനിന്നു ബംഗ്ളൂരിലേക്കു പോയി. ഡാക്ടർ പല്പുവിൻെറ അതിഥിയായി ഏതാനും ദിവസം താമസിച്ചു. ചിങ്ങം ആദ്യം അവിടുന്നു ആലുവായിൽ തിരിച്ചെത്തി.

---

# പന്ത്രണ്ടാം അദ്ധ്യായം.

---

൧൦൮൦ ചിങ്ങം ൧൮-ാംനു സ്വാമികൾക്കു ൫൩-തിരുവയസ്സു പൂർത്തിയായി. തൃപ്പാദങ്ങൾ തിരുവല്ലാത്താലൂക്കു സന്ദർശിക്കണമെന്നുള്ള ആ താലൂക്കുകാരായ സ്വജനങ്ങളുടെ അപേക്ഷപ്രകാരം ൨൨-ാംനു രാവിലെ തിരുവല്ലാ, കണ്ണാറ, എന്ന ഗൃഹത്തിൽ അവിടുന്നു വന്നുചേന്നു. തൃപ്പാദങ്ങൾ എത്തിയ വിവരം ചന്ദ്രികപോലെ ദിക്കെങ്ങും പരക്കുകയും, തിരുവല്ലാത്താലൂക്കിൻെറനാനാഭാഗങ്ങളിൽനിന്നു സ്വജനങ്ങൾ അവിടെ തിക്കിക്കൂട്ടുകയും ചെയ്തു. ൨൪-ാംനു സ്വാമി അവിടെനിന്നും തിരുവല്ലായ്ക്കു തിരിച്ചു. വഴിമദ്ധ്യേ ചാത്തൻകരി 'ശൂലപാണീശ്വരം' ക്ഷേത്രം സന്ദർശിക്കുകയും, അന്നു വൈകുന്നേരം മജിസ്ത്രേട്ടു ശ്രീമാൻ പത്മനാഭപ്പേണിക്കരുടെ വസതിയിൽ എത്തുകയുംചെയ്തു. മൂന്നു ദിവസം തൃപ്പാദങ്ങൾ അവിടെ വിശ്രമിച്ചു. ഈ ദിവസങ്ങളിൽ ബ്രാഹ്മണർ, നായന്മാർ, ക്രിസ്ത്യാനികൾ മുതലായി അന്യസമുദായങ്ങളിൽപെട്ട പല മാന്യന്മാരും തൃപ്പാദങ്ങളെ വന്നു സന്ദർശിച്ചിരുന്നു. ൨ -ാംനു നാട്ടുജാതി മതസ്ഥന്മാരുടെ ഒരു മഹായോഗംകൂടി സ്വാമികളെ സ്വീകരിച്ചു. ൨൬-ാംനു അവിടുന്നു മാന്നാത്തു വിശ്രമിച്ചു ൨൯-ാംനു സ്വജനങ്ങളുടെ ഒരു മഹായോഗം കൂട്ടുകയും, ആലുവാ സംസ്കൃത വിദ്യാലയത്തിനു കഴിവുള്ള സകല സഹായങ്ങളും ചെയ്യാമെന്നു പലരും വാഗ്ദാനം ചെയ്യുകയും ഉണ്ടായി. പിച്ചനാട്ടു കുറുപ്പന്മാർ എന്നു പറയുന്ന വർഗ്ഗക്കാരിൽ ഏതാനും വീട്ടുകാരെ സ്വാമി ഈഴവസമുദായത്തിലേക്കു ചേർത്തതു് ഈ സന്ദർഭത്തിലായിരുന്നു. അവിടെ നിന്നു ൨൮-ാംനു തൃപ്പാദങ്ങൾ ചെങ്ങന്നൂർക്കു തിരിച്ചു. അന്നുരാവിലെ പത്തുമണിക്കു ചെങ്ങന്നൂർ എറപ്പുഴകടവിൽ എത്തി. ചെങ്ങന്നൂർക്കാരായ സ്വജനങ്ങൾ, കൊടി, കുട, തഴ മുതലായ ആഘോഷങ്ങളോടു കൂടി വന്നു തൃപ്പാദങ്ങളെ ഒരു

ഘോഷയാത്രയായി എതിരേററു അരിക്കര കൊണ്ടുപോയി. അ ന്നു സ്വാമി അവിടെ വിശ്രമിച്ചു. അടുത്ത ദിവസം രാവിലെ പെരിങ്ങാല ശ്രീധം സ്വാമികളുടെ ആശ്രമത്തിലേക്കെഴുന്നള്ളി * "ആശ്രമത്തിലെ ജലാശയങ്ങളിലെ ശുദ്ധജലസൌകര്യവും ഏകാന്തതയും വളരെ ഹിതമായിത്തോന്നുകയാൽ രണ്ടു ദിവസം തൃപ്പാദങ്ങൾ അവിടെ വിശ്രമിച്ചു. ൧൦-ാംനു- വൈകുന്നേരം സ്ഥലം പ്രാഥമിക വിദ്യാലയത്തിൽ വച്ചു ഒരു യോഗം കൂടിയിരുന്നു. യോഗം പരിയുന്നതിനു മുമ്പു ആ സ്ക്കൂളിൽ പഠിക്കുന്ന ഏഴു പുലക്കുട്ടികളേയും തൃപ്പാദങ്ങൾ വിളിച്ചു പ്ളാററുഫാറത്തിൻെറ മുമ്പിൽ ഇരുത്തി. അവരെ ഓരോരുത്തരേയും അടുത്തുവിളിച്ചു തൃക്കൈക്കൊണ്ടു പഞ്ചസാര കൊടുക്കുകയും, വൃത്തിയായി നടക്കണമെന്നും, താല്പര്യമായി പഠിക്കണമെന്നും കാരുണ്യത്തോടുകൂടി ഉപദേശിക്കുകയും ചെയ്തു. അവരിൽ ഒരുകുട്ടിയെനോക്കി അവൻ പഠിക്കാൻ താല്പര്യമുള്ള ബുദ്ധിമാനായ ഒരു കുട്ടി അല്ലേ എന്നു സ്വാമി ചോദിക്കയും, ക്ലാസ്സുവാദ്ധ്യാർ അങ്ങനെതന്നെ എന്നു പറഞ്ഞപ്പോൾ, അവനെ അടുത്തു വിളിച്ചു അറിയാവുന്നതുപോലെ ഒരു പ്രസംഗം ചെയ്വാൻ ആജ്ഞാപിക്കുകയും ചെയ്തു. അവൻ, "ബ്രഹ്മശ്രീ നാരായണഗുരു സ്വാമിയെ ഇന്നു കാണ്മാൻ ഇടയായതിൽ വളരെ സന്തോഷമായി; അദ്ദേഹം വളരെക്കാലം ജീവിച്ചിരിക്കാൻ സംഗതി വരട്ടെ" എന്നു പറഞ്ഞു അവൻെറ പ്രസംഗം അവസാനിപ്പിച്ചു. യോഗം പിരിഞ്ഞപ്പോൾ ആ പുലക്കുട്ടിയെക്കൂടെ സ്വാമികൾ വിളിച്ചുകൊണ്ടുപോയി. അരിക്കര മിസ്റ്റർ പുരുഷോത്തമൻെറ വീട്ടിൽ, തൃപ്പാദങ്ങൾ തിണ്ണയിൽ ഇരുന്നുകൊണ്ടു് അവനെ തിണ്ണയ്ക്കു ഏററവും അടുത്തു മുററത്തുള്ള ഒരു പലകകൊടുത്തു ഇരുത്തി ഊണുകഴിപ്പിച്ചു. പാംസ്യമായ സ്ഥലത്തിരുന്നു ഭക്ഷണം കഴിക്ക പതിവില്ലാത്ത തൃപ്പാദങ്ങൾ അവൻെറ അടുത്തുതന്നെ ഇരുന്നു കാപ്പിയും പലഹാ

---

* വിവേകോദയം, വാല്യം. ൧൧ ലക്കം ൧.

രവും വരുത്തി കഴിക്കയും കുറച്ചു പലഹാരം തൃക്കൈയ്കൊണ്ടു് അ പയ്യന് കൊടുക്കുകയും ചെയ്തു. യാത്രപറയുന്നതിന് മുമ്പായി കുഞ്ഞൻ എന്ന അവൻെറ പഴയ പേരുമാററി കുമാരൻ എന്നുവിളിച്ചു. അവിടെ കൂടിയിരുന്ന ജനങ്ങളോടെല്ലാം പുലയരോടു വളരെ സ്നേഹമായി പെരുമാറണമെന്നും ഈഴവർ അവരെക്കാൾ താണനിലയിലുള്ളവരോടു പെരുമാറുന്നതു്, ഈഴവരേക്കാൾ ഉയന്നവരെന്നു വിചാരിക്കുന്നവൎക്കു കണ്ടുപഠിക്കത്തക്കരീതിയിലായിരിക്കണമെന്നും പ്രത്യേകം കല്പിക്കുക ഉണ്ടായി. ൯൫-ാംനു-യും കന്നി ൧-ാംനു-യും സ്വാമികൾ ഉള്ളന്നൂർ വിളനാടിശ്ശേരി എന്ന ഗൃഹത്തിൽ വിശ്രമിച്ചു. ഒട്ടവളരെ അമ്പലങ്ങളിലായി വളരെ ദേവതകളെവച്ചു പൂജിച്ചുവന്ന ഒരു പ്രാചീന തറവാടായിരുന്നു അതു്. തൃപ്പാദങ്ങൾ അവയെല്ലാം പൊളിപ്പിച്ചുകളഞ്ഞു. ൨-ാംനു-അവിടുന്നു മെഴുവേലി അനന്ദഭൂതേശ്വരക്ഷേത്രത്തിലേക്കു തിരിച്ചു. വഴിമദ്ധ്യേ ഒരുസ്ഥലത്തു ഒരുതട്ടാൻ ഒരു അല്പ് നട്ടുവളർത്തിഭംഗിയായി തറയും മററും കെട്ടി സൂക്ഷിക്കുന്നുണ്ടായിരുന്നു. കമ്മാളസമുദായത്തിൻെറ ഉപയോഗത്തിലേക്കായി അവിടെ ഒരു ക്ഷേത്രം സ്ഥാപിക്കണമെന്നു് അയാളും കൂട്ടരും ഉദ്ദേശിച്ചിരുന്നു. സ്വാമികൾ അവിടെ എഴുന്നള്ളണമെന്നു അവർ മുൻകൂട്ടി അപേക്ഷിച്ചിരുന്നു. അൽത്തറയ്ക്കടുത്തു അവർ കെട്ടി ഉണ്ടാക്കിയിരുന്ന പന്തലിൽ അവിടുന്നു് വിശ്രമിക്കുകയും, അവിടെ കൂടിയിരുന്ന സകലക്കും തട്ടാർ ഒരു പഞ്ചസാരനിവേദ്യം കഴിക്കുകയുംചെയ്തു. അ സ്ഥലത്തിനു് സിദ്ധേശ്വരം എന്നു പേരുകല്പിച്ചു. ൨-ം ൩-ംനു-കളിൽ പവ്വതങ്ങളാലും താഴ്വരകളാലുംചുററപ്പെട്ട അതിമനോഹരമായ അനന്ദഭൂതേശ്വരം ക്ഷേത്രത്തിൽ സ്വാമികൾ വിശ്രമിച്ചു. സ്വാമികളുടെ സാന്നിദ്ധ്യവും ദശനവും കൊണ്ടിളകിപ്പോയ ചിലഭക്തന്മാർ മൂലധനത്തിൻെറകുറവുനിമിത്തം ക്ലേശിച്ചിരുന്ന ക്ഷേത്രയോഗത്തിലേക്കു ഇരുപതുപറനിലവും കുറേ പുരയിടങ്ങളും രൊക്കംകുറെ രൂപയും ദാനം ചെയ്തു. അ നാട്ടുകാരായ അഞ്ഞൂറോളം പുലയർ സ്വാമികളെ



ശ്രീനാരായണഗുരുസ്വാമികൾ.

പേജ് 80

കാണാൻ വരികയും അദ്ദേഹം അവരുടെ കാണിക്കകൾ എത്രയും സ്നേഹപൂർവ്വം സ്വീകരിക്കയും ചെയ്തു. ക്ഷേത്രത്തിന്റെ മുൻവശത്തിട്ടിരുന്ന പന്തലിൽ ആയിരുന്നു പുലയരെല്ലാം കൂടിയിരുന്നതു്. പന്തൽ നിന്നസ്ഥലത്തു പുലയർക്കു സാധാരണ പ്രവേശനം ഇല്ലായിരുന്നു. ൮-ാംനു- ആനന്ദഭൂതേശത്തു നിന്നു തിരിച്ചു ആയത്തിൽ പുത്തൻവീട്ടിൽ എത്തി വിശ്രമിച്ചു; ൯-ാംനു- മൂന്നുമണിക്കു അവിടെനിന്നു സരസകവി മൂലൂരിന്റെ വസതിയായ കളരി വീട്ടിലേക്കു തിരിച്ചു. മൂലൂർ മുതലായവർ വന്നു ചേരുന്നതിനു മുമ്പായി സ്വാമികൾ ഒരു ശിഷ്യനും ഒന്നിച്ചു അവിടെ എത്തി. അന്നുരാത്രി മൈലക്കൽ പുതുപ്പറമ്പു ക്ഷേത്രത്തിൽ വിശ്രമിച്ചു. ൧൦-ാംനു- പള്ളാരത്തുനിന്നു, കോഴഞ്ചേരി വഴി തിരുവല്ലായ്ക്കു തിരിച്ചു പോയി. ഈ യാത്രയിൽ തിരുവല്ല, ചെങ്ങന്നൂർ ഈ താലൂക്കുകളിൽ നിന്നു്, ആലുവാ അദ്വൈതാശ്രമത്തിലേക്കു ഒരു നല്ല സംഖ്യ രൊക്കം പിരിഞ്ഞു കിട്ടിയതു കൂടാതെ, ഒരു വലിയ സംഖ്യയ്ക്കു വാഗ്ദാനവും ലഭിച്ചു.

കന്നിമാസം മുഴുവനും തന്നെ എന്നു പറയാം തൃപ്പാദങ്ങൾ ചെങ്ങന്നൂരിലും തിരുവല്ലായിലും പല സ്ഥലത്തും സഞ്ചരിച്ചു; അനന്തരം ആലുവായ്ക്കു മടങ്ങുകയും അവിടെ നിന്നു കോഴിക്കോട്ടേക്കു പോവുകയും ചെയ്തു. ധനുവിൽ അവിടുന്നു തെക്കൻ തിരുവിതാംകൂറിലേക്കു തിരിച്ചു, അരുവിപ്പുറത്തെത്തി വിശ്രമിച്ചു. ഏതാണ്ടു സ്ഥിരതാമസം പോലെ തന്നെ വടക്കൻ ദിക്കുകളിൽ കഴിച്ചു കൂടിയ സ്വാമികൾ അരുവിപ്പുറത്തു വിശ്രമത്തിനായി എത്തിയപ്പോൾ തെക്കൻ ദിക്കുകളിലെ ജനങ്ങൾക്കുണ്ടായ ആഹ്ലാദം ചില്ലറയൊന്നും ആയിരുന്നില്ല.

ഈ സന്ദർഭത്തിൽ, "എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ ഉദ്ദേശ്യങ്ങൾ നടപ്പിൽ വരുത്തുന്നതിനു്, അതായതു്, സമുദായത്തിന്റെ ആത്മീയവും ലൌകികവുമായ അഭി

പ്പെടുത്തുന്നതിന്നായി, അരുവിപ്പുറം, നെയ്യാററിൻകര, അരിമാനൂർ, കോട്ടുകാൽ ഈ സ്ഥലങ്ങളിലെ സ്വജനങ്ങളെ ദേശസഭകൾ സ്ഥാപിക്കുന്നതിന് തൃപ്പാദങ്ങൾ ഉത്സാഹിപ്പിച്ചു.

സ്വാമികൾ അരുവിപ്പുറത്തു വിശ്രമിക്കുമ്പോൾ ആയിരുന്നു, നെയ്യാററിൻകരത്താലൂക്കിൽ ഊരൂട്ടമ്പലം പെൺപള്ളിക്കൂടത്തിൽ പുലപ്പെൺകുട്ടികളെ കൊണ്ടുചെന്ന കാരണത്തിന്മേൽ അവിടെ ഭയങ്കരമായ ഒരു നായർ-പുലയ ലഹള നടന്നതു്. പതിതകാരുണികനായ സ്വാമിതൃപ്പാദങ്ങൾ പുലയർ അനുഭവിക്കേണ്ടിവന്ന സങ്കടങ്ങൾ അറിഞ്ഞു അവരോടു് അത്യന്തം സഹതപിച്ചു. പുലയരുടെ നേതാവായ മിസ്റ്റർ അയ്യൻകാളിയും മററു പലരും തൃപ്പാദങ്ങളെ കോട്ടുകാൽ ചെന്നു സന്ദർശിക്കയുണ്ടായി. എസ്. എൻ. ഡി. പി. യോഗവും, ഈഴവസമുദായത്തിലുള്ള എല്ലാ യോഗ്യന്മാരും പുലയരോടു പ്രദർശിപ്പിച്ച നിഷ്കപടമായ അനുകമ്പയെപ്പററി മിസ്റ്റർ അയ്യൻകാളി പ്രസ്താവിച്ചപ്പോൾ സ്വാമികൾക്കുണ്ടായ കൃതാർത്ഥത അനല്പമായിരുന്നു. ഈഴവരിൽ വിവരമില്ലാത്ത ചിലർ കൂടി ലഹളക്കാരോടു ചേർന്നതിനെപ്പററി അവിടുന്നു അത്യന്തം വ്യസനിച്ചു. അനന്തരം നെയ്യാററിൻകരെയുള്ള സകല ഈഴവപ്രമാണികളേയും വിളിച്ചുവരുത്തി, പുലയരുടെ ഉൽഗതിക്കായുള്ള ശ്രമങ്ങളിൽ അവരെ പ്രത്യക്ഷമായും പ്രബലമായും സഹായിക്കണമെന്നു് തൃപ്പാദങ്ങൾ ഉപദേശിക്കുകയും അതിന്നായി നിഷ്കർഷിച്ചു ആവശ്യപ്പെടുകയും ചെയ്തു.

ഈയിടയ്ക്കുതന്നെ സാമുദായികമായി വലിയ ഒരു കാര്യംകൂടി സ്വാമികൾ നിർവ്വഹിച്ചു. നെയ്യാററിൻകരത്താലൂക്കിൽ, മതത്തിൽ ക്രിസ്ത്യാനികളും, ജാതിയിൽ ഈഴവരുമായി കഴിഞ്ഞുവന്ന ഏതാനും കുടുംബക്കാരും ഈഴവരും തമ്മിൽ പല വഴക്കുകളും നടക്കുന്നുണ്ടായിരുന്നു. ഈഴവർ സമുദായസംബന്ധമായ കാര്യങ്ങളും ആചാരനടപടികളും പരിഷ്കൂ

രിക്കാൻ ആരംഭിച്ചതുമുതൽ അവർ ക്രിസ്തുമതവിശ്വാസികളായ ഈഴവരുമായുള്ള ചാർച്ച ത്യജിച്ചുകളഞ്ഞു. തന്മൂലം രണ്ടു കൂട്ടരുംതമ്മിൽ വലിയ വൈരക്കേടുണ്ടാവുകയും ചെയ്തിരുന്നു. സ്വത്തവകാശം സംബന്ധിച്ചും, കുടുംബക്ഷേമം സംബന്ധിച്ചും, സ്നേഹബന്ധം സംബന്ധിച്ചും ഉണ്ടായ അനർത്ഥങ്ങൾ ചില്ലറയായിരുന്നില്ല. ഈഴക്രിസ്ത്യാനികളുടെ നേതാക്കന്മാരെ എല്ലാം സ്വാമികൾ വീണ്ടും ഈഴവരാക്കിയെടുക്കുകയും പഴയപോലെ മററീഴവരുമായി കൂടിനടക്കാൻ അനുവദിക്കുകയും ചെയ്തു. അവർക്കായി പള്ളികളുടെ സ്ഥാനത്തു ക്ഷേത്രങ്ങൾ സ്ഥാപിച്ചുകൊടുക്കുന്നതിനും ഏർപ്പാടുണ്ടാക്കി.

ധനുമാസത്തിൽ കോട്ടാർ, കടുക്കറ എന്നീ സ്ഥലങ്ങളിൽ സ്വാമിതൃപ്പാദങ്ങൾ സഞ്ചരിച്ചു. കടുക്കറ ഈഴവരുടെ തെരുവിലുള്ള ഒരു സമാധികോവിലിൽ മദ്യവും മാംസവും വെച്ചു നടത്തിവന്നിരുന്ന പൂജാസമ്പ്രദായത്തെ സ്വാമികൾ നിർത്തൽ ചെയ്യുകയും സാത്വികമായ ആരാധനാരീതി അവിടെ ഏർപ്പെടുത്തുകയും ചെയ്തു. അവിടെയുള്ള ദേവീക്ഷേത്രത്തിൽ നടന്നുവന്ന ജന്തുഹിംസയും നിർത്തൽചെയ്തു. കോട്ടാററു അറുമുഖംപിള്ളയാർ കോവിലിലും അതിനടുത്ത തെരുവിലും മററുമായി വച്ചിരുന്ന ഭയങ്കരരൂപങ്ങളെ എല്ലാം തൃപ്പാദങ്ങൾ എടുത്തു കളഞ്ഞു. അങ്ങനെ എടുത്തുകളഞ്ഞ ഭയങ്കരരൂപങ്ങളുടെ വിവരം അന്നു മുന്നൊരദ്ധ്യായത്തിൽ ചേർത്തിട്ടുള്ളതു്. ഈവക പിശാചുക്കളെ എല്ലാം 'ബഹിഷ്കരിക്കുന്നതിൽ' അവിടെയുള്ള ജനങ്ങൾ, വിശേഷിച്ചും ചെറുപ്പക്കാർ വളരെ ഉത്സുകരായിരുന്നു. സ്വാമികല്പന കിട്ടിയ ഉടൻ കുട്ടികളും പ്രായമുള്ളവരും എല്ലാവരുംകൂടി ഇരുമ്പുവാങ്കികളും മററും കൊണ്ടുവന്നു വലിയ കൽത്തൂണുകൾപോലെ കെട്ടിനിർത്തിയിരുന്ന പീഠങ്ങളെല്ലാം തല്ലിപ്പൊളിച്ചു. അവിടെയുള്ള അമ്മൻകോവിലിലെ ജന്തുബലിയും സ്വാമികൾ നിർത്തൽചെയ്തു. കോട്ടാററു സാമുദായികകാര്യങ്ങളിൽ

കുറേനാളായി നടന്നുവന്ന ഛർദ്ദങ്ങൾ തൃപ്പാദങ്ങൾ പിള്ള യാർകോവിലിൽ വെച്ചു സന്ധിപറഞ്ഞു തീർക്കുകയും, മേലാൽ കുഴപ്പങ്ങൾ ഉണ്ടായാൽ എസ്. എൻ. ഡി. പി. യോഗത്തിൽ നിന്നും അധികൃതനായ ഒരു പ്രതിനിധിമുഖേന അവകകാര്യങ്ങൾ തീരുമാനിക്കാൻ വ്യവസ്ഥ ചെയ്യുകയും ചെയ്തു.

നാഞ്ചിനാട്ടുനിന്നു തൃപ്പാദങ്ങൾ അരുവിപ്പുറത്തേക്കു മടങ്ങി. ആ അവസരത്തിൽ സ്വാമികളെ ശിവഗിരിയിലേക്കു കൊണ്ടുപോകാൻ പൂയമഹോത്സവഭാരവാഹികളും അവിടെ എത്തി. ശിവഗിരിയിലെ പൂയോത്സവം ൯-ാംനു കൊടിയേറി ൧൮-ാംനു അവസാനിപ്പിച്ചു. സ്വാമികൾ ആറാട്ടിന് മൂന്നുദിവസം മുമ്പേ ശിവഗിരിയിൽ സന്നിഹിതനാവുകയും ഉത്സവാവസാനംവരെ അവിടെ വിശ്രമിക്കുകയും ചെയ്തു.

ശിവഗിരിയിലെ മഹാദേവപ്രതിഷ്ഠ ശാരദാപ്രതിഷ്ഠയോടൊന്നിച്ചു പൂർവ്വാലോചന കൂടാതെ പെട്ടെന്നു ആലോചിച്ചു നടത്തുകയാണുണ്ടായതു്. പ്രതിഷ്ഠാദിവസം മുതൽ ക്ഷേത്രത്തിന്റെ സ്ഥാനത്തിൽ ഒരു ചെറിയ ഓലപ്പുരമാത്രമെ ഉണ്ടായിരുന്നുള്ളു. ക്ഷേത്രപ്പണി ജനങ്ങൾ വേഗം ആരംഭിച്ചു പൂർത്തിയാക്കുമെന്നായിരുന്നു സ്വാമികൾ പ്രതീക്ഷിച്ചിരുന്നതു്. പ്രതിഷ്ഠയ്ക്കുശേഷം സ്വാമികൾ ആലുവായിൽ താമസം ആരംഭിച്ചതിനാൽ ശിവഗിരിയിലെ ക്ഷേത്രപ്പണിയിൽ ജനങ്ങൾ അനാസ്ഥ ഭാവിച്ചുകളഞ്ഞു. ക്ഷേത്രത്തിന്റെ പണികൾ ഉടനെ തുടങ്ങാൻ അദ്ദേഹം ഈ സന്ദർഭത്തിൽ ജനങ്ങളെ ഉത്സാഹിപ്പിച്ചുതുടങ്ങി. ഏതാനും ശ്രമങ്ങൾ ജനങ്ങൾ ചെയ്യുകയും ഉണ്ടായി. എന്നാൽ ശിവഗിരിയിലെ ശിവക്ഷേത്രം ഒരിക്കലും പൂർത്തിയാക്കാൻ സാധിച്ചില്ലെന്നു മാത്രമല്ല, ക്ഷേത്രത്തിന്റെ സ്ഥാനത്തിൽ നിന്നു ഓലപ്പുര വളരെ കഴിയുന്നതിനു മുമ്പുതന്നെ അഗ്നിക്കിരയാവുകയും ചെയ്തു.

൯൦ മീനം ൨൫-ാംനു അഞ്ചുതെങ്ങിൽ ജ്ഞാനേശ്വര ക്ഷേത്രത്തിൽ തൃപ്പാദങ്ങൾ പ്രതിഷ്ഠ നടത്തി. ക്ഷേത്രം ഭാരവാഹികൾ അവിടുത്തെ തന്ത്രാവകാശം ശാശ്വതമായി ശിവഗിരി മഠത്തിലേക്കു രജിസ്റ്റർ ചെയ്തുകൊടുത്തു.

ശിവഗിരിയിൽനിന്നു സ്വാമികൾ ആലുവായിലേക്കു പോയി. ചക്കരക്കടവിൽ ഏതാനും ദിവസം വിശ്രമിച്ചു. മേടത്തിൽ അവിടന്നു പഴനി ക്ഷേത്രം സന്ദർശിക്കുന്നതിനായി പോയി. അവിടെ ഏതാനും ദിവസം വിശ്രമിച്ചതിനു ശേഷം, ശിവഗിരിയിലേക്കു മടങ്ങി. അനന്തരം കൊല്ലത്തു സ്വല്പദിവസം താമസിച്ചു. അവിടെ നിന്നു തൃപ്പറം കുൺടത്തിൽ സ്വാമികളുടെ പേരിൽ സ്ഥാപിച്ചിരുന്ന മഠം സന്ദർശിക്കാൻ പോവുകയും, ൯൧ ചിങ്ങം ആദ്യം ആലുവായ്ക്കു മടങ്ങുകയും ചെയ്തു. അദ്വൈതാശ്രമം വക സംസ്കൃതപാഠശാല ചിങ്ങം ൭-ാംനു തുറന്നു. കന്നിയിൽ സ്വാമികൾ തലശ്ശേരിയിലും മററും സഞ്ചരിച്ചു. അവിടെ നിന്നും ആലുവായിൽ മടങ്ങി എത്തി. അനന്തരം സ്വാമി വീണ്ടും മധുരയിലേക്കു തിരിച്ചു. യാത്രാമദ്ധ്യേ തൃപ്പറം കുൺടംമഠത്തിൽ കുറച്ചുദിവസം വിശ്രമിച്ചു. ആ സന്ദർഭത്തിൽ സ്വാമികളെ സന്ദർശിക്കാൻ നാട്ടുക്കോട്ടച്ചെട്ടിമാരിൽ പല പ്രമാണികളും വന്നിരുന്നു.

അതിനുശേഷം ഏതാനും മാസം വലിയ സഞ്ചാരങ്ങൾ ഒന്നുംകൂടാതെ സ്വാമികൾ ആലുവായിൽതന്നെ വിശ്രമിച്ചു. കുംഭത്തിൽ സ്വല്പകാലം തിരുവണ്ണാമലയിൽ പോയിതാമസിക്കയും, ആ സന്ദർഭത്തിൽ, തന്നെ സ്നേഹപൂർവ്വം ക്ഷണിച്ച രമണമഹർഷി എന്ന പണ്ഡിതനായ ബ്രാഹ്മണയോഗിയുടെ ആശ്രമം സന്ദർശിക്കുകയും ചെയ്തു. അവിടെ വച്ചാണ് "മനനമാല" എന്ന പ്രൌഢമായ സംസ്കൃത പദ്യകൃതി സ്വാമികൾ രചിച്ചതു്. മേടത്തിൽ സ്വാമികൾ കുററാലത്തായിരുന്നു. തൃപ്പാദങ്ങളുടെ അവിടുത്തെ താമസത്തെ ഉപയോഗ

പ്പെടുത്തി, തിരുനൽവേലിയിലെ ഈഴവർ ഒരു ഇംഗ്ലീഷു സ്കൂൾ സ്ഥാപിക്കാൻ ആലോചന നടത്തി.

൧൦൯൦-മേടം ൨൯-ം ൩൦-ം തീയതികളിൽ എസ്. എൻ. ഡി. പി. യോഗത്തിന്റെ ൧൨-ാമതു വാർഷികപൊതുയോഗം കൊല്ലത്തുവച്ചുകൂടി. യോഗത്തോടു സ്വാമിതൃപ്പാദങ്ങൾക്കുള്ള മമത അവിടുന്നു ഉപേക്ഷിച്ചിരിക്കുന്നു എന്ന കള്ളനാണയം നാട്ടിലൊക്കെ പ്രചരിപ്പിക്കാൻ അവിടുത്തെ കണ്ണേജപന്മാരായ പലരും ഇതിനിടയിൽ ശ്രദ്ധമായി ശ്രമിക്കുന്നുണ്ടായിരുന്നു. എസ്. എൻ. ചൈതന്യം അവർകൾ ഒരു ഭരണാധികാരപത്രം സ്വാമികളിൽനിന്നു ഇതിനിടെ എഴുതിവാങ്ങുകയും ചെയ്തിരുന്നു. ഈ മുക്ത്യാർ നാമാവിന്റെ കാര്യം യോഗത്തിൽ പ്രസ്താവിക്കണമെന്നും, യോഗത്തിൽനിന്നു ചൈതന്യത്തെ ദേവസ്വം സിക്രട്ടറി ആക്കണമെന്നും കാണിച്ചു തൃപ്പാദങ്ങളുടെ പേരു വച്ചു ഒരു കമ്പി യോഗാദ്ധ്യക്ഷനു കിട്ടി. അതിന്മേൽ താഴെപ്പറയുന്ന നിശ്ചയം യോഗം പാസ്സാക്കി. "ബ്രഹ്മശ്രീ സ്വാമിതൃപ്പാദങ്ങൾ ചൈതന്യസ്വാമി അവർകൾക്കു എഴുതിക്കൊടുത്തിട്ടുള്ള മുക്ത്യാർനാമത്തിന്റെ കാര്യം ഈ യോഗത്തിൽ പ്രസ്താവിക്കണമെന്നുള്ള തൃപ്പാദങ്ങളിലെ കമ്പി മുഖേന ഉള്ള ആജ്ഞ ഈ യോഗം അറിയുന്നതിൽ, ചൈതന്യസ്വാമി അവർകൾ ഏറിയകാലമായി സമുദായത്തിന്റെ ആത്മീകകാര്യങ്ങളിൽ ചെയ്തുവരുന്ന വിലയേറിയ സഹായങ്ങളെ ഈ യോഗം കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുന്നു എങ്കിലും, യോഗത്തിലെ അംഗമല്ലാത്ത അദ്ദേഹത്തിനു, യോഗത്തിന്റെ ഏർപ്പാടും നടപ്പും അനുസരിച്ചു ദേവസ്വം സിക്രട്ടറിസ്ഥാനം വഹിക്കത്തക്കതല്ലെന്നും; ദേവസ്വം സംബന്ധിച്ച സ്വാമിതൃപ്പാദങ്ങൾക്കുള്ള അധികാരങ്ങൾ, ചൈതന്യസ്വാമി അവർകൾക്കൊ വേറെ ആർക്കെങ്കിലുമൊ കൊടുക്കുന്നതു യോഗത്തിന്റെ സ്ഥിതിക്കും അഭിവൃദ്ധിക്കും ഉപയുക്തമല്ലെന്നും; അതുകൊണ്ടു മുക്ത്യാർ നാമാവു

റദ്ദുചെയ്യുന്നതിനും, യോഗം ഇപ്പോൾ തിരഞ്ഞെടുത്തിട്ടുള്ള മംഗലശ്ശേരി ഗോവിന്ദനാശാൻ അവർകളെ ദേവസ്വംസിക്രട്ടറിസ്ഥാനത്തു സ്വാമിതൃപ്പാദങ്ങൾ ദയാപുരസ്സരം നിയമിക്കുന്നതിന്നു ഈ യോഗം ഏററവും ഭക്തിപൂർവ്വം പ്രാർത്ഥിച്ചുകൊള്ളുന്ന വിവരം തൃപ്പാദങ്ങളിൽ ഉണർത്തിക്കണമെന്നും ഈ യോഗം നിശ്ചയിക്കുന്നു." ഈ നിശ്ചയത്തിലെ വിവരങ്ങൾ തൃപ്പാദങ്ങളെ അറിയിക്കുന്നതിനും മററുമായി ജനറൽ സിക്രട്ടറി കുററാലത്തെത്തി. യോഗകാര്യങ്ങളെ സംബന്ധിച്ച പലസംഗതികൾക്കും തൃപ്പാദങ്ങളുടെ അനുജ്ഞ വാങ്ങി അദ്ദേഹം മടങ്ങി.

---

## പതിമൂന്നാം അദ്ധ്യായം.

---

ബ്രഹ്മശ്രീ നാരായണഗുരുസ്വാമി തൃപ്പാദങ്ങളുടെ അവതാരസുദിനമായ ചിങ്ങമാസത്തിലെ ചതയം തീയരുടെ ഏററവും പ്രധാനപ്പെട്ട പുണ്യദിവസം ആയിത്തീന്നിരിക്കുകയാണല്ലോ. ൧൦൯൨ ലെ സ്വാമിതിരുനാൾ സാധാരണയിൽ കവിഞ്ഞ പ്രാധാന്യമുള്ള ഒന്നായിരുന്നു. ചിങ്ങം ൨൭-നു സ്വാമികൾക്കു അറുപതു തിരുവയസ്സു പൂർത്തിയായി. കേരളത്തിലെങ്ങും, ദക്ഷിണകർണ്ണാടകം, മധുര, തിരുനൽവേലി മുതലായ ജില്ലകളിലും, മദ്രാസ്, കൽക്കത്താ, മുതലായ മഹാനഗരങ്ങളിലും, സിംഗപ്പൂർ, ലങ്കാദ്വീപം ഇവിടങ്ങളിലും തൃപ്പാദങ്ങളുടെഷഷ്ടിപൂർത്തിമഹോത്സവം കൊണ്ടാടപ്പെടുകയുണ്ടായി. യൂറോപ്പിൽ നടന്ന യുദ്ധംനിമിത്തം നാട്ടിലെങ്ങും ഭയങ്കരമായ ക്ഷാമം പിടിപെട്ടിരുന്നു എങ്കിലും, തൃപ്പാദങ്ങളുടെ ഷഷ്ടിപൂർത്തി ഓരോരോഗ്രാമങ്ങളിലും ഭവനങ്ങളിലും കൂടി യഥാശക്തി പ്രത്യേകം പ്രത്യേകംജനങ്ങൾ ആഘോഷിച്ചതിൽനിന്നു അ മഹാത്മാവിന്റെ നേരെ അവർക്കുള്ള ഭക്തിസ്നേഹബഹു

മാനങ്ങളുടെ ആഴം അളക്കാൻ കഴിയുന്നതാണ്. തീയരുടെ വക സകല ദേവാലയങ്ങളിലും ഭജനമഠങ്ങളിലുംവിശേഷാൽ പൂജയും ആരാധനയും നടന്നതിനു പുറമെ അനവധി സ്ഥലങ്ങളിൽ സാധുക്കൾക്ക ഭക്ഷണം നൽകുക മുതലായ പല പുണ്യകർമ്മങ്ങളും ഉണ്ടായി. എന്നാൽ ഇതിനെയെല്ലാംകാൾ അഭിനന്ദനീയമായിരുന്നതു തീയ്യരുടെ സകല ശ്രേയസ്സുകൾക്കും ഹേതുഭൂതനായ ആ മഹാപുരുഷൻെറ സ്മരണയെ നിലനിർത്താൻ ഉപയുക്തമായ പല സ്ഥാപനങ്ങളും പലദിക്കിലും ഉണ്ടായി എന്നുള്ളതായിരുന്നു.

എസ്. എൻ. ഡി. പി. യോഗത്തിൻെറ ആഭിമുഖ്യത്തിൽ നടത്തിയ ആഘോഷം ആയിരുന്നു, ഇവയിൽ സർവ്വപ്രധാനമായിരുന്നതു്. രണ്ടുമാസത്തെ നിരന്തരമായ അത്യദ്ധ്വാനത്തിൻെറയും, സ്വാമിഭക്തിയുടേയും ഫലമായി എണ്ണായിരത്തിൽ പരം രൂപ ചെലവാക്കി തിരുവനന്തപുരത്തു കൈതമുക്കിൽ സ്ഥാപിച്ച "ശ്രീനാരായണഷഷ്ടിപൂർത്തിസ്മാരകമന്ദിര"ത്തിൻെറ ഉൽഘാടനകർമ്മം ആ ശുഭവാസരത്തിൽ തിരുവിതാംകൂർ ദിവാൻ, ദിവാൻബഹദൂർ എം. കൃഷ്ണൻനായർ നിർവ്വഹിച്ചു. ൨൬-ാം തീയതി കാലത്തു ൮ മണി മുതൽ ൯ മണിവരെ ഹോമം, പ്രാർത്ഥന മുതലായ പുണ്യകർമ്മങ്ങളും പന്ത്രണ്ടുമണിമുതൽ വൈകുന്നേരം അഞ്ചുമണിവരെ സകല വിഭവങ്ങളോടുകൂടി ആയിരം പറ അരിവച്ചു അതികേമമായ സദ്യയും നടന്നുകൊണ്ടിരുന്നു. പുലയർ, മുക്കുവർ മുതലായി അസംഖ്യം സാധുക്കൾ അന്നു് സദ്യയുണ്ടു സന്തോഷഭരിതരായിത്തീർന്നു. എല്ലാജീവരാശികളേയും ഒന്നുപോലെ കാണുന്ന ഒരു മഹാത്മാവിൻെറ പേരിൽ നടത്തിയ ആ മഹാസദ്യയിൽ പന്തിഭേദവിചാരം ഒന്നുംതന്നെ പ്രവർത്തകന്മാരിൽ ഒരുത്തരുടേയും ഉള്ളിൽ തോന്നിയിരുന്നില്ല. ആറുമണിമുതൽ ഘോഷയാത്രക്കായി വന്നു കൂടിയ വലിയ ജനപ്രവാഹത്താൽ കൈതമുക്ക റോഡിൻെറ എല്ലാഭാഗങ്ങളും തിക്കം തി

രക്കമായി കഴിഞ്ഞു. തലക്കെട്ടും, തൃപ്പാദങ്ങളുടെ ഛായാപടവും വഹിച്ച സകല ആഡംബരങ്ങളോടും കൂടിയ രണ്ടാനകൾ, മനോഹരമായി അലങ്കരിച്ച ഒരു ചപ്രം, ഇരുപതിൽപരം ഗ്യാസ്സലൈറ്റുകൾ, അസംഖ്യം കൊടികൾ, ബാൻഡുവാദ്യക്കാർ, നാഗസ്വരക്കാർ, ഭജനക്കാർ മുതലായവ എല്ലാം യഥാസ്ഥാനം നിർത്തി, അതിദീർഘമായി അണിനിരന്നു പുറപ്പെട്ട ആ ഘോഷയാത്ര "തിരുവനന്തപുരം പട്ടണത്തിൽ ഇതിനു മുമ്പു കണ്ടിട്ടില്ലാത്ത വിധം പ്രാധാന്യവും ഭംഗിയും ഉള്ള ഒരു വലിയ ഉത്സവം" ആയിത്തന്നെയിരുന്നു. യോഗത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിയ ഈ മഹാഘോഷം യോഗത്തിനും സമുദായത്തിനും ഒന്നുപോലെ അഭിമാനകരമായും, സപ്രയോജനമായും, ക്ഷേമമായും കഴിഞ്ഞുകൂടി.

സ്വാമി തൃപ്പാദങ്ങൾ ഷഷ്ടിപൂർത്തി നാളിൽ ആലുവാ അദ്വൈതാശ്രമത്തിൽ വിശ്രമിക്കുക ആയിരുന്നു. പലദിക്കുകളിൽ നിന്നു വിവിധവർഗ്ഗക്കാരായ അനേകം സ്ത്രീപുരുഷന്മാർ അന്നു സ്വാമിദർശനത്തിനായി അവിടെ എത്തിയിരുന്നു. പിറ്റേന്നു രാവിലെ എല്ലാവരും കുളിച്ചു പരിശുദ്ധരായി, ആശ്രമമന്ദിരം മുഴുവനും പുഷ്പങ്ങളും സുഗന്ധദ്രവ്യങ്ങളും കൊണ്ടലംകരിച്ചു തൃപ്പാദങ്ങളുടെ ആഗമനത്തെ പ്രതീക്ഷിച്ചുനിന്നു. അവിടുന്നു്, പതിവുപോലെ ആലുവാപ്പുഴയിൽ സ്നാനവും കഴിച്ചു ആശ്രമത്തിൽ എത്തി. അവിടെ കൂടിയിരുന്നവരെല്ലാം കൽക്കണ്ടു്, മുന്തിരിങ്ങാ, പഴം, സുഗന്ധപുഷ്പങ്ങൾ മുതലായവ തൃപ്പാദസന്നിധിയിൽ കാഴ്ചവെയ്ക്കുകയും തൃപ്പാദങ്ങളുടെ ദീർഘായുസ്സിനായി പ്രാർത്ഥിക്കയും ചെയ്തു. ആഘോഷങ്ങളൊന്നും വേണ്ടെന്നു തൃപ്പാദങ്ങൾ മുൻകൂട്ടി കല്പിച്ചിരുന്നതുകൊണ്ടു്, ഒരുവക ആഘോഷങ്ങൾക്കും അവിടെ ഒരുക്കം ചെയ്തിരുന്നില്ല. എന്നാൽ തൃപ്പാദദർശനത്തിനായി സന്നിഹിതരായിരുന്ന സാധുക്കൾക്കു അന്നവസ്ത്രാദികൾ നൽകിയിരുന്നു.

*　　　　　　　　*　　　　　　　　*　　　　　　　　*

൧൦൮൨ ചിങ്ങം ൨൯-ാംനു സ്വാമികൾ തൃശ്ശിവപേരൂർ കൂക്കഞ്ചേരിയിൽ ഈഴവക്കായി ഒരു ക്ഷേത്രത്തിന്റെ പ്രതിഷ്ഠാകർമ്മം നടത്തി. ആ ക്ഷേത്രത്തിൽ അശാരി, കൊല്ലൻ, തട്ടാൻ മുതലായവക്കു പ്രവേശനവും, പുലയർ, പറയർ മുതലായവക്കു ബലിപ്പുരവരെ ചെല്ലുന്നതിനുള്ള സ്വാതന്ത്ര്യവും ക്ഷേത്ര ഭാരവാഹികൾ അനുവദിച്ചു. പ്രതിഷ്ഠകഴിഞ്ഞു, അദ്വൈതാശ്രമത്തിൽ എത്തി സ്വാമികൾ വിശ്രമിച്ചു. ആ അവസരത്തിൽ കാഞ്ചീപുരത്തുനിന്നും ഏതാനും ബ്രാഹ്മണമാന്യന്മാർ സ്വാമികളെ ക്ഷണിച്ചുകൊണ്ടുപോകാൻ വന്നു. തദവസരത്തിൽ തന്നെ ആയിരുന്നു അന്നു മദ്രാസു ഹൈക്കോടതി ജഡ്ജിമാരായിരുന്ന ജസ്റ്റീസു സദാശിവയ്യരും, ജസ്റ്റീസു കൃഷ്ണനും തൃപ്പാദങ്ങളെ മദ്രാസിലേക്കു ക്ഷണിച്ചതും. കന്നി ൨൫-ാംനു സ്വാമികൾ ആലുവാനിന്ന് പുറപ്പെട്ടു. കാഞ്ചീപുരത്ത് ഏതാനും ദിവസം വിശ്രമിക്കയും, അവിടെ ആലുവാ അദ്വൈതാശ്രമത്തിന്റെ ശാഖയായി ഒരു "ശ്രീനാരായണസേവാശ്രമ"വും ധാർമ്മികമായ ചികിത്സയ്ക്കായി ഒരു ആയുർവേദവൈദ്യശാലയും സ്ഥാപിക്കുകയും അവയുടെ ഭരണത്തിന്നു വേണ്ട വ്യവസ്ഥകൾ ഉണ്ടാക്കുകയും ചെയ്തു. കാഞ്ചീപുരത്തുനിന്നു സ്വാമികൾ മദ്രാസിലേക്കു പുറപ്പെട്ടു. അവിടെ മഹായോഗ്യന്മാരായ പല മാന്യന്മാരുടേയും സ്നേഹബഹുമാനങ്ങൾക്കു തൃപ്പാദങ്ങൾ പാത്രമായി. അവരുടെ അപേക്ഷപ്രകാരം, ചിന്താദ്രിപ്പേട്ടയിൽ "അദ്വൈതാശ്രമം" എന്ന പേരിൽ ഒരു ആശ്രമം സ്വാമി സ്ഥാപിച്ചു. വിവിധ വർഗ്ഗങ്ങളിൽ പെട്ട മാന്യന്മാരടങ്ങിയ ഒരു കമ്മറ്റിയെ അതിന്റെ ഭരണത്തിനായി ഏല്പിച്ചു. മദ്രാസിൽ നിന്നു സ്വാമി ബംഗളൂരിലേക്കു പുറപ്പെട്ടു. ഡാക്ടർ പല്പുവിനോടുകൂടാന്നിച്ച്, ഏതാനും ദിവസം വിശ്രമിച്ചതിനു ശേഷം തലശ്ശേരി വഴി, തൃപ്പാദങ്ങൾ ധനുവിൽ ആലുവായ്ക്കു മടങ്ങി. ൯൦൨-ധനുവിന് ശേഷം, ൧൦൩-വരെ മിക്കവാറും ആലുവായിൽതന്നെ കഴിച്ചു

കൂട്ടി. ഇതിനിടയിൽ കർക്കടകമാസത്തിൽ, സ്വല്പകാലം കൊല്ലത്തും ചിറയിൻകീഴിലും സ്വാമി സഞ്ചരിക്കുകയും, ശിവഗിരിയിൽ വിശ്രമിക്കുകയും ചെയ്തു.

൧൦൯൪ ചിങ്ങത്തിൽ സ്വാമി കൊളംബിലേക്കു പുറപ്പെട്ടു. പന്ത്രണ്ടു ദിവസം സിലോണിൽ പലസ്ഥലത്തും സ്വാമികൾ സഞ്ചരിച്ചു. സിലോൺ ഷഷ്ടിപൂർത്തിസ്മാരക യോഗക്കാർ സ്വാമിയുടെ സുഖസൗകര്യങ്ങൾക്കു വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തിരുന്നു. ബ്രഹ്മവിദ്യാസംഘക്കാരും ബുദ്ധമതക്കാരും ഹിന്ദുക്കളും എല്ലാം ഒരു ഭേദബുദ്ധിയുംകൂടാതെ തൃപ്പാദങ്ങളെ ബഹുമാനിക്കയും, തൃപ്പാദങ്ങളുടെ അത്യാകർഷകമായ വിശുദ്ധജീവിതത്തിൽ വിസ്മയിക്കുകയും ചെയ്തു. ദിവസവും മൂവായിരം നാലായിരം ജനങ്ങൾ സ്വാമിയെ വന്നു സന്ദർശിച്ചുകൊണ്ടിരുന്നുവത്രെ. ബഹുമാനപ്പെട്ട പി. രാമനാഥൻമുതലായ പല പ്രമാണികളും സ്വാമിയുടെ പരിചയം ഈ അവസരത്തിലാണു സമ്പാദിച്ചതു്. ബുദ്ധസന്ന്യാസികളിൽ പ്രധാനി സ്വാമിയെ വന്നു സന്ദർശിക്കുകയും, രണ്ടുപേരും സംസ്കൃതഭാഷയിൽ അതിദീർഘമായ ഒരു സംഭാഷണം നടത്തുകയുംചെയ്തിരുന്നു. സ്വാമിയെപറ്റി സിലോൺപത്രങ്ങളിൽ അക്കാലത്തു പ്രസിദ്ധപ്പെടുത്തിയിരുന്ന ചില കുറിപ്പുകളിൽ നിന്നു ആ ദ്വീപിലെ ജനങ്ങൾക്കു എന്തുമാത്രം സ്നേഹവും ബഹുമാനവും ഏറ്റവും ചുരുങ്ങിയ കാലത്തിനുള്ളിൽ സ്വാമികളുടെ നേരെ ജനിച്ചിരുന്നു എന്നു് കാണാവുന്നതാണു്.

ഷഷ്ടിപൂർത്തി യോഗപ്രവർത്തകന്മാരുടെ അപേക്ഷപ്രകാരം, സിലോണിലെ മലയാളികളുടെ ശ്രേയസ്സിനു നിശാപാഠശാലകൾ, ഭജനമഠങ്ങൾ മുതലായവ സ്ഥാപിക്കുന്നതിനായി സത്യവ്രതസ്വാമികളെ അവിടെ താമസിപ്പിച്ചിട്ടു, സ്വാമി മലബാറിലേക്കു മടങ്ങി. സ്വാമികളുടെ സിലോൺ സന്ദർശനത്തോടുകൂടി അവിടുത്തെ മലയാളികളുടെ ഇടയിൽ ഒരു വലി

യ ഉണൎച്ചഉണ്ടാകുകയും, അവരുടെ ആത്മാഭിമാനം വൎദ്ധിക്കു കയും ചെയ്തു. സ്വാമി സത്യവ്രതൻെറ ഉത്സാഹത്താലാണ് അവിടുത്തെ മലയാളികൾക്കു പൊതുവെ ഗുണകരമായി പല തും ചെയ്യാൻ സാധിച്ചിട്ടുള്ള "സിലോൺ വിജ്ഞാനോദയ യോഗം, സ്ഥാപിക്കപ്പെട്ടതു്.

---

# പതിന്നാലാം അദ്ധ്യായം.

—:*:—

൧൦൮൯-ന് ശേഷമുള്ള ആറു സംവത്സരക്കാലം ശ്രീ നാരായണഗുരുസ്വാമികളുടെ ജീവധാരണകാലത്തെ പ്രധാന മായ ഒരു ഘട്ടം ആകുന്നു. ഒരു പുരുഷായുസ്സിലെ ചിരന്തന മായ ചിന്തയുടെ ഫലമായി പല അനശ്വരസന്ദേശങ്ങളും ഇക്കാലത്താണു പരിണത പ്രജ്ഞനായ ആ മഹാത്മാവു് പുറ പ്പെടുവിക്കയുണ്ടായതു്. ഈഴവസമുദായമാകുന്ന ഇടുങ്ങിയ പരിധിയെ വിട്ടു്, സാഹോദൎയ്യത്തിന്റെയും, സമത്വത്തി ൻെറയും, സമാധാനത്തിൻെറയും പ്രവാചകനായി തൃപ്പാദ ങ്ങൾ പ്രത്യക്ഷപ്പെട്ടതും ഈ കാലഘട്ടത്തിൽ ആയിരുന്നു.

൧൦൯൦-ാമാണ്ടിലെ സ്വാമിതിരുനാളിൽ തൃപ്പാദങ്ങൾ താഴെക്കാണുന്ന സന്ദേശം പ്രസിദ്ധപ്പെടുത്തി:—

"മദ്യം വിഷമാണു്; അതുണ്ടാക്കരുതു്; കൊടുക്കരുതു്; കുടിക്കരുതു്. ചെത്തുകാരൻെറ ദേഹം നാറും; തുണിനാറും; വീടുനാറും; അവൻ തൊട്ടതെല്ലാം നാറും."

മദ്യവിക്രയസന്ധാനദാനപാനാദികൾ വൎജ്ജിക്കണമെ ന്നു ബുദ്ധൻെറകാലത്തിനും മുമ്പുമുതൽ തന്നെ പലമഹാത്മാ ക്കളുംഉപദേശിച്ചിട്ടുള്ളതാണെങ്കിലും, ശ്രീനാരായണഗുരുസ്വാ

മികളുടെ ഈ സന്ദേശത്തിന്നു് ഒരു പ്രത്യേകതയുണ്ടു്. അദ്ദേഹത്തെ ഗുരുവായി വരിച്ചിരുന്ന സമുദായക്കാരുടെ 'കുലക്രമാഗതംകർമ്മ'ങ്ങളിൽ മദ്യസന്ധാനവും വിക്രയവും ഉൾപ്പെട്ടുമെല്ലോ. ഒരുപ്രകാരത്തിൽ അവരുടെ അധഃപതനത്തിനുള്ള ഹേതുക്കളിൽ ഒന്നായും ഈ തൊഴിലുകളെ ഗണിക്കാവുന്നതാണെല്ലോ. തൃപ്പാദങ്ങൾ സമുദായപരിഷ്കരണപരിപാടിയിൽ ഇതുംകൂടി ഉൾപ്പെടുത്തിയതിനോടുകൂടി മദ്യവിവർജ്ജനത്തെ സംബന്ധിച്ചു തിരുവിതാംകൂറിലെ ജനതയ്ക്കുണ്ടായ ഉണർച്ച പ്രസിദ്ധമാകയാൽ അതിനെപ്പററി ഒന്നുംതന്നെ ഇവിടെ പ്രസ്താവിക്കുന്നില്ല. ഈ സന്ദേശത്തെ പ്രചരിപ്പിച്ചു നടപ്പിൽ കൊണ്ടുവരുന്നതിനു ശ്രീമാൻ ടി. കെ. മാധവൻെറ നേതൃത്വത്തിൽ ഒരു വലിയ പ്രക്ഷോഭണം തിരുവിതാംകൂറിൽ നടക്കുകയും, അതിൻെറ ഫലമായി ഒരു നിശ്ചിതകാലത്തിനകം മദ്യവർജ്ജനം നിശ്ശേഷം സാധിക്കാമെന്നു ഗവമ്മെൻറു സമ്മതിക്കുകയും ചെയ്തിട്ടുണ്ടല്ലോ.

ഈ തിരുനാൾ സന്ദേശത്തോടൊന്നിച്ചുതന്നെ "ഒരു ജാതി, ഒരുമതം, ഒരുദൈവം, മനുഷ്യന്" എന്ന വിശിഷ്ടകവനവും സ്വാമികൾ പ്രസിദ്ധപ്പെടുത്തി. അദ്ധ്യാത്മതത്വചിന്തകളിൽ ദത്തബുദ്ധിയായി ഒരു നരായുസ്സു നയിച്ച സ്വാമികൾ മതതത്വവിചാരണകളിൽ അവിടുത്തേക്കുണ്ടായിരുന്ന നിഷ്പ ഇതിനു വളരെ മുമ്പുതന്നെ "പലമതസാരവുമേക"മെന്നു തുടങ്ങുന്ന അവിടുത്തെ ശ്ലോകംകൊണ്ടുപദേശിച്ചിട്ടുണ്ടായിരുന്നു. സ്വാമികൾ ഒരു ഹിന്ദുവായി ജനിച്ചു ഒരു ഹിന്ദുവായിത്തന്നെ മററുള്ളവരുടെ ദൃഷ്ടിയിൽ ജീവിച്ചു എങ്കിലും മററു മതസിദ്ധാന്തങ്ങളും പഠിച്ചു, "സകല മതങ്ങളുടേയും പരമോദ്ദേശം ഒന്നുതന്നെ എന്നും, ഏതു മനുഷ്യനേയും ലോകത്തിനുപകാരമുള്ള ഒരുത്തമപൌരനാക്കിയൊ, സംസാരബന്ധവിമുക്തനായ മുമുക്ഷു ആക്കിയൊ തീക്കുന്നതിനു് ഏതുമതത്തിനും ശക്തിയുണ്ടെന്നും,' അഭ്യന്തരതത്വങ്ങളെ സംബന്ധിച്ചല്ല, കേ

വലം ബാഹ്യമായ ചില ആചാരാനുഷ്ഠാനങ്ങളെ സംബന്ധിച്ചു മാത്രമാണ് മതകലഹങ്ങൾ എന്നും" അറിഞ്ഞ ഒരു മഹാപുരുഷൻ ആയിരുന്നു.

മതം ഒരു ആധ്യാത്മകാര്യമെന്ന നിലവിട്ട് ഒരു സമുദായകാര്യമായി അധഃപതിച്ചുതുടങ്ങിയ കാലംമുതൽ മനുഷ്യരുടെയിടയിൽ സമാധാനം ക്ഷയത്തെ പ്രാപിക്കയാണ് ചെയ്തിട്ടുള്ളതു്. മതം മഹായുദ്ധങ്ങൾക്കും രക്തച്ചൊരിച്ചിലിനും ചരിത്രാരംഭകാലംമുതൽക്കേ ഇടവരുത്തുന്നുണ്ട്. സാഹോദര്യവും സമാധാനവും മനുഷ്യരുടെ ഇടയിൽ സ്ഥാപിക്കുന്നതിന്നായുദ്ദേശിക്കപ്പെട്ടിട്ടുള്ള മതങ്ങൾ, നേരെമറിച്ച് അവയില്ലാതാക്കുന്നതിനു പ്രേരകമായിത്തീരുകയാണ് ചെയ്തതു്. ഈ മതപ്പോരുകളെല്ലാംകണ്ടു സ്വാമികൾതന്നെ ഒരിക്കൽ പറഞ്ഞതു്, "പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടൊന്നൊരുമതവും പൊരുതാൽ ഒടുങ്ങുവീലാ" എന്നായിരുന്നു. ഈ കുഴപ്പങ്ങൾക്കും അസമാധാനത്തിനും എല്ലാം പരിഹാരം വളരെക്കാലം ആ മഹാപുരുഷൻ അന്വേഷിക്കുകയും, അവസാനം 'ഒരു ജാതി, ഒരുമതം' എന്ന മഹാസന്ദേശം പുറപ്പെടുവിക്കുകയും ആണുണ്ടായതു്. മതത്തിലെ അഭ്യന്തരവും, നിസ്സാരവുംആയ സംഗതികളെക്കുറിച്ചു ജനങ്ങൾ തമ്മിലുള്ള മത്സരങ്ങളെ ആണ് മതമത്സരങ്ങളായി നാം കാണുന്നതു്. എന്നാൽ ഏതു മതത്തിന്റെയും സാരാംശങ്ങളെ സംബന്ധിച്ചിടത്തോളം ആർക്കും ഭിന്നാഭിപ്രായമില്ല. സ്നേഹത്തിന്റെ മാഹാത്മ്യവും, ത്യാഗത്തിന്റെ മഹനീയതയുംഏതുമതമാണ് വാഴ്ത്തിയിട്ടില്ലാത്തതു്?

എത്രയും പാവനവും പരമാർത്ഥവും ആയ ഈ ഉപദേശം സ്വശിഷ്യന്മാക്കു പൂർണ്ണബോദ്ധ്യം വരുത്തുന്നതിന്നായി ഒരു സർവ്വമതസമ്മേളനം ആലുവായിൽ വച്ചു കൂടുകയുണ്ടായി. "അറിവാനും, അറിയിക്കാനും ആണ്; വാദിക്കാ

നം, ജയിക്കാനമല്ല," അ മഹാസമ്മേളനം വിളിച്ചുകൂട്ടിയിരുന്നതു്. സർവ്വലോകൎക്കും സർവ്വകാലത്തും ഒന്നുപോലെ ബാധിക്കുന്ന സിദ്ധാന്തങ്ങൾ—മനുഷ്യജീവിതത്തിലെ പരമമായ സത്യം—ഒരു സ്വൎണ്ണനൂൽപോലെ എല്ലാ മതങ്ങളിൽക്കൂടിയും ഓടുന്നുണ്ടു്. ആ 'ഏകസാരം', ആ ഉൽകൃഷ്ടസത്യം, നമ്മുടെ മതമാക്കിയാൽ, അൎത്ഥശൂന്യങ്ങളായ മതകലഹങ്ങൾ അസ്തമിക്കുകയും ക്രിസ്ത്യാനിയുടെ പള്ളിയിൽ ബൗദ്ധനും, ബൗദ്ധവിഹാരങ്ങളിൽ മുഹമ്മദീയനും, മുഹമ്മദീയപള്ളിയിൽ ഹിന്ദുവും, ഹിന്ദുക്ഷേത്രത്തിൽ ഇവരെല്ലാവരും നിർബാധം ആരാധന നടത്തുന്നതു് നാം കാണുമായിരുന്നു. ഈ 'ഏകമത'ത്തിലായിരിക്കും ആൎക്കുംതന്നെ ഭിന്നാഭിപ്രായം ഉണ്ടാകാൻ ഇടയില്ലാത്തതു് അതാണു് അനശ്വരമായ ഉൽകൃഷ്ടസത്യം. എല്ലാവൎക്കും ഏകീഭവിച്ചു യോജിക്കാൻ കഴിയാത്ത കാൎയ്യങ്ങൾ ഉണ്ടു്; അവ വ്യക്തിപരവും അപ്രധാനവും, അതിനാൽ കാലാന്തരത്തിൽ മാറിപ്പോകുന്നവയും ആയിരിക്കും. ഈ ചിന്തകളാലെല്ലാം പ്രേരിതനായാണു് ആലുവായിൽ ഒരു മതസമ്മേളനം സ്വാമി നടത്തിയതു്.

൧൦൯൦ ഇടവം ൨-ാംനു- ആലുവായിൽവെച്ചു കൂടിയ സമസ്തകേരളസഹോദരസമ്മേളനത്തിൽവെച്ചു് സ്വാമികൾ "മനുഷ്യരുടെ മതം, വേഷം, ഭാഷ മുതലായവ എങ്ങനെയിരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ടു് അന്യോന്യം വിവാഹവും പന്തിഭോജനവും ചെയ്യുന്നതിനു യാതൊരു ദോഷവുമില്ല," എന്ന മഹാസന്ദേശം പ്രഖ്യാപനം ചെയ്തു. ജാതികൃതങ്ങളായ അനാചാരങ്ങളും അന്ധവിശ്വാസങ്ങളും മൂലം, സാഹോദൎയ്യവും സമത്വവും ക്ഷയിച്ചു്, ഭാരതഖണ്ഡം അധഃപതിച്ചുപോകയും, കേരളം വെറും "ഭ്രാന്താലയ"മായിത്തീരുകയും ചെയ്തിരുന്നതുകൊണ്ടു്, ഭാരതഖണ്ഡത്തിന്റെ പൊതുവായ ഉദ്ധാരണത്തിനു സ്വാമികൾ ഈ നിവാരണമാൎഗ്ഗമാണു് കണ്ടതു്. സമുദായപരിഷ്കാരകൎത്താക്കന്മാരായ ഭാരതീയ

നേതാക്കന്മാരിൽ ചിലർ സ്വാമികളുടെ ഈ അഭിപ്രായത്തിൽ വിപ്രതിപത്തി പ്രദർശിപ്പിക്കുന്നവരായിട്ടുണ്ടെങ്കിലും മഹർഷി രവീന്ദ്രനാഥടാഗോർ മുതലായ അഭിവന്ദ്യനേതാക്കന്മാർ ഈ സന്ദേശത്തിൻെറ പ്രചരണം ഭാരതീയരുടെ സ്വാതന്ത്ര്യത്തിനുള്ള പ്രധാന മാർഗ്ഗമായി കരുതുന്നവരാണു്.

൧൯൨൦-ൽ സ്വാമികൾ തിരുവനന്തപുരത്തിനടുത്ത മുരുക്കുംപുഴ ഒരു പ്രഭ പ്രതിഷ്ഠിക്കു ഉണ്ടായി. ആദ്യം, ഒരു സുബ്രഹ്മണ്യഭക്തനും, പിന്നീടു് ഒരു ശിവോപാസകനും ആയിരുന്നു സ്വാമികൾ. ഒടുവിൽ ശിവഗിരിയിൽ ശാരദാദേവിയെ പ്രതിഷ്ഠിക്കയാണുണ്ടായതു്. അതിൽനിന്നും കാലോചിതമായി സ്വാമികളുടെ അഭിപ്രായം മാറുകയും, ഹിന്ദുദേവന്മാൎക്കു പകരം "സത്യം, ധൎമ്മം, ദയ, സ്നേഹം" എന്നു് എഴുതിവച്ചിട്ടുള്ള ഒരു പ്രഭമാത്രം മുരുക്കുംപുഴ ക്ഷേത്രത്തിൽ അവിടുന്നു സ്ഥാപിക്കുകയും ചെയ്തു. ഈ ഉൽകൃഷ്ടാദർശങ്ങൾ എപ്പോഴും ജനങ്ങൾക്കുണ്ടായിരുന്നാൽ മതി, ദേവനേയും ദേവിയേയും പൂജിക്കേണ്ട അത്യാവശ്യകതയില്ലാ എന്നു് തൃപ്പാദങ്ങൾ തന്മൂലം പ്രത്യക്ഷപ്പെടുത്തി,

൧൯൨൨ തുലാമാസത്തിൽ മഹാകവി രവീന്ദ്രനാഥടാഗോർ കേരളം സന്ദർശിച്ച അവസരത്തിൽ സ്വാമിതൃപ്പാദങ്ങളേയും ശിവഗിരിയിൽ ചെന്നു സന്ദർശിച്ചിരുന്നു. സ്വാമികളുടെ വിശിഷ്ടാദർശങ്ങളെല്ലാം മഹാകവിക്കു അത്യധികമായ ആനന്ദം ഉളവാക്കുകയും, അവയോടെല്ലാം അദ്ദേഹം പരിപൂൎണ്ണമായി യോജിക്കുകയും ചെയ്തു. ഭാരതഭൂമിയിൽ ജീവിച്ചിരിപ്പുള്ള പരമഹംസന്മാരിൽ സ്വാമിതൃപ്പാദങ്ങളെപ്പോലെ പാവനചരിതനായ ഒരു മഹാത്മാവില്ലെന്നു മഹാത്മാവായ ആ മഹർഷിവൎയ്യൻ അഭിപ്രായപ്പെട്ടു.

ഈ കാലമെല്ലാം സ്വാമികൾ ആലുവായിലും ശിവഗിരിയിലും മാറിമാറി വിശ്രമിക്കുക ആയിരുന്നു. സഹോദരൻ

ശ്രീമാൻ അയ്യപ്പന്റെ നേതൃത്വത്തിൽ മിശ്രഭോജന ബഹു ളവും, ശ്രീമാൻ മാധവന്റെ നേതൃത്വത്തിൽ മദ്യവർജ്ജനപ്ര ക്ഷോഭണവും ഈ കാലമെല്ലാം ശക്തിമത്തായി നടന്നുവരിക യായിരുന്നു.

൯൯ മകരം ൩-ാംനു മഹാകവി കുമാരനാശാന്റെ അപ്രതീക്ഷിതമായ ദേഹവിയോഗം ഉണ്ടായി. സ്വാമിതൃപ്പാ ദങ്ങളുടെ ഉത്തമ ഭക്തന്മാരിൽ ഒരാളും, സ്വാമികളുടെ ഉപദേശങ്ങളും ആജ്ഞകളും സമുദായമദ്ധ്യത്തിൽ പ്രചരിപ്പി ക്കുന്നതിനു വളരെക്കാലം പ്രയത്നിച്ച സമുദായഭക്തനും, പല്ല നയാററിൽ തിരോഭവിച്ചുപ്പോയ വർത്തമാനം അറിഞ്ഞിട്ട്, അവിടുന്ന് വളരെ നേരം മൌനമായിരിക്കുക മാത്രമാണു ചെയ്തത്.

൯൯ കുംഭം ൨൦-൨൧-൨൨ ൧-൦-തീയതികളിൽ സർ സദാശി വയ്യരുടെ അദ്ധ്യക്ഷതയിൽ ആലുവായിൽ നടന്ന സർവ്വമത സമ്മേളനത്തിൽ വെച്ചു സ്വാമികൾ താഴെക്കാണുന്ന സന്ദേ ശം നൽകി:—

"സർവ്വമതസമ്മേളനസന്ദേശം, എല്ലാ മതങ്ങളുടേയും പരമോദ്ദേശം ഒന്നാണെന്നും, ഭിന്നമതാനുയായികൾ തമ്മിൽ കലഹിച്ചിട്ടാവശ്യമില്ലെന്നും, ഈ മതമഹാസമ്മേളനത്തിൽ നടന്ന പ്രസംഗങ്ങൾ വെളിപ്പെടുത്തിയിരിക്കുന്നതിനാൽ നാം ശിവഗിരിയിൽ സ്ഥാപിക്കാൻ വിചാരിക്കുന്ന മഹാപാഠശാ ലയിൽ എല്ലാ മതങ്ങളും പഠിപ്പിക്കുന്നതിനുവേണ്ട എല്ലാ സൌകര്യങ്ങളും കൂടി ഉണ്ടാക്കണമെന്നു വിചാരിക്കുന്നു. ഈ സ്ഥാപനത്തിന്റെ തൃപ്തികരമായ നടത്തിപ്പിനു അമ്പതു ലക്ഷം രൂപ പൊതുജനങ്ങളിൽനിന്നു ലഭിക്കുന്നതിനു എല്ലാ വരും സഹായിക്കുമെന്നു വിശ്വസിക്കുന്നു."

ഇതിനുശേഷം സ്വാമികൾ ആ മഹാപാഠശാലയുടെ ആവശ്യത്തിലേക്കായി ചിറയിൻകീഴ്, കൊല്ലം, കരുനാഗ

പ്പള്ളി എന്നീ താലൂക്കുകളിൽ സഞ്ചരിക്കുകയും പണപ്പിരിവു നടത്തുകയും ചെയ്തു.

ചേർത്തല കളവംകോട്ടനടത്തിയ കണ്ണാടിപ്രതിഷ്ഠയുടെ കാര്യംകൂടി ഈ സന്ദർഭത്തിൽ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. സ്വാമികളുടെ ഒടുവിലത്തെ അഭിപ്രായം, മനുഷ്യർ ഓരോരുത്തരും തന്നത്താൻ പൂജിച്ചാൽ അതുതന്നെ വലിയ ഈശ്വരപൂജ എന്നാകുന്നു.

---

# പതിനഞ്ചാം അദ്ധ്യായം.

---

൧൦൯൯ മീനം ൧൭-ാംനു ആണു് ചരിത്രപ്രധാനമായ "വൈക്കം സത്യാഗ്രഹം" ആരംഭിച്ചതു്. അന്നു് സ്വാമികൾ വർക്കല, ശിവഗിരിയിൽ വിശ്രമിക്കുക ആയിരുന്നു. എളിയ വർഗ്ഗക്കാരുടെ സ്വാതന്ത്ര്യത്തിനായി തുടങ്ങിയ ആ സമരത്തോടു സ്വാമികൾ അനുഭാവമുണ്ടായിരുന്നു എന്നു മാത്രമല്ല, സത്യാഗ്രഹാശ്രമം സ്ഥാപിക്കുന്നതിനായി വൈക്കത്തെ വെല്ലൂർമഠം ത്തുപ്പാടങ്ങൾ വിട്ടുകൊടുക്കുകയും, സത്യാഗ്രഹികളെ സഹായിക്കാൻ ഒരു ഫണ്ടു് ശിവഗിരിയിൽ ഏർപ്പെടുത്തുകയും ചെയ്തു.

൧൧൦൦ ചിങ്ങം ൨൮-ാംനു സ്വാമിയുടെ സപ്തതി-ാമത്തെ തിരുനാൾ ആയിരുന്നു. അന്നു് ശിവഗിരിയിലെ മാതൃകാ പാഠശാലയുടെ ശിലാസ്ഥാപന കർമ്മം നിർവഹിക്കപ്പെട്ടു.

കന്നി ൧൨-ാംനു സത്യാഗ്രഹാശ്രമം സന്ദർശിക്കാൻ സ്വാമികൾ വൈക്കത്തെത്തി. സ്വാമികളെ പ്രതീക്ഷിച്ചു സത്യാഗ്രഹികളും അല്ലാത്തവരും ആയി അനവധി ജനങ്ങൾ

ബോട്ടുജെട്ടിയിൽ കൂടിയിരുന്നു. തൃപ്പാദങ്ങൾ ആശ്രമം മുഴു വനും ചുററിനടന്നു കാണുകയും അവിടത്തെ "ചട്ടവട്ട"ങ്ങ ളിൽ അസാമാന്യമായ തൃപ്തി പ്രദർശിപ്പിക്കുകയും ചെയ്തു. ഗുരുദേവൻ സ്വാമികളെ നന്നേ ബോധിച്ചു. അതുവരെ അദ്വൈ താശ്രമത്തിലേക്കായി മുപ്പതുരൂപ ചക്രം അയച്ചുകൊടുക്കുന്ന തിനു സ്വാമികൾ ഏർപ്പാടുചെയ്തു. ആശ്രമത്തിൽ മൂന്നു വയസ്സായ ഒരു പുലക്കുട്ടിയെ എടുത്തു വളർത്തുന്നുണ്ടെന്നു് അറിഞ്ഞു് അവിടുന്നു വളരെ സന്തോഷിച്ചു. ആശ്രമത്തിൽ സ്വാമികൾക്കു പ്രത്യേകം ഭക്ഷണം തയ്യാറാക്കി എങ്കിലും സ്വാമികൾ അതു് കഴിച്ചില്ല. "നമുക്കു മററുള്ളവർക്കൊപ്പം മതി; നമുക്കു എന്താണു വിശേഷം?" എന്നാണു തൃപ്പാദങ്ങൾ ചോദിച്ചതു്.

അടുത്ത ദിവസം മഹാത്മാഗാന്ധിയുടെ ദീർഘായുസ്സി നായി പ്രാർത്ഥിക്കാൻ ഒരു മഹായോഗം സ്വാമിതൃപ്പാദങ്ങ ളുടെ അദ്ധ്യക്ഷതയിൽ സത്യാഗ്രഹാശ്രമത്തിൽ കൂടുക ഉണ്ടാ യി. അവിടെ നടന്ന പൊതുപ്രാർത്ഥനയിൽ സ്വാമികളും പങ്കുകൊണ്ടു. "നമുക്കു ധ്യാനിക്കാൻ ശക്തിയില്ലെങ്കിലും, കഴിയുന്ന വിധത്തിൽ മഹാത്മജിയുടെ ക്ഷേമത്തിനായി പ്രാർത്ഥിക്കാം," എന്നു സ്വാമികൾ പറഞ്ഞു. രണ്ടു മിനിറ ററുനേരം സ്വാമികൾ പ്രാർത്ഥിച്ചു. പരസ്യമായ സ്ഥലത്തു വെച്ചു, ആൾക്കൂട്ടത്തിനിടയിൽനിന്നു് ഇപ്രകാരം മുമ്പൊരി ക്കലും അവിടുന്നു പ്രാർത്ഥിച്ചിട്ടില്ല.

കന്നി ൧൯-ാംനു തൃപ്പാദങ്ങൾ വൈക്കത്തുനിന്നു മ ടങ്ങി. ആശ്രമത്തിൽ നെയ്ത രാമത്തെ ഖദർതോർത്തു എ ത്രയും സ്നേഹപൂർവ്വം സത്യാഗ്രഹികൾ സ്വാമികളെ കാഴ്ചവെച്ചു. (ആദ്യത്തെ തോർത്തു മഹാത്മജിക്കയച്ചുകൊടുക്കുകയാണു ഉണ്ടായതു്.) വാ ത്തുക്കിറങ്ങിയപ്പോൾ സത്യാഗ്രഹിഭടന്മാർ "ധർമ്മരാജ്യമേ, ഇ തുമമ്മദേകം", എന്ന പാട്ടുപാടി തിരിച്ചുവരികയായിരുന്നു. ചുററും നിന്നവരെ നോക്കി മന്ദഹസിച്ചുകൊണ്ടു്, "ഇതു

വേഷം നമുക്കിഷ്ടമല്ലെങ്കിലും, തല്ക്കാലത്തേക്കു കുപ്പായവും തൊപ്പിയും ധരിച്ചു നാമും പോയി സത്യാഗ്രഹം അനുഷ്ഠിക്കാമല്ലോ. എന്താ വിരോധം?", എന്നു തൃപ്പാദങ്ങൾ കല്പിച്ചു ചോദിക്കയുണ്ടായി.

തുലാം ൧൬-ാംനു വൈക്കത്തുനിന്നും പുറപ്പെട്ട "സവർണ്ണജാത്ത" തുലാം ൨൩-ാംനു ശിവഗിരിയിൽ എത്തി. സ്വാമി അപ്പോൾ ശിവഗിരിയിൽ ഒരു വൃക്ഷത്തണലിൽ നില്ക്കയായിരുന്നു. എല്ലാ ജാഥാക്കാരും സ്വാമിയെ കണ്ടു നമസ്കരിക്കയും ജാത്താ സ്വാമിയെ പ്രദക്ഷിണം ചെയ്യുകയും ചെയ്തു.

ധനുവിലും മകരത്തിലും തൃപ്പാദങ്ങൾ യാത്രകളൊന്നും കൂടാതെ ശിവഗിരിയിൽ വിശ്രമിച്ചു. മകരം ൨൯-ാംനു ഒരു ഭ്രാന്തൻ പെട്ടെന്നു വൈദികമഠത്തിൽ സ്വാമി വിശ്രമിച്ചിരുന്ന മുറിയിൽ കടന്നുചെന്നു, സ്വാമിയെ കെട്ടിപ്പിടിച്ചു കവിളത്തു കടിക്കുക ഉണ്ടായി. ഒരു പല്ലു പതിഞ്ഞു. പിടലിക്കും പറയത്തക്ക അസ്വാസ്ഥ്യം ഉണ്ടായി. അപ്പോഴേക്കും എല്ലാവരും ഓടിച്ചെന്നു ഭ്രാന്തനെ പിടിച്ചു മാററി. ഇയാൾ ബുദ്ധിഭ്രമം തുടങ്ങിയപ്പോൾ മുതൽ തൃപ്പാദങ്ങളുടെ ഒരു ഛായാപടംകൂടെ കൊണ്ടു നടന്നിരുന്നുവത്രെ.

കുംഭം ആദ്യം ഏതാനും ദിവസം സ്വാമികൾ അരുവിപ്പുറത്തു വിശ്രമിച്ചിരുന്നു.

കുംഭം ൨൬-ാംനു മഹാത്മാഗാന്ധി വൈക്കത്തെത്തി.

൨൯-ാംനു മഹാറാണി തിരുമനസ്സുമായുള്ള കൂടിക്കാഴ്ച കഴിഞ്ഞു, മഹാത്മജി മൂന്നുമണിക്കു സ്വാമിജിയെ സന്ദർശിക്കുവാൻ ശിവഗിരിമഠത്തിൽ എത്തി. ശ്രീമാൻ ഏ. കെ. ഗോവിന്ദദാസിൻെറ "ഗാന്ധ്യാശ്രമം" എന്ന കെട്ടിടത്തിലായിരുന്നു സന്ദർശനത്തിനു ഏർപ്പാടു ചെയ്തിരുന്നതു്. റോഡു മുതൽ കെട്ടിടംവരെയുള്ള വഴിയും, ഗാന്ധ്യാശ്രമത്തിൻെറ



ശിവഗിരി ഇംഗ്ലീഷ് സ്കൂൾ.

പേജ് 100

പരിസരങ്ങളും വെള്ളമണൽ വിരിച്ചു മനോഹരമാക്കിയിരുന്നു. ഹാളിൽ പടിഞ്ഞാറെ അററത്തു കിഴക്കോട്ടു മുഖമായി ഒരു കവളപ്പാറപ്പുല്ലുപായിന്മേൽ ഖദർ വിരിച്ചു മഹാത്മജിക്കു ഇരിപ്പിടം ഒരുക്കിയിരുന്നു. വലത്തുവശത്തു വടക്കോട്ടു മുഖമായി സ്വാമിജിക്കും ഇടത്തുവശത്തു തെക്കോട്ടു മുഖമായി മഹാത്മജിയോട്ടു ഒരുമിച്ചു വന്നിരുന്ന മാന്യന്മാരായ അതിഥികൾക്കും ഇരിക്കുന്നതിനു ഖദർ വിരിച്ചിരുന്നു. അനവധി പുരുഷാരം മഹാത്മജിയെ ഒരു നോക്കു കാണുന്നതിനായി റോഡരികിൽ വരിവരിയായി തിക്കിത്തിരക്കി നിന്നിരുന്നു എങ്കിലും സവ്വത്ര ശാന്തതയും നിശ്ശബ്ദതയും വ്യാപിച്ചിരുന്നു. കൃത്യം മൂന്നരമണിക്കു മഹാത്മജിയുടെ കാർ ഗാന്ധ്യാശ്രമത്തിന്റെ മുൻവശം റോഡിൽ എത്തി. മഹാത്മജിയെ സ്വീകരിക്കാനായി സ്വാമികൾ ആശ്രമത്തിന്റെ പൂമുഖത്തിൽ എഴുന്നള്ളി നിന്നിരുന്നു. ആദ്യമായി ആശ്രമത്തിൽ എത്തിയതു ശ്രീജിത്തു രാജാഗോപാലാചാരി ആയിരുന്നു. പിന്നാലെ മഹാത്മജി ഒരു യുവാവിന്റെ ഉന്മേഷത്തോടും അരയിൽ മാത്രം ഖദർ ധരിച്ചു ഒരു ഭിക്ഷുവിന്റെ വേഷത്തോടും പ്രസന്നവദനനായി പൂമുഖത്തിൽ എത്തി. ഈ, രണ്ടു അസാധാരണ പുരുഷന്മാരുടെ ആ സന്ദർശനം അതു കണ്ടിട്ടുള്ളവർക്കു ഒരിക്കലും മറക്കാൻ കഴിയുന്നതല്ല. ആചാരോപചാരങ്ങൾക്കുശേഷം എല്ലാവരും ഹാളിൽ പ്രവേശിച്ചു യഥാസ്ഥാനം ഉപവിഷ്ടരായി. സ്വാമിജിയുടെ ശിഷ്യന്മാരിൽ ഒരാൾ അതിഥിപൂജചെയ്തു മഹാത്മജിയെ സാഷ്ടാംഗം നമസ്കരിച്ചു. അനന്തരം സംഭാഷണം ആരംഭിച്ചു. ദ്വിഭാഷിയായി മിസ്റ്റർ എൻ. കുമാരൻ ബി. ഏ. ബി. എൽ (കോട്ടയം ജഡ്ജി) സംഭാഷണം രണ്ടു മഹാത്മാക്കളേയും തർജ്ജിമചെയ്തു കേൾപ്പിച്ചു.

മഹാത്മജി—ഹിന്തുക്കളുടെ പ്രമാണഗ്രന്ഥങ്ങളിൽ അയിത്താചാരം വിധിച്ചിട്ടുള്ളതായി സ്വാമിജിക്കറിവുണ്ടൊ?

സ്വാമി—ഇല്ല.

മഹാ—അയിത്തം ഇല്ലാതാക്കുവാൻ വൈക്കത്തു നടക്കുന്ന സത്യാഗ്രഹപ്രസ്ഥാനത്തിൽ സ്വാമിജിക്കു ഭിന്നാഭിപ്രായം ഉണ്ടൊ?

സ്വാ—ഇല്ല.

മ—ആ പ്രസ്ഥാനത്തിൽ കൂട്ടതലായി വല്ലതും ചേക്കണമെന്നോ വല്ല മാററവും വരുത്തണമെന്നോ അഭിപ്രായമുണ്ടോ?

സ്വാ—ഇല്ല. അതു ശരിയായി നടക്കുന്നുണ്ടെന്നാണു് അറിവു്. അതിൽ മാററം വല്ലതും വരുത്തണമെന്നഭിപ്രായമില്ല.

മ—അധഃകൃതവർഗ്ഗക്കാരുടെ അവശതകളെ തീക്കുന്നതിനു് അയിത്തോച്ചാടനത്തിനു പുറമെ മററു എന്തെല്ലാം വേണമെന്നാണു് സ്വാമിജിയുടെ അഭിപ്രായം?

സ്വാ—അവക്കു വിദ്യാഭ്യാസവും ധനവും ഉണ്ടാകണം. മിശ്രഭോജനമോ മിശ്രവിവാഹമൊ വേണമെന്നു പക്ഷമില്ല. നന്നാവാനുള്ള സൗകര്യം എല്ലാവരേയുംപോലെ അവക്കുമുണ്ടാകണം.

മ—അക്രമരഹിതമായ സത്യാഗ്രഹംകൊണ്ടു് ഉപയോഗമില്ലെന്നും അവകാശസ്ഥാപനത്തിനു ബലപ്രയോഗംതന്നെയാണു വേണ്ടതെന്നും ചിലർ അഭിപ്രായപ്പെടുന്നുണ്ടു്. സ്വാമിജിയുടെ അഭിപ്രായം എന്താണു്.

സ്വാ—ബലപ്രയോഗം നന്നാണെന്നു തോന്നുന്നില്ല.

മ—ബലപ്രയോഗം ഹൈന്ദവധമ്മശാസ്ത്രങ്ങളിൽ വിധിച്ചിട്ടുണ്ടോ?

സ്വാ—രാജാക്കന്മാക്കും മററും അതു് അവശ്യമാണെന്നും, അവർ അതിനെ ഉപയോഗിച്ചിട്ടുണ്ടെന്നും പുരാണങ്ങ

ളിൽ കാണുന്നുണ്ട്. സാധാരണ ജനങ്ങളെ സംബന്ധിച്ച് ബലപ്രയോഗം ന്യായമായിരിക്കയില്ല.

മ—മതപരിവൎത്തനം ചെയ്യണമെന്നും അതാണ് സ്വാതന്ത്ര്യലബ്ധിക്കു ശരിയായ വഴിയെന്നും ചിലർ അഭിപ്രായപ്പെട്ടുന്നുണ്ട്. സ്വാമിജി അതിനു് അനുവദിക്കുന്നുണ്ടോ?

സ്വാ—മതപരിവൎത്തനം ചെയ്യുവൎക്കു സ്വാതന്ത്ര്യങ്ങൾ ലഭിച്ചുവരുന്നതായി കാണുന്നുണ്ട്. അതു കാണുമ്പോൾ ജനങ്ങൾ മതപരിവൎത്തനം നന്നെന്നു പറയുന്നതിൽ അവരെ കുററപ്പെടുത്തുവാനില്ല.

മ—ആദ്ധ്യാത്മികമായ മോക്ഷലാഭത്തിനു് ഹിന്ദുമതംമതിയാകുമെന്നു സ്വാമിജി വിചാരിക്കുന്നുണ്ടോ?

സ്വാ—അന്യമതങ്ങളിലും മോക്ഷമാൎഗ്ഗം ഉണ്ടല്ലൊ.

മ—അന്യമതങ്ങളുടെ കാൎയ്യം ഇരിക്കട്ടെ. ഹിന്ദുമതം മോക്ഷലാഭത്തിനു പൎയ്യാപ്തമെന്നുതന്നെയോ സ്വാമിജിയുടെ അഭിപ്രായം?

സ്വാ—ആദ്ധ്യാത്മികമായ മോക്ഷലാഭത്തിനു് ധാരാളം പൎയ്യാപ്തം തന്നെ. ലൌകികമായ സ്വാതന്ത്ര്യത്തെ ആണല്ലൊ ജനങ്ങൾ അധികം ഇച്ഛിക്കുന്നതു്.

മ—അയിത്താചാരവും മററുംകൊണ്ടുള്ള അസ്വാതന്ത്ര്യമല്ലേ? അതിരിക്കട്ടെ. ആദ്ധ്യാത്മികമോക്ഷത്തിനു മതപരിവൎത്തനം അവശ്യമെന്നു സ്വാമിജിക്കഭിപ്രായമുണ്ടോ?

സ്വാ—ആദ്ധ്യാത്മികമോക്ഷത്തിനായി മതപരിവൎത്തനം ആവശ്യമില്ല.

മ—ലൌകികസ്വാതന്ത്ര്യത്തിനാണല്ലൊ നാം പരിശ്രമിക്കുന്നതു്. അതു് സഫലമാകാതെ വരുമൊ?

സ്വാ—അതു സഫലമാകാതെ വരില്ല. അതിൻെറ ശുഭമൂലത ഓത്താൽ പൂർണ്ണഫലപ്രാപ്തിക്കു മഹാത്മജി വീണ്ടും അവതരിക്കേണ്ടിവരും.

മ—(ചിരിച്ചുകൊണ്ടു്) എൻെറ അയുഷ്കാലത്തിൽ തന്നെ അതു സഫലമാകുമെന്നാണു് എൻെറ വിശ്വാസം. അധഃകൃതവർഗ്ഗക്കാരിൽ തന്നെ അയിത്താചാരം ഉണ്ടല്ലൊ. സ്വാമിജിയുടെ ക്ഷേത്രങ്ങളിൽ എല്ലാവക്കും പ്രവേശനം അനുവദിച്ചിട്ടുണ്ടോ?

സ്വാ—എല്ലാവക്കും പ്രവേശനം അനുവദിച്ചിട്ടുണ്ടു്. പുലക്കുട്ടികളും പറക്കുട്ടികളും ശിവഗിരിയിൽ മററുള്ളവരോടൊപ്പം ഊണുകഴിച്ചു താമസിച്ചു പഠിക്കുന്നുണ്ടു്. ആരാധനകളിൽ സംബന്ധിക്കുന്നുമുണ്ടു്.

മ—വളരെ സന്തോഷം.

അനന്തരം ആചാരോപചാരങ്ങൾചെയ്തു മഹാത്മജി ശിവഗിരിയിലേക്കു പോയി. അവിടെ വൈദികമഠത്തിലായിരുന്നു മഹാത്മജിക്കു വിശ്രമത്തിനു ഏപ്പാടുചെയ്തിരുന്നതു്. ശിവഗിരിയിലെ കുളുർമയുള്ള മന്ദമാരുതൻെറ ഉപചാരം മഹാത്മജിക്കു് ആനന്ദപ്രദമായിരുന്നു. ശാരദാമഠത്തിലെ സന്ധ്യാപൂജയ്ക്കു മഹാത്മജിയും സംബന്ധിച്ചിരുന്നു. പ്രമാണിക്കു വൈദികമഠത്തിൽ വച്ചു് അവിടെ താമസക്കാരായ പുലക്കുട്ടികളുടേയും മററും ഒരു പ്രാത്ഥന ഉണ്ടായിരുന്നു.

"ദൈവമേകാത്തുകൊൾകങ്ങു
കൈവിടാതിങ്ങുഞങ്ങളെ" എന്ന അവരുടെ പ്രാത്ഥനയുടെ സാരം മഹാത്മജിയെ പറഞ്ഞു മനസ്സിലാക്കി. അതു സ്വാമിതൃപ്പാദങ്ങൾ രചിച്ചതാണെന്നറിഞ്ഞു മഹാത്മജി വളരെ സന്തോഷിച്ചു. പ്രാർത്ഥനാനന്തരം മഹാത്മജി അവരോടു കുശലപ്രശ്നങ്ങൾ ചെയ്യുകയും അവർ

സംസ്കൃതശ്ലോകങ്ങളും ഉപനിഷദ്വാക്യങ്ങളും ഉച്ചരിച്ചു വിധങ്ങളെ അഭിനന്ദിക്കുകയും ചെയ്തു. ൧൦-ാംനു രാവിലെ സ്വാമിജി വൈദികമഠത്തിൽ എഴുന്നെള്ളി മഹാത്മജിയെ പ്രതിസന്ദർശനംനടത്തി. മഹാത്മജി അനന്തരം ശാരദാ മഠവും സ്വാമികളുടെ എണ്ണഛായാപടം പ്രതിഷ്ഠിച്ചിരുന്ന മഠവും പരിസരങ്ങളും ഭക്തിപുരസ്സരം സന്ദർശിച്ചു നമസ്കരിച്ചു. ക്ഷേത്രനിർമ്മാണത്തിൻെറ സീമാതീതമായ മനോഹരതയേയും പരിസരങ്ങളുടെ പരിശുദ്ധതയേയും സ്വാമികളുടെ മാഹാത്മ്യത്തേയും പററി മഹാത്മജി അത്മാർത്ഥമായി പ്രശംസിക്കയും സന്തോഷിക്കയും ചെയ്തു.

---

ഇതിനിടയിൽ ജനങ്ങൾ നാനാഭാഗങ്ങളിലും നിന്നും അന്നു കാലത്തു കൂടാനിരുന്ന യോഗത്തിലേക്കു വന്നു തിങ്ങിക്കൂടിയിരുന്നു. യോഗംപ്ലാററുഫാറത്തിൽ മഹാത്മജിക്കും സ്വാമി തൃപ്പാദങ്ങൾക്കും പ്രത്യേകാസനങ്ങൾ ഭംഗിയായി അലങ്കരിച്ചിരുന്നു. മഹാത്മജിയുടെ പ്രസംഗത്തിൽ സ്വാമികളുടെ മഹാത്മ്യത്തെപ്പററിയും, ഒരുകാലത്തു ആൽനൂല്പുംനെയിത്തും കുലവൃത്തികളായിരുന്ന ഈഴവർ നൂൽനൂററു ഖദർ നെയ്തു ധരിക്കേണ്ട ആവശ്യകതയെപററിയും പ്രസ്താവിച്ചിരുന്നു. ഈ പ്രസംഗാനന്തരം 'മഹാത്മജി പറഞ്ഞതു പോലെ പ്രവർത്തിക്കണം' എന്നു സ്വാമികൾ സദസ്യരോടു പറഞ്ഞു. മഹാത്മജിയുടെ കാർ നിന്ന സ്ഥലം വരെ തൃപ്പാദങ്ങൾ അനുയാത്രചെയ്തു. സ്വാമികൾ ഒരു റോസാപ്പൂമാല മഹാത്മജിയെ അണിയിച്ചു. "ഇനിയും പലപ്രാവശ്യവും കാണാമല്ലോ," എന്നു തൃപ്പാദങ്ങൾ മന്ദസ്മിതത്തോടെ പറഞ്ഞു. അനന്തരം മഹാത്മജിയും സ്വാമികളും പരസ്പരം നമസ്കരിച്ചു യാത്രപറഞ്ഞു.

തിരുവനന്തപുരത്തുവച്ചു കൂടിയ മഹായോഗത്തിൽ മഹാത്മജി ഇങ്ങനെ പ്രസ്താപിച്ചിരുന്നു:—മനോഹരമായ തി

തിരുവിതാംകൂർരാജ്യം സന്ദർശിക്കാനിടയായതും പുണ്യാത്മാവായ ശ്രീനാരായണ ഗുരുസ്വാമി തൃപ്പാദങ്ങളെ സന്ദർശിക്കാനിടയായതും എൻെറ ജീവിതത്തിലെ പരമഭാഗ്യമായി ഞാൻ വിചാരിക്കുന്നു. ഗുരുസ്വാമിയുടെ മാഹാത്മ്യത്തെക്കുറിച്ചു മഹാറാണി തിരുമനസ്സും എന്നോടു സംസാരിക്കയുണ്ടായി."

---

## പതിനാറാം അദ്ധ്യായം.

---

മഹാത്മജിയുടെ സന്ദർശനാനന്തരം തൃപ്പാദങ്ങൾ ആലുവായിലേക്കു തിരിച്ചു. അവിടെ ഏതാനും ദിവസം വിശ്രമിച്ചശേഷം തലശ്ശേരിയിൽ പോയി. ഇടവമാസത്തോടുകൂടി വീണ്ടും ശിവഗിരിയിൽ മടങ്ങി എത്തി.

ശിവഗിരിയിൽ എത്തിയതിനുശേഷവും തൃപ്പാദങ്ങൾ അടങ്ങിയിരുന്നില്ല. മാതൃകാപാഠശാലയുടെ പണി കഴിയുന്നതും വേഗത്തിൽ പൂർത്തിയാക്കണമെന്നായിരുന്നു അവിടുത്തെ മോഹം. ഇടവം, മിഥുനം, ഈ മാസങ്ങൾ മുഴുവനും കൊല്ലം, കരുനാഗപ്പള്ളി, ചിറയിൻകീഴ് ഈ താലൂക്കുകളുടെ പല ഭാഗങ്ങളിലും സഞ്ചരിച്ചു, പാഠശാലയുടെ ആവശ്യത്തിനായി ധനശേഖരം ചെയ്തു. കർക്കടകത്തിൽ അരുവിപ്പുറത്തുപോയി ഏതാനുംനാൾ അവിടെ വിശ്രമിച്ചു.

൧൧൦൧ ചിങ്ങം ൧൯-ാംനു സ്വാമിയുടെ അറുപത്തൊൻപതാമത്തെ ജന്മനാൾ ആയിരുന്നു. അന്നു സ്വാമി ശിവഗിരിയിൽ ആയിരുന്നു. ജന്മനാളിൻെറ പിറേറദിവസം നെയ്യാററിൻകരയ്ക്കു തിരിച്ചു. അരുവിപ്പുറത്തും കന്നുംപാറയിലുംമററും വിശ്രമിച്ചതിനുശേഷം കന്നി ൧-ാംനു ശിവഗി

രിയിൽ മടങ്ങി എത്തി. അന്ത്രത്തിന്റെ സുഖക്കേടു അപ്പോൾ സ്വാമിയെ ബാധിച്ചിരുന്നു. ക്ഷീണം വളരെ കുറച്ചു മാത്രമെ കഴിക്കുന്നതിനു സ്വാമിക്കു സാധിച്ചിരുന്നുള്ളു. നെല്ലരിച്ചോറു തീരെ ഉപേക്ഷിക്കേണ്ടിവന്നു. ഡാക്ടർ എ. എൻ. എൻ. പണിക്കർ സ്വാമിയെ വന്നു കാണുകയും മേലാൽ അധികമൊന്നും നടക്കരുതെന്നും സഞ്ചാരസൗകര്യത്തിനായി ഒരു കാർ വാങ്ങണമെന്നും അഭിപ്രായപ്പെടുകയും ചെയ്തു.

കന്നി ൧൮-ാംനു സ്വാമിതൃപ്പാദങ്ങളുടെ അനന്തരഗാമിയായി ബോധാനന്ദസ്വാമികളെ അഭിഷേകം ചെയ്തു. വിജയദശമി പ്രമാണിച്ചു ശിവഗിരിയിൽ അന്നു സാമാന്യത്തിലധികമായ ജനക്കൂട്ടം ഉണ്ടായിരുന്നു. അന്നു പ്രഭാതം മുതല്ക്കുതന്നെ "ഏതു ശുഭകർമ്മവും ഏതു സമയത്തും വിശേഷവിധി ഒരുക്കങ്ങൾ ഒന്നും കൂടാതെ നടത്തത്തക്കവണ്ണം എപ്പോഴും പരിശുദ്ധവും മനോഹരവുമായി സൂക്ഷിച്ചിരിക്കുന്ന ശാരദാമഠ"ത്തിന്റെ മുൻവശത്തെ മണ്ഡപത്തിൽ അഭിഷേകത്തിനുള്ള ഒരുക്കങ്ങൾ ചെയ്തു തുടങ്ങിയിരുന്നു. മണ്ഡപത്തിനു വടക്കുവശം ഹോമത്തിനും മണ്ഡപത്തിനകത്തു അഭിഷേകത്തിനും ഒരുക്കങ്ങൾ ചെയ്തിരുന്നു. എട്ടുമണിക്കു മുമ്പുതന്നെ ഹോമം സമാപിപ്പിച്ചു. വിവരം സ്വാമിതൃപ്പാദങ്ങളെ അറിയിക്കയും, ശിഷ്യരായ ചിലരാൽ അനുഗതനായിതൃപ്പാദങ്ങൾ മണ്ഡപത്തിലേക്കു എഴുന്നള്ളുകയും ചെയ്തു. മണ്ഡപത്തിനകത്തു ഒരുക്കിയിരുന്ന പീഠത്തിന്മേൽ ദക്ഷിണാഭിമുഖനായി സ്വാമിതൃപ്പാദങ്ങൾ ഉപവിഷ്ടനായി. ഉത്തരാഭിമുഖമായി ബോധാനന്ദസ്വാമികൾ ഗുരുവന്ദനാനന്തരം നിലത്തു വല്കലം വിരിച്ചിരുന്നു. സന്യാസികൾ മണ്ഡപത്തിനു കിഴക്കുഭാഗത്തും ബ്രഹ്മചാരികൾ തെക്കും പടിഞ്ഞാറും വശങ്ങളിലും നിന്നിരുന്നു. കർപ്പൂരധൂപംകൊണ്ടുള്ള പൂജ കഴിഞ്ഞശേഷം, തൃപ്പാദങ്ങൾ ബോധാനന്ദസ്വാമികളെ അഭിഷേകം ചെയ്തു. അ

ഭിഷേകസമയത്തു അസാമാന്യമായ ഒരു തേജഃസ്ഫുരണം തൃപ്പാദങ്ങളുടെ മുഖാരവിന്ദത്തിൽ ഉണ്ടായി. സങ്കീർത്തനങ്ങൾക്കും നാഗസ്വരാദി വാദ്യവിശേഷങ്ങൾക്കും ശേഷം തൃപ്പാദങ്ങളുടെ ആജ്ഞ അനുസരിച്ചു് ബോധാനന്ദസ്വാമികൾ എഴുന്നേററു (തൃപ്പാദങ്ങളിൽ സാഷ്ടാംഗനമസ്കാരം ചെയ്തശേഷം) തൃപ്പാദപീഠത്തിനുസമീപം കിഴക്കുവശത്തായി നിലത്തിരുന്നു. അനന്തരം, സന്യാസിമാരുൾപ്പെടെയുള്ള ശിഷ്യന്മാർക്കെല്ലാം തൃപ്പാദങ്ങൾ കാഷായവസ്ത്രങ്ങൾ പ്രദാനംചെയ്തു. സത്യവ്രതസ്വാമികൾ മാത്രം കാഷായം സ്വീകരിച്ചില്ല. സത്യവ്രതസ്വാമികളുടെ "സന്യാസം പുറത്തോ അകത്തോ" എന്നു നല്ലവണ്ണം അറിഞ്ഞിരുന്ന തൃപ്പാദങ്ങൾ ഒന്നു മന്ദഹസിക്കമാത്രം ചെയ്തു. അഭിഷേകകർമ്മം അവസാനിച്ച ഉടൻ തൃപ്പാദങ്ങൾ സത്യവ്രതസ്വാമികളെ വിളിച്ചു "ധർമ്മ"ത്തെ പററി ഒരു പ്രസംഗം ചെയ്വാൻ ആജ്ഞാപിച്ചു. അന്നു വൈകുന്നേരം, ബോധാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ സന്യാസിമാരും തിരഞ്ഞെടുക്കപ്പെട്ട ചില മാന്യന്മാരും ചേർന്നു്, മഠകാര്യങ്ങളെപ്പററി ഒരു ആലോചനായോഗം നടത്തിയിരുന്നു.

ഈ അഭിഷേക കർമ്മത്തിനുശേഷം സ്വാമികൾ കററാലത്തേക്കു പോവുകയും കന്നി ൨൬-ാനു-യോടുകൂടി മടങ്ങിവരികയും ചെയ്തു.

തുലാം ൧-ാനു- ശിവഗിരിയോടുചേർത്തു സ്ഥാപിക്കാൻ നിശ്ചയിച്ചിരുന്ന ബ്രഹ്മവിദ്യാലയത്തിന്റെ ശിലാസ്ഥാപനം തൃപ്പാദങ്ങൾ നടത്തി. തുലാം ൧൧-ാനു- തിരുവിതാംകൂർ ദിവാൻ മിസ്റ്റർ വാട്ട്സ് ശിവഗിരിയിൽ വന്നു തൃപ്പാദങ്ങളെ സന്ദർശിച്ചു. അന്നു നല്ല മഴയുണ്ടായിരുന്നതിനാൽ ദിവാൻജി മുൻകൂട്ടി അറിയിച്ചിരുന്ന സമയത്തിനു വന്നുചേന്നില്ല. ശിവഗിരി റോഡു വളരെ ചീത്തയായിക്കിടക്കയാൽ വരാൻ വിഷമിച്ചു എന്നു അദ്ദേഹം പറഞ്ഞപ്പോൾ,

"റോഡ്" ഇനി നന്നായിക്കൊള്ളുമല്ലൊ", എന്നു് സ്വാമികൾ മന്ദസ്മിതത്തോടെ പറകയുണ്ടായി. സ്വാമികളുടെ സ്ഥാപനങ്ങളെപ്പററിയും, ശാരദാമഠത്തിലെ ആരാധനക്രമങ്ങളെപ്പററിയും മററും ദിവാൻ ചോദിച്ചറിയുകയും, വളരെ സന്തോഷം പ്രദർശിപ്പിക്കുകയും ചെയ്തു. യാത്രപറഞ്ഞപ്പോൾ, ഒരു തുളസിമാലയും മധുരനാരങ്ങയും തൃപ്പാദങ്ങൾ ദിവാൻജിക്കു സമ്മാനിച്ചു.

൧൦൯൧-വൃശ്ചികം ൭-ാംനു ഞായറാഴ്ച സ്വാമിശ്രദ്ധാനന്ദജി തൃപ്പാദസന്ദർശനത്തിനായി ശിവഗിരിയിൽ എത്തി. കല്പാത്തിയിൽ ബ്രാഹ്മണരും അയ്യസമാജക്കാരും തമ്മിൽ വഴക്കു നടക്കുന്ന കാലമായിരുന്നു അതു്. ശ്രദ്ധാനന്ദജിയെ സ്വീകരിക്കാൻ വേണ്ട ഒരുക്കങ്ങളെല്ലാം ശിവഗിരിയിൽ അന്നു ചെയ്തിരുന്നു. കുശല പ്രശ്നങ്ങൾ കഴിഞ്ഞതിനു ശേഷം ശ്രദ്ധാനന്ദജിയും സ്വാമിതൃപ്പാദങ്ങളും തമ്മിൽ താഴെക്കാണുന്ന സംഭാഷണം നടന്നു.

ശ്ര—സ്വാമികളെപ്പററി മുമ്പേതന്നെ കേട്ടിട്ടുണ്ടു്. ഇപ്പോഴാണു നല്ലവണ്ണം അറിഞ്ഞതു്. അധഃസ്ഥിതരുടെ ഉദ്ധാരണത്തിനായി സ്വാമികൾ പലതും ചെയ്തിട്ടുണ്ടെന്നു് അറിയാം.

സ്വാ—നാം ഒന്നും പ്രവർത്തിക്കുന്നില്ലല്ലൊ.

ശ്ര—പ്രവൃത്തി ഉണ്ടാകാതിരിക്കയില്ല; പ്രവൃത്തി ഉണ്ടെങ്കിലെ നിവൃത്തിയുള്ളുവല്ലൊ.

സ്വാ—ഇവിടെ നമുക്കു ഒരു നിവൃത്തിയും ഇല്ല. (രണ്ടുപേരും ചിരിച്ചു.)

ശ്ര—സ്വാമികളുടെ ശക്തിമൂലം ഞങ്ങളുടെ ജോലി വളരെ ലഘുവായിട്ടുണ്ടു്.

സ്വാ—നമുക്കു ശക്തിയില്ലല്ലൊ.

ശ്രീ—ശരീരശക്തിയല്ല; ആത്മീയശക്തി സ്വാമികൾക്കു വേണ്ടുവോളം ഉണ്ടെന്നറിയാം.

സ്വാ—കായശക്തി ഇല്ലെന്നു കണ്ടാൽ അറിയാമല്ലോ.

ശ്രീ—കേരളത്തിൽ ജാതിശല്യങ്ങളില്ലാതാക്കാൻ ആര്യസമാജം പ്രവൃത്തി തുടങ്ങണമെന്നു വിചാരിക്കുന്നു. സ്വാമികൾ അനുകൂലമായി ഒരു കല്പന പുറപ്പെടുവിക്കണം.

സ്വാ—നമുക്കു വിരോധമില്ലല്ലോ. ആര്യസമാജമല്ലല്ലോ; വൈദ്യസമാജം അല്ലേ?

ശ്രീ—എങ്കിൽ ആശിർവദിക്കണം.

സ്വാമിതൃപ്പാദങ്ങൾ ആശിർവദിച്ചു. രണ്ടു മഹാത്മാക്കൾക്കും ഈ സന്ദർശനത്തിനു ശേഷം ഉണ്ടായ പരസ്പരബഹുമാനം സീമാതീതമായിരുന്നു.

* * *

വൃശ്ചികം, ധനു, ഈ മാസങ്ങളിൽ സ്വാമികൾ ശിവഗിരിയിൽതന്നെ വിശ്രമിച്ചിരുന്നു. ധനുവിൽ സ്വാമികളുടെ ആവശ്യത്തിലേക്കായി, മാന്യന്മാരായ പല സ്വാമിഭക്തന്മാരുടേയും ഉത്സാഹത്താൽ ഒരു ഡാഡ്ജ് മോട്ടാർകാർ വാങ്ങുകയുണ്ടായി. മകരം ൨൦-ാംനു സ്വാമികൾ വക്കലെനിന്നു് ആലുവായിലേക്കു പോയി അവിടെ വിശ്രമിച്ചു. ഈ സന്ദർഭത്തിലായിരുന്നു തലശ്ശേരി ജഗന്നാഥക്ഷേത്രത്തിൽ തൃപ്പാദങ്ങളുടെ ഒരു ലോഹപ്രതിമ വയ്ക്കാനുള്ള ആലോചന ശ്രീ: മൂർക്കോത്തു കുമാരൻ മുതലായ മാന്യന്മാർ നടത്തിയതു്. മീനത്തിൽ സ്വാമികൾ ശിവഗിരിയിൽ മടങ്ങി. അപ്പോൾ സ്വാമികളുടെ അർശസ്സു കോപിച്ചിരിക്കു ആയിരുന്നു. മേടം ആദ്യം സ്വല്പദിവസം സ്വാമി കൊല്ലത്തെത്തി വിശ്രമിച്ചിരുന്നു. മേടം ൧൧-ാംനു-യാണു് സ്വാമികൾ അവിടുത്തെ അന്തേവാസികളുടെ നിർബന്ധത്താൽ, അവർ എഴുതിക്കൊണ്ടു ചെന്ന മര

ണപാത്രത്തിനു ഒപ്പുവെച്ചുകൊടുത്തത്. ഒപ്പു വയ്ക്കുന്ന സമയം "നാം മരിച്ചുപോകുമെന്നു വിചാരിച്ചാണൊ? ഭേദപ്പെട്ടത്താമല്ലൊ", എന്നു് സ്വാമികൾ ചിരിച്ചുകൊണ്ടു് പറഞ്ഞിരുന്നു.

---

## പതിനേഴാം അദ്ധ്യായം.

---

൧൧൦൨ ചിങ്ങത്തിൽ സ്വാമികൾക്കു എഴുപതു തിരുവയസ്സു പൂർത്തിയായി, ൧൧൦൧ കർക്കടകം ൧-ാംനു മുതൽതന്നെ സ്വാമിയുടെ ജന്മനാൾ പ്രമാണിച്ചു ഒരു മഹാമണ്ഡലം ശിവഗിരിയിൽ ആരംഭിച്ചിരുന്നു. വളരെ ആഘോഷപൂർവ്വം സ്വാമിയുടെ ഈ ജന്മർക്ഷസുദിനം കൊണ്ടാടപ്പെടുക ഉണ്ടായി. എന്നാൽ "ഗംഗതന്നിലെ ഹ്രദംപോലെ" അക്ഷോഭ്യനായ നാരായണഗുരുസ്വാമികളുടെ ഉൾത്തടത്തെക്കൂടി ഉലയ്ക്കത്തക്കവണ്ണം അതിദാരുണമായ ഒരു അത്യാഹിതം ൧൧൦൨ ചിങ്ങം ഗോപനം ചെയ്തു വച്ചിരുന്നു. സ്വാമിതൃപ്പാദങ്ങളുടെ ഉത്തമശിഷ്യനും, വാഗ്മിയും, സ്വതന്ത്രചിന്തകനും, 'മനുഷ്യത്വം' ജയിപ്പെടുത്ത ധർമ്മഭടനുമായിരുന്ന സത്യവ്രതസ്വാമികളുടെ അപ്രതീക്ഷിതവും അപ്രാപ്തകാലവും ആയ ദേഹവിയോഗം ചിങ്ങം ൧൩-ാംനു-സംഭവിച്ചു. "നമുക്കു ക്ഷീണം തോന്നുന്നു. സത്യവ്രതൻ സത്യവ്രതനായിതന്നെ ജീവിച്ചു മരിച്ചു," എന്നാണു തൃപ്പാദങ്ങൾ ആ ദുഃഖവാർത്ത അറിഞ്ഞപ്പോൾ അരുളിച്ചെയ്തതു്.

൧൧൦൩ കന്നിയിൽ തൃപ്പാദങ്ങൾ ദീർഘമായ ഒരു സഞ്ചാരത്തിനായി പുറപ്പെട്ടു. മധുരയ്ക്കടുത്ത തൃപ്പുറം കുന്രസ്ഥത്തിലെ ആശ്രമത്തിൽ ഏതാനും ദിവസം വിശ്രമിച്ചശേഷം, മണ്ഡ

പം മദയ്യൂർ എന്ന പ്രസിദ്ധധനികന്റെ അപേക്ഷപ്രകാരം അദ്ദേഹത്തിന്റെ അതിഥിയായി സ്വാമികൾ പോയി. സിലോണിലെ പ്രസിദ്ധനായ സോമസുന്ദരംചെട്ടിയാർ മണ്ഡപത്തിൽവന്നു സ്വാമികളെ സന്ദർശിക്കുകയും, കണ്ടി ഒരു നല്ല സ്ഥലമാണെന്നും തൃപ്പാദങ്ങൾ ഈ യാത്രയിൽ അവിടംവരെ ചെന്നിട്ടേ മടങ്ങാവൂ എന്നു നിർബന്ധപൂർവ്വം അപേക്ഷിക്കയും ചെയ്തു. അതനുസരിച്ചു, സ്വാമികളും അനുചരന്മാരും രാമേശ്വരംവഴി സിലോണിലേക്കു പുറപ്പെട്ടു. എല്ലാവരുടേയും യാത്രച്ചെലവ് ഉദാരനും സ്വാമി ഭക്തനുമായ ചെട്ടിയാർതന്നെയാണുനടത്തിയത്. സ്വാമിതൃപ്പാദങ്ങൾ ൧൦൯൫-ാമാണ്ടു അക്ടോബർ ൯൨-ാംനു- കാലത്തു സിലോണിൽ കോട്ടഃസ്റ്റേഷനിൽ ഇറങ്ങി. സ്വാമികളെ സ്വീകരിക്കുന്നതിനായി അനവധി ആളുകൾ സ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. അ നാട്ടിലെ പ്രാമാണികന്മാരായ പലരുമായി സ്റ്റേഷനിൽ വച്ചുതന്നെ സ്വാമികൾ പരിചയപ്പെട്ടു. എഴെട്ടു കൊല്ലം മുമ്പേ ആയിരുന്നു സ്വാമികൾ സിലോൺ ആദ്യമായി സന്ദർച്ചിരുന്നതെങ്കിലും, തൃപ്പാദങ്ങളെക്കുറിച്ചു അ നാട്ടുകാൎക്കു അന്നുണ്ടായിരുന്ന സ്മരണകൾ അപ്പോഴും പുത്തനായിതന്നെ ഇരുന്നു. അവർ വലിയ ആഘോഷങ്ങൾക്കെല്ലാം വേണ്ട ഏപ്പാടുകൾ മുൻകൂട്ടിത്തന്നെ ചെയ്തിരുന്നു. വെള്ളവത്തകതിരേശ്വരം ക്ഷേത്രംവരെ വലിയ ഒരു ഘോഷയാത്ര ഉണ്ടായിരുന്നു. അ ക്ഷേത്രത്തിലായിരുന്നു സ്വാമികൾക്കു വിശ്രമത്തിന്നായി ഒരുക്കങ്ങൾ ചെയ്തിരുന്നത്. കുബേരനായ കമാൻഡർ ഡിമെയിൽ സി. ബി. ഈ മുതലായി പലരും സ്വാമികളെ അദ്യദിവസം തന്നെ വന്നുസന്ദർശിച്ചു. വിജ്ഞാനോദയം യോഗക്കാരുടെ അഭിമുഖ്യത്തിൽ ഒരു മഹായോഗംകൂടി സ്വാമികൾക്കു സിലോണിലേക്കു സ്വാഗതം പറഞ്ഞു.

ഏകദേശം മൂന്നുമാസക്കാലത്തോളം കണ്ടിയിലും കൊളംബിലും മറ്റുമായി സ്വാമികൾ സഞ്ചരിച്ചു. ഈ സന്ദർഭ

ത്തിൽ ശ്രീവിജ്ഞാനോദയം സഭക്കാർ, നാലയ്യായിരം രൂപ വിലവരുന്ന ഒരു ഭൂമി സ്വാമികൾക്കു ദാനംചെയ്തു. അറേഴു കൊല്ലത്തിനു മുമ്പു, മലയാളികളുടെ അഭിവൃദ്ധിക്കായി സ്വാമി നിർദ്ദേശപ്രകാരം സത്യവ്രതസ്വാമികൾ ഈ സഭ സ്ഥാപിക്കയാണുണ്ടായതു്. ഇതിനിടയിൽ അതു വളരെ ശക്തിയെ പ്രാപിക്കുകയും സ്വാമികൾക്കു ദാനം ചെയ്ത ഭൂമി ശ്രീമാൻ കതിർ വേലുപ്പിള്ള എന്ന മാന്യൻ വാങ്ങി യോഗത്തിനു വിട്ടു കൊടുക്കുകയും യോഗം ആ സ്ഥലത്തിനു ശ്രീനാരായണപുരം എന്നു പേരിടുകയും ചെയ്തിരുന്നു.

ധനുമാസത്തിൽ സ്വാമികൾ മലബാറിലേക്കു മടങ്ങി; ശിവഗിരിയിൽ എത്തി വിശ്രമിച്ചു. ആ മാസം ൧൭-ം ൧൮-ം തീയതികളിൽ അലപ്പുഴ നടന്ന എസ്. എൻ. ഡി. പി. യോഗത്തിൻെറ വിശേഷാൽ പൊതുയോഗത്തിൽ വെച്ചു ശ്രീമാൻ ററി. കെ. മാധവനെ യോഗത്തിൻെറ സംഘടനാ സിക്രട്ടറി ആയി നിയമിച്ചു. ഈഴവസമുദായ ചരിത്രത്തിൽ ഒരു നവീനാദ്ധ്യായം തുടങ്ങുകയും ചെയ്തു. ൧൦-മകരം ൧൭-ാംനു- സംഘടനാസംഗതികളെ പററി ചിന്താലോചിച്ചു തീരുമാനിക്കാൻ ശിവഗിരിയിൽ ഒരു മഹായോഗം കൂടിയിരുന്നു. അന്നു സ്വാമികൾ താഴെക്കാണുന്ന സന്ദേശം യോഗത്തിനു നൽകി:—

"സംഘടനകൊണ്ടല്ലാതെ യാതൊരു സമുദായത്തിനും അഭിവൃദ്ധിയും ശക്തിയും ഉണ്ടാകുന്നതല്ല. ഈ തത്വം അനുസരിച്ചാണു് ഇരുപത്തഞ്ചുകൊല്ലം മുമ്പെ നാം യോഗം സ്ഥാപിച്ചതു്. ഈഴവനെന്ന പേരു ഒരു ജാതിയേയൊ മതത്തേയൊ സൂചിപ്പിക്കുന്നതല്ല. അതിനാൽ ഈ യോഗത്തിൽ ജാതിമതഭേദം നോക്കാതെ ആളുകളെ ചേർക്കാവുന്നതാണു്. യോഗത്തിൽ ധാരാളം അംഗങ്ങൾ ചേരട്ടെ എന്നു നാം ആശംസിക്കുന്നു."

൧൦൨-കുംഭം ൨൯-ാംനു ഞായറാഴ്ച സ്വാമിതൃപ്പാദങ്ങളുടെ ലോഹപ്രതിമ തലശ്ശേരി ജഗന്നാഥക്ഷേത്രത്തിൽ സ്ഥാപിച്ചു.

കുംഭം, മീനം മാസങ്ങളിൽ സ്വാമികൾ ശിവഗിരിയിൽ തന്നെ വിശ്രമിച്ചു. മേടത്തിൽ, പള്ളാത്തുരുത്തിൽ കൂടിയ എസ്. എൻ. ഡി. പി. യോഗത്തിൽ സ്വാമികൾ സന്നിഹിതനായിരുന്നു. കഴിഞ്ഞ പതിനഞ്ചു സംവത്സരക്കാലമായി തൃപ്പാദങ്ങൾ യോഗത്തിൻെറ സമ്മേളനങ്ങളിൽ സംബന്ധിച്ചിരുന്നില്ല. ശ്രീമാൻ ടി. കെ. മാധവൻെറ സംഘടനാ ശ്രമങ്ങളിലുണ്ടായ സംതൃപ്തികൊണ്ടും, കൂടിയിരുന്ന അന്നു തൻെറ സാന്നിധ്യംകൊണ്ട് യോഗത്തെ അനുഗ്രഹിക്കാൻ സ്വാമികൾക്കു കനിവുണ്ടായതു്. ഈ യോഗത്തിൽവച്ചു മേടം ൨൭-ാംനു സ്വാമികൾ സ്വസമുദായത്തിന് തൻെറ അവസാനസന്ദേശം നൽകി. ആ സന്ദേശം ഇങ്ങനെ ആയിരുന്നു:—"സമുദായ സംഘടനയെ പററിയും മതപരിഷ്ക്കാരത്തെ പററിയും നിങ്ങൾ ഗൌരവമായ ചില ആലോചനകൾ ചെയ്തുവരുന്നുണ്ടെന്നു് അറിയുന്നതു നമുക്കു വളരെ സന്തോഷംതന്നെ. എന്നാൽ സംഘടനയുടെ ഉദ്ദേശം ഒരു പ്രത്യേക വർഗ്ഗക്കാരെ മാത്രം ചേർത്തു് ഒരു സമുദായത്തെ സൃഷ്ടിക്കുവാനായിരിക്കരുതു്. മതപരിഷ്കാരം ഇന്നുള്ള ഏതെങ്കിലും ഒരു മതസംഘത്തെ ഉപേക്ഷിച്ചു മററൊരു മതസംഘത്തിൽ ചേരുന്ന ശ്രമം മാത്രമായി കലാശിക്കരുതു്. നമ്മുടെ സമുദായസംഘടന എല്ലാ മനുഷ്യരേയും ഒന്നായി ചേർക്കുന്നതായിരിക്കണം. മതം, വിശ്വാസസ്വാതന്ത്ര്യത്തെ അനുവദിക്കുന്നതും, സംസ്കൃതബുദ്ധികൾക്കെല്ലാം സ്വീകാര്യവും, മനുഷ്യരെ ഉത്തമമായ ആദർശത്തിലേക്കു നയിക്കുന്നതും ആയിരിക്കണം. "ഒരുജാതി ഒരുമതം ഒരു ദൈവം മനുഷ്യനു്" എന്നുള്ള "സനാതനധർമ്മം" അങ്ങനെയുള്ള ഒരു മതമാകുന്നു. ഈ സനാതനധർമ്മത്തിൽ വിശ്വസിക്കുന്നവരെയെല്ലാം ഒന്നായിച്ചേർക്കുന്നതു സംഘടന

യ്യ് ഏററവും ഉത്തമമായ രീതി ആയിരിക്കുമെന്നു നമുക്കു തോന്നുന്നു. മതപരിവൎത്തനംകൂടാതെ അസമത്വങ്ങളും ബുദ്ധിമുട്ടുകളും തീരുകയില്ലെന്നു വിചാരിക്കുന്നവർ "സനാതനധൎമ്മം" മതമായി സ്വീകരിക്കുന്നതു് അവരുടെ മതപരിവൎത്തനവും സ്വാതന്ത്ര്യപ്രഖ്യാപനവും ആയിരിക്കുന്നതാണു്."

മിഥുനമാസത്തിൽ സ്വാമികൾ വൈക്കം, കൊടുങ്ങല്ലൂർ, ആലുവാ മുതലായ സ്ഥലങ്ങളിൽ വിശ്രമിച്ചിരുന്നു.

---

## പതിനെട്ടാം അദ്ധ്യായം.

---

൧൧൦൩ മകരം ൨-ാം തീയതി കോട്ടയത്തുവച്ചുകൂടിയ എസ്. എൻ. ഡി. പി. യോഗത്തിന്റെ വിശേഷാൽ പൊതുയോഗത്തിൽ തൃപ്പാദങ്ങൾ സംബന്ധിച്ചിരുന്നു. ശ്രീമാൻ ടി. കെ. മാധവന്റെ അസാധാരണമായ സാമൎത്ഥ്യവിശേഷം കൊണ്ടു് ഇതിനിടയിൽ അൻപതിനായിരത്തിൽപരം അംഗങ്ങളും നൂറിലധികം ശാഖായോഗങ്ങളും എസ്. എൻ. ഡി. പി. യോഗത്തിനുണ്ടായിത്തീൎന്നിരുന്നു. ഈ ശാഖായോഗങ്ങളുടെ ഉൽഘാടനകൎമ്മം സ്വാമിതൃപ്പാദങ്ങൾ നടത്താമെന്നു സമ്മതിച്ചിരുന്നു. യോഗത്തിൽവെച്ചു് നൂററിഎട്ടു ശാഖായോഗങ്ങൾക്കു തൃപ്പാദങ്ങൾ എസ്. എൻ. ഡി. പി. യോഗംവക രജിസ്റ്റർ സൎട്ടിഫിക്കേററുകൾ കൊടുത്തു. തൃപ്പാദങ്ങളുടെ ജീവധാരണകാലത്തു് അവിടുന്നു് ചെയ്ത അവസാനമായ പൊതുകൃത്യം ഇതായിരുന്നു.

യോഗത്തിൽ സംബന്ധിച്ചുകൊണ്ടു തൃപ്പാദങ്ങൾ വൈക്കത്തു വെല്ലൂർമഠത്തിൽ എത്തി വിശ്രമിച്ചു. അവിടെ വി

ശ്രമിക്കുമ്പോൾ തൃപ്പാദങ്ങളെ ഇതിനുമുമ്പ് പലപ്പോഴും പിടിപ്പിച്ചിരുന്ന മൂത്രതടസ്ഥം എന്ന രോഗം ബാധിച്ചു. രോഗസ്ഥിതി വിഷമമായി കണ്ടതിനാൽ അവിടെനിന്ന് ആലുവായിലും, പിന്നീട് തൃശ്ശൂരുംപോയി വിശ്രമിച്ചു. എന്നിട്ടും രോഗം ഒന്നിനൊന്നു വൎദ്ധിച്ചതേയുള്ളു. തന്മൂലം പ്രസിദ്ധനായ ഡാക്ടർ കൃഷ്ണൻ സ്വാമികളെ പാലക്കാട്ടേക്കു ക്ഷണിച്ചു. പാലക്കാട്ട് കാലിക്കറ്റുബാങ്ക്കെട്ടിടത്തിൽ സ്വാമി വിശ്രമിച്ചു. ശസ്ത്രക്രിയയ്ക്കു സ്വാമികൾ സമ്മതിച്ചില്ലെങ്കിലും, രോഗത്തിന് അവിടെവെച്ച് സ്വല്പം ആശ്വാസം ഉണ്ടായി. എങ്കിലും ഡാക്ടർ കൃഷ്ണൻെറ അഭിപ്രായപ്രകാരം മദ്രാസിൽനിന്നു മേജർ പണ്ടാല ഐ. എം. എസ്സിനെ വരുത്തി സ്വാമികളെ കാണിച്ചു. ഡാക്ടർ പണ്ടാലയും ഡാക്ടർ കൃഷ്ണനുംകൂടി ആലോചിച്ചശേഷം, തൃപ്പാദങ്ങളെ മദ്രാസിൽ കൊണ്ടുപോയി. ഒരുമാസത്തോളം വളരെ സൂക്ഷിച്ചു ചികിത്സ നടത്തണമെന്നു ഡാക്ടർ പണ്ടാല പറഞ്ഞു. മദ്രാസിൽ എഗ്മൂറിൽ ഡാക്ടർ കോമൻെറ ബംഗ്ലാവിലായിരുന്നു സ്വാമികൾ വിശ്രമിച്ചിരുന്നത്. ഒരു ഡാക്ടറേയും രണ്ടു യൂറോപ്യൻ നഴ്സുകളേയും സ്വാമികളുടെ ശുശ്രൂഷയ്ക്കായി പ്രത്യേകം നിയോഗിച്ചിരുന്നു. മിസ്സിസ് കോമനും മക്കളും ഭക്തിവാത്സല്യത്തോടുകൂടി "എശുശ്രൂഷകളും ചെയ്വാൻ എപ്പോഴും സന്നദ്ധരായി" അടുത്തുണ്ടായിരുന്നു.

മദ്രാസിൽ നടത്തിയ ചികിത്സയുടെ ഫലമായി മൂത്രബന്ധം മൂലമുണ്ടായ പനി, പഴുപ്പ് മുതലായ രോഗങ്ങൾക്കു സ്വല്പം ശമനം വന്നതല്ലാതെ, മൂത്രതടസ്ഥത്തിനു യാതൊരു കുറവും വന്നിരുന്നില്ല. രോഗം സുഖമാക്കാമെന്നു ഡാക്ടർമാർ ധൈര്യം പറയാതിരുന്നതിനാലും, ഇംഗ്ലീഷുചികിത്സ ക്ലേശകരമായി തോന്നിയതിനാലും, നാട്ടുചികിത്സ നടത്തിയാൽ മതിയെന്നു തൃപ്പാദങ്ങൾ നിർബന്ധമായി പറകയും മദ്രാസിൽനിന്നു പാലക്കാട്ടേയ്ക്കു മടങ്ങുകയും ചെയ്തു. ഡാക്ടർ കൃഷ്ണൻേറയുംമററും മേൽനോട്ടത്തിൽ വിദഗ്ദ്ധന്മാരായ പല



മഹാസമാധി.

പേജ് 117

നാട്ടു വൈദ്യന്മാരെക്കൊണ്ടും ചികിത്സ നടത്തിച്ചു. കുംഭം ൧൯-ാംനു- രോഗശുശ്രൂഷയുടെ ചുമതല മുഴുവനും ഏറെറടുത്തു എസ്. എൻ. ഡി. പി. യോഗം ഭാരവാഹികൾ തൃപ്പാദങ്ങളെ പാലക്കാട്ടുനിന്നു കൊല്ലത്തേക്കു കൂട്ടിക്കൊണ്ടുപോന്നു. സമുദായനേതാക്കന്മാരുടെ അഭിമതം അനുസരിച്ച് അവിടെനിന്നു സ്വാമിയെ ശിവഗിരിയിലേക്കു കൊണ്ടുപോയി. ഏതാനുംമാസം ശിവഗിരിവക സത്രത്തിലും പിന്നീട്ടു ട്രാവലേഴ്സ് ബംഗ്ലാവിലും താമസിച്ചു. അതിവിദഗ്ദ്ധന്മാരായ നാട്ടുവൈദ്യന്മാരുടെ ശ്രദ്ധാപൂർവമായ ശുശ്രൂഷകൊണ്ടും രോഗത്തിനു ശമനമുണ്ടായില്ല.

ശിവഗിരിയിൽനിന്നു സ്വാമികളെ തിരുവനന്തപുരത്തേക്കു കൊണ്ടുപോയി. പേട്ടയിൽ ശ്രീ. മാത്തു കത്തകക്കാരന്റെ കെട്ടിടത്തിൽ സ്വാമികൾ വിശ്രമിച്ചു. രക്ഷാസൈന്യം ഡാക്ടർ നോബിളും, ഡാക്ടർ സോമർവെല്ലും സ്വാമികളുടെ രോഗം സന്നിശ്ധമാണെന്നു അഭിപ്രായപ്പെടുകയും ചെയ്തു. വീണ്ടും സ്വാമികളെ ശിവഗിരിയിലേക്കു കൊണ്ടുപോന്നു.

സ്വാമികളുടെ എഴുപത്തിരണ്ടാമത്തെ ജന്മനാൾ ൧൧൦൩ ചിങ്ങം ൨൦-ാംനു- വെള്ളിയാഴ്ച അനാഡംബരമായി, ഭക്തിപൂർവ്വം ആഘോഷിച്ചു.

൧൧൦൪ കന്നിമാസം ൫-ാംനു- വ്യാഴാഴ്ച വൈകുന്നേരം, മൂന്നു മണിയോടുകൂടി സ്വാമിതൃപ്പാദങ്ങൾ മഹാസമാധിയായി. ഒടുവിലത്തെ രണ്ടുമൂന്നുദിവസം ഒന്നും സംസാരിക്കാൻ നിവൃത്തിയില്ലായിരുന്നു എങ്കിലും പ്രജ്ഞ തീരെ നശിച്ചിരുന്നില്ല. അതിനു ശേഷമാണു സത്രത്തിൽ നിന്നു തൃപ്പാദങ്ങളെ ശിവഗിരിമഠത്തിലേക്കു കൊണ്ടു പോന്നതു്.

ചരമവിവരം അറിഞ്ഞതുമുതൽ ജനങ്ങൾ പ്രവാഹം പോലെ വന്നുകൊണ്ടിരുന്നു. വെള്ളിയാഴ്ച കാലത്തു പുഷ്പ

ങ്ങളും സുഗന്ധദ്രവ്യങ്ങളുംകൊണ്ടുമൂടി മനോഹരമായ ഒരു ചപ്രത്തിൽ തൃപ്പാദങ്ങളുടെ മൃതശരീരം വനജാക്ഷി മന്ദിരത്തിൽ കൊണ്ടു ഇരുത്തിയിരുന്നു. വൈകുന്നേരം ആറുമണിക്കുശേഷം ശിവഗിരിക്കുന്നിന്റെ മുകളിൽ, തയ്യാറാക്കിയിരുന്ന സിമൻറു കുഴിയിൽ സ്വാമിയുടെ ശരീരം ഇരുത്തി, കഴുത്തുവരെ കർപ്പൂരം, ഭസ്മം മുതലായവ ഇട്ടുമൂടി വച്ചിരുന്നു. പലരുടേയും കമ്പിമൂലമുള്ള അപേക്ഷപ്രകാരം ശനിയാഴ്ചമാത്രമെ കുഴിമുഴുവനും മൂടുക ഉണ്ടായുള്ളു. അനുശോചന കമ്പികൾക്കു കണക്കില്ലായിരുന്നു. തിരുവിതാംകൂർ ദിവാൻ മിസ്റ്റർ വാട്ട്സ് താഴെക്കാണുന്ന കമ്പി അയച്ചിരുന്നു.—"ശ്രീനാരായണഗുരുസ്വാമികളുടെ സമാധിയായതിൽ മഠത്തോടും സമുദായത്തോടും മഹാറാണി റീജൻറുതിരുമനസ്സിനുള്ള അനുകമ്പയെ അറിയിക്കാൻ തിരുമനസ്സുകൊണ്ട് എന്നോടു കല്പിച്ചിരിക്കുന്നു. എന്റെ അനുകമ്പയും അനുശോചനവുംകൂടി സ്വീകരിക്കാൻ അപേക്ഷ. സ്വാമിയെ എനിക്കു നേരിട്ടു പരിചയമായിരുന്നു. അതു ഒരു ഭാഗ്യമായിട്ടാണു ഞാൻ എണ്ണുന്നത്."

൮-ാംനു രാത്രി മൂന്നുമണിക്കു സ്വാമികളുടെ അനന്തരഗാമിയായി നിശ്ചയിച്ചിരുന്ന ബോധാനന്ദസ്വാമി സമാധിയായി. അദ്ദേഹം ഏതാനും ദിവസമായി ജ്വരം പിടിപെട്ടു കിടപ്പിലായിരുന്നു. സമാധിക്കുമുമ്പായി, "സ്വാമിതൃപ്പാദങ്ങൾ മുമ്പിൽ വന്നു നിന്നു വിളിക്കുന്നു." എന്നു അദ്ദേഹം പറക ഉണ്ടായി. ശാരദാമഠത്തിന്റെ പിൻഭാഗത്തു, പഴയ പർണ്ണശാല മാററിവച്ചു കെട്ടിയിരുന്നതിനുള്ളിൽ അദ്ദേഹത്തെ സമാധിയിരുത്തി.

---



സമാധികർമ്മം.

പേജ 118

# പത്തൊൻപതാം അദ്ധ്യായം.

---

* "ഒരു ജാതി, ഒരു മതം, ഒരുദൈവം
മനുഷ്യന്"

ശ്രീനാരായണ ഗുരുസ്വാമി തൃപ്പാദങ്ങളും ഞാനും തമ്മിൽ നടന്നതായി താഴെ എഴുതിയിരിയ്ക്കുന്ന സംവാദം താഴെ എഴുതിയിരിയ്ക്കുന്ന രൂപത്തിൽ തന്നെ നടന്നതല്ല. എന്നാൽ മതവിഷയമായി സ്വാമി തൃപ്പാദങ്ങളും ഞാനും തമ്മിൽ പല സന്ദർഭങ്ങളിലായിനടന്നിട്ടുള്ള സംഭാഷണങ്ങളിൽ അന്നന്ന തൃപ്പാദങ്ങളുടെ മുഖത്തിൽ നിന്നു് എനിക്കു കേൾക്കാനും, തൃപ്പാദങ്ങളിൽ കേൾപ്പിയ്ക്കാനും ഇടവന്നിട്ടുള്ള കാര്യ്യങ്ങളല്ലാതെ ഇതിൽ കൃത്രിമമായിയാതൊന്നുമില്ല. പല സംവാദങ്ങളിൽവന്ന സംഗതികളെ വിഷയസ്വഭാവംഅനുസരിച്ചു ക്രോഡീകരിച്ചു ക്രമീകരിയ്ക്കുക മാത്രമേ ഇതിൽ ചെയ്തിട്ടുള്ളു. ഇതിനെ ഈ രൂപത്തിൽ എഴുതിതീർത്തശേഷം ആദ്യം ബ്രഹ്മശ്രീ ബോധാനന്ദസ്വാമികളേയും അനന്തരം ഈയിടെ ശിവഗിരിയിൽക്കൂടിയരുന്ന സന്യാസി സംഘത്തേയും ഞാൻതന്നെ വായിച്ചുകേൾപ്പിച്ചു. ഒടുവിൽ സത്യവ്രത സ്വാമി മുഖേന സ്വാമിതൃപ്പാദങ്ങളെ കേൾപ്പിച്ചു പ്രസിദ്ധീകരണത്തിനു അനുവാദം ലഭിച്ചശേഷം ഇതു പ്രസിദ്ധീകരിയ്ക്കുന്നതാണു്. ഈ വിഷയത്തെ സംബന്ധിച്ചു തൃപ്പാദങ്ങൾക്കുള്ള സിദ്ധാന്തങ്ങളിൽ ചിലതു് ആലുവാ വെച്ചുകൂടിയ സർവ്വമത മഹാസമ്മേളനത്തിലെ സ്വാഗതപ്രസംഗത്തിൽ സത്യവ്രതസ്വാമികൾ ക്രോഡീകരിച്ചിട്ടുണ്ടു്. ആ പ്രസംഗത്തിൽ വന്നിട്ടുള്ള സംഗതികളെ ഇതിൽആവർത്തിച്ചിട്ടില്ല.

---

* സ്വാമിയും ശ്രീ: സി. വി. കുഞ്ഞുരാമനും തമ്മിൽ നടന്ന ഈ "സംവാദം" ൧൦൯൯ കന്നി ൨൩-൨൪-യിലെ കേരള കൌമുദിയിൽ പ്രസിദ്ധ പ്പെടുത്തിയിരുന്നതാണു്.

## സംവാദം.

---

ഞാൻ—"ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യനു" എന്നുള്ള തൃപ്പാദങ്ങളിലെ ധൎമ്മോപദേശം ശിഷ്യസംഘം ഇപ്പോൾ മുദ്രാവാക്യമായി സ്വീകരിച്ചിരിയ്ക്കുകയാണു്. എന്നാൽ ഇതു് ശരിയായ ഒരുധൎമ്മോപദേശംതന്നെയോ എന്നു പലരും സംശയിയ്ക്കുകയും ചിലർ അതിനെ ആക്ഷേപിയ്ക്കുകയും ചെയ്യുന്നു. മഹാത്മാഗാന്ധി ഈ ആശ്രമം സന്ദർശിച്ച അവസരത്തിൽ അദ്ദേഹത്തിനു ഇതിലുള്ള വിപ്രതിപത്തി പ്രസ്താവിക്കയുണ്ടായി. അതുമാത്രമല്ല പലരും ഈ ഉപദേശത്തെ പലപ്രകാരത്തിൽ വ്യാഖ്യാനിക്കുകയും ചെയ്യുന്നു. ഈ വ്യാഖ്യാനങ്ങളിൽ പലതും കേട്ടിട്ടു "വ്യാഖ്യാതാക്കന്മാരിൽ നിന്നു എന്നെരക്ഷിക്കണേ" എന്നു ആശാൻ (കുമാരനാശാൻ) പ്രാൎത്ഥിച്ചതല്ലാതെ ശരിയായ വ്യാഖ്യാനം എന്തെന്നു അദ്ദേഹവും പറഞ്ഞിട്ടില്ല. തൃപ്പാദങ്ങളിൽനിന്നു ഇതിനു ശരിയായ ഒരു വ്യാഖ്യാനം അരുളിച്ചെയ്യെങ്കിലല്ലാതെ എത്ര യുക്തിയുക്തമായിഞങ്ങളൊക്കെ വ്യാഖ്യാനിച്ചാലും ജനങ്ങൾ അതിൽ പൊതുവേ തൃപ്തരായി തീരുന്നതല്ല.

സ്വാമി—കുഞ്ഞുരാമൻ ഇതിനെ എങ്ങിനെയാണു വ്യാഖ്യാനിക്കുന്നതു്?

ഞാൻ—"ഒരുജാതിമനുഷ്യനു" എന്നതിന്റെ വ്യാഖ്യാനം സുഗമമായി തോന്നുന്നുണ്ടു്.

> "മനുഷ്യാണാം മനുഷ്യത്വം
> ജാതിൎഗോത്വം ഗവാംയഥാ"

എന്നു തൃപ്പാദങ്ങൾതന്നെ അരുളിച്ചെയ്തിട്ടുള്ളതുകൊണ്ടും മനുഷ്യത്വംകൊണ്ടു മനുഷ്യരെല്ലാം ഒരുജാതി എന്നുള്ള

തിൽ ആക്കും വിപ്രതിപത്തി ഉണ്ടാവാൻ ന്യായമില്ലാത്തതു കൊണ്ടും അതിനെപ്പററി ആക്ഷേപമൊന്നുമില്ല. "ഒരുദൈവം മനുഷ്യന്" എന്നതിനെ ദൈവവിശ്വാസമുള്ളവക്ക് ആക്ഷേപിക്കാൻ നിവൃത്തിയില്ല. "ഒരുമതം" എന്നതിനെപ്പററിയാണ് എല്ലാവക്കും സംശയം.

പലമതസാരവുമേകമെന്നു പാരാ-
ത്തുലകിലൊരാനയിലന്ധരെന്നപോലെ.
പലപല യുക്തിപറഞ്ഞു പാമരന്മാർ

അലയുന്നു, എന്നു തൃപ്പാദങ്ങൾ അരുളിച്ചെയ്തിട്ടുള്ളതു ഈ സംശയനിവൃത്തിക്കു വേണ്ടിടത്തോളം പയ്യാപ്തമാകാത്തതുകൊണ്ടാണ് ഒരു വ്യാഖ്യാനം ആവശ്യമായി വന്നിരിക്കുന്നത്.

സ്വാമി—'പലമതസാരവുമേക'മെന്നതിനെപ്പററി ആക്കെങ്കിലും ആക്ഷേപമുണ്ടോ?

ഞാൻ—അതിലും ആക്ഷേപമുണ്ടെന്നു വാദിക്കാവുന്നതാണ്. ആസ്തികമതത്തിൻെറയും നാസ്തികമതത്തിൻെറയും സാരമൊന്നല്ലല്ലൊ

സ്വാമി—മതമെന്ന വാക്കിൻെറ നാനാത്ഥമാണ് ഈ ഭ്രമത്തെയുണ്ടാക്കുന്നത്. നാസ്തികവാദം ചില വ്യക്തികൾ പുറപ്പെടുവിച്ചിട്ടുള്ള "അഭിപ്രായങ്ങൾ" മാത്രമാണ്. അതു ഒരിക്കലും ഒരു ജനസമുദായത്തിൻെറ മതമായി ഇരുന്നിട്ടില്ല.

ഞാൻ—ബുദ്ധമതത്തേയും ചിലർ നാസ്തികമതമെന്നു പറയുന്നുണ്ട്.

സ്വാമി—അതുശരിയാണോ? നിങ്ങളൊക്കെ ബുദ്ധമതപക്ഷക്കാരല്ലേ?

ഞാൻ—ഈശ്വരവിശ്വാസം എന്നാൽ ആരെക്കുറിച്ചു അല്ലെങ്കിൽ എന്തിനെക്കുറിച്ചുള്ള വിശ്വാസമെന്നു, തങ്ങളുടെ വിശ്വാസത്തെക്കുറിച്ചുതന്നെ സൂക്ഷ്മബോധമില്ലാത്തവരുടെ ആക്ഷേപമാണ് ഇതെന്നാണ് ഞാൻ അറിഞ്ഞിടത്തോളം ബുദ്ധമതത്തെക്കുറിച്ച എനിക്കുള്ള വിശ്വാസം.

സ്വാമി—ബുദ്ധമതം നാസ്തികമതമായിരിക്കാൻ ഇടയില്ല. ശുദ്ധനാസ്തികമതത്തിൽ ഇത്രവലിയ ഒരു ജനസമുദായത്തിന്നു ഇത്ര ദീർഘകാലം വിശ്വാസം നിലനില്ക്കുക എന്നുള്ളതു സംഭാവ്യമല്ല. കുഞ്ഞുരാമൻ നാസ്തികനോ അസ്തികനോ എന്നു ഇപ്പോഴുള്ള വിശ്വാസത്തെ അപഗ്രഥനം ചെയ്തു തീർച്ചപ്പെടുത്തിയിട്ടുണ്ടോ?

ഞാൻ—ഉണ്ടു്. എന്റെ ദൃഢമായ വിശ്വാസം ഇതേവരെ ഞാൻ ആസ്തികനെന്നാണു്.

സ്വാമി—നാസ്തികവാദം ചെയ്യവരുന്നു എന്നു കേട്ടിട്ടുണ്ടു്.

ഞാൻ—എന്നെക്കുറിച്ചു അങ്ങനെ കേട്ടതു അത്ഭുതമല്ല. നാസ്തികന്മാരെ ഖണ്ഡിക്കാൻ ശ്രമിച്ചിട്ടുള്ള ആസ്തികരോടും, അസ്തികരെ ഖണ്ഡിക്കാൻ ശ്രമിച്ചിട്ടുള്ള നാസ്തികരോടും ഞാൻ വാദിച്ചിട്ടുണ്ടു്.

സ്വാമി—വാദത്തിനുവേണ്ടി വാദിക്കരുതു്. സംശയനിവൃത്തിക്കും തത്വപ്രകാശനത്തിനുംവേണ്ടി വാദിക്കാം. അസ്തികമതങ്ങൾക്കു് ബാഹ്യരൂപത്തിലല്ലാതെ അഭ്യന്തരരൂപത്തിൽ വ്യത്യാസമുണ്ടോ?

ഞാൻ—ചില സംഗതികൾ ആലോചിച്ചാൽ അഭ്യന്തരരൂപത്തിലും വ്യത്യാസമുണ്ടെന്നു പറയേണ്ടിയിരിക്കുന്നു.

സ്വാമി—എന്താണ് വ്യത്യാസം?

ഞാൻ—ഈ പ്രപഞ്ചം ഒരു സ്രഷ്ടാവു സൃഷ്ടിച്ചതാണെന്നും, അതല്ല ബ്രഹ്മത്തിൽനിന്നു പരിണാമവാദികൾ പറയുന്നപോലെ ആകാശം, വായു, അഗ്നി ഇത്യാദി പഞ്ചഭൂതങ്ങൾ ഉണ്ടായി അവയുടെ അന്യോന്യസംശ്രയത്താലും സംശ്രയിഭാവത്താലും കാലാന്തരത്തിൽ ഉണ്ടായി വന്നതാണെന്നും, അതുപോലെതന്നെ ആത്മാവു ശൂന്യത്തിൽനിന്നു സ്രഷ്ടാവു സൃഷ്ടിച്ചതാണെന്നും, അതല്ല ബ്രഹ്മത്തിൻെറ തന്നെ അംശം അഥവാ ബ്രഹ്മം തന്നെയാണെന്നും പുനർജ്ജന്മം ഉണ്ടെന്നും ഇല്ലെന്നും, കർമ്മവിശ്വാസം ശരിയാണെന്നും അല്ലെന്നും മതങ്ങൾ അത്യന്തരതത്വങ്ങളിൽതന്നെ ഭിന്നങ്ങളായി കാണപ്പെട്ടുന്നുണ്ട്.

സ്വാമി—തത്വങ്ങളിൽ ഭിന്നതയുണ്ടെങ്കിലും ഈ ഭിന്നമതങ്ങളുടെ ഉദ്ദേശങ്ങളിൽ ഭിന്നതയുണ്ടോ?

ഞാൻ—അതിലും ഭിന്നതയുണ്ടെന്നു പറയാം. ചിലതു സ്വർഗ്ഗപ്രാപ്തിമാത്രം അദർശമായും മററു ചിലതു സ്വർഗ്ഗത്തേക്കാൾ ഉപരിയായ മോക്ഷപ്രാപ്തി അദർശമായും സ്വീകരിച്ചിരിക്കുന്നു.

സ്വാമി—സ്വർഗ്ഗാനുഭൂതി ഉണ്ടായ ഒരുവനു അതിലും ഉപരിയായ ഒരു സ്ഥാനമുണ്ടെന്ന തത്വാവബോധം ഉണ്ടാവില്ലേ?

ഞാൻ—ഉണ്ടാവേണ്ടതാണ്.

സ്വാമി—ഉണ്ടാവും. നിശ്ചയമായും ഉണ്ടാവും. മോക്ഷത്തെപ്പററി പ്രതിപാദിയ്ക്കുന്ന മതങ്ങൾ സ്വർഗ്ഗത്തെ നിഷേധിയ്ക്കുന്നില്ലല്ലോ. ഭൂലോകം, ഭുവർലോകം മുതലായി ഊർദ്ധ്വഗതിക്ക് ഏഴു ലോകങ്ങളും അനന്തരം സാലോക്യ, സാമീപ്യ, സാരൂപ്യ, സായൂജ്യങ്ങളുമല്ലേ

മോക്ഷത്തിലേക്കുള്ള പടികളായി വെച്ചിരിക്കുന്നതു്? ഇതിൽ ഏതെങ്കിലും ഒരു പടിയിൽ പ്രവേശിച്ചവനു അടുത്ത പടിയിലേക്കു താല്പൎയ്യമുണ്ടാകാതിരിയ്ക്കുമോ?

ഞാൻ—ഈ എല്ലാ പടികളും എല്ലാ മതക്കാരും സമ്മതിയ്ക്കുന്നില്ല.

സ്വാമി—അതുകൊണ്ടെന്താണു്? ഊൎദ്ധ്വഗതിയെയല്ലാതെ അധോഗതിയെ ഏതെങ്കിലും മതം ഉപദേശിക്കുന്നുണ്ടോ?

ഞാൻ—അതില്ല.

സ്വാമി—എല്ലാ മതങ്ങളുടേയും ഉദ്ദേശ്യം ഒന്നുതന്നെ. നദികൾ സമുദ്രത്തിൽ ചേൎന്നാൽ പിന്നെ തിരക്കുഴിയെന്നും നടുക്കടലെന്നുമുണ്ടോ? ജീവാത്മാക്കൾക്കു ഊൎദ്ധ്വമുഖത്വം ഉണ്ടാക്കുവാനുള്ള അധികാരമേ തങ്ങൾക്കുള്ളു. അതുണ്ടായിക്കഴിഞ്ഞാൽ സൂക്ഷ്മം അവർ താനേ അന്വേഷിച്ചു കണ്ടെത്തിക്കൊള്ളും. സൂക്ഷ്മാന്വേഷണത്തെ സഹായിക്കുന്ന മാൎഗ്ഗദൎശികൾ മാത്രമാണു് മതങ്ങൾ. സൂക്ഷ്മമറിഞ്ഞവനു മതം പ്രമാണമല്ല. മതത്തിനു് അവർ പ്രമാണമാണു്. ബുദ്ധമതം പഠിച്ചാണോ ബുദ്ധൻ നിൎവാണമാൎഗ്ഗം ഉപദേശിച്ചതു്? ബുദ്ധൻ നിൎവാണമാൎഗ്ഗം അന്വേഷിച്ചറിഞ്ഞു് ആ മാൎഗ്ഗം ഉപദേശിച്ചു. അതു പിന്നീടു ബുദ്ധമതമായി. ബുദ്ധനു ബുദ്ധമതംകൊണ്ടു പ്രയോജനമുണ്ടോ?

ഞാൻ—ഇല്ല.

സ്വാമി—ക്രിസ്തുവിനു ക്രിസ്തുമതംകൊണ്ടും പ്രയോജനമില്ല. അതുപോലെ മററു മതങ്ങളെക്കുറിച്ചും പറയാവുന്നതാണു്. എന്നാൽ ബുദ്ധമതംകൊണ്ടു ബുദ്ധമതക്കാൎക്കും ക്രിസ്തുമതംകൊണ്ടു ക്രിസ്തുമതക്കാൎക്കും പ്രയോജനമു

ണ്ടു്. അതു പോലെ് എല്ലാ മതങ്ങളും അതാതു മതാനുയായികൾക്കു പ്രയോജനമുള്ളവതന്നെ.

ഞാൻ—ഹിന്തുക്കൾ ഇങ്ങനെയല്ലല്ലോ പറയുന്നതു്.

സ്വാമി—അവർ പിന്നെ എങ്ങനെ പറയുന്നു.

ഞാൻ—അവർ വേദംപ്രമാണമാക്കി പറയുന്നു. വേദം അപൌരുഷേയമാണു്, അതു ബ്രഹ്മമുഖത്തിൽനിന്നു പുറപ്പെട്ടതാണു്. അതിനാൽ വേദത്തിനുമീതെ ഒരു പ്രമാണപുരുഷൻ ഉണ്ടാവാൻ പാടില്ല. എന്നാണു് അവർ വാദിക്കുന്നതു്.

സ്വാമി—കൃസ്ത്യാനികൾ അവരുടെ പത്തു കല്പനയെക്കുറിച്ചു എന്തു പറയുന്നു? അതും ദൈവത്തിൽനിന്നു പുറപ്പെട്ടതാണെന്നല്ലേ?

ഞാൻ—അങ്ങനെതന്നെയാണു്.

സ്വാമി—യഹോവായും എബ്രായഭാഷയും ബ്രഹ്മാവിനു പ്രാചീനസംസ്കൃതഭാഷയുമേ നിശ്ചയമുണ്ടായിരുന്നുള്ളോ? വേദം അപൌരുഷേയം എന്നു പറയുന്നതിനു വേദമന്ത്രങ്ങളുടെ എല്ലാററിൻേറയും കത്താക്കന്മാർ ആരെന്നു നമുക്കു നിശ്ചയമില്ലെന്നേ അത്ഥമാക്കേണ്ടു. വേദപ്രതിപാദിതങ്ങളായ തത്വങ്ങൾ അപൌരുഷങ്ങളാണു് എന്നും അത്ഥമാക്കാം.

ഞാൻ—വേദത്തിൻേറ പ്രാമാണ്യത്തെ ബുദ്ധമുനി നിഷേധിച്ചിട്ടുണ്ടു്. മുണ്ഡകോപനിഷത്തും വേദം അപ്രധാനശാസ്ത്രമെന്നു പറയുന്നു.

സ്വാമി—ഒന്നിനേയും ഇതുമാത്രം ശരിയെന്നു പ്രമാണമാക്കേണ്ടാ. എല്ലാററിനേയും ശരി ഏതെന്നുള്ള അന്വേഷണത്തിനു ഉപകരണമാക്കാം. അന്വേഷണബുദ്ധിയും ജ്ഞാനതൃഷ്ണയുമുള്ളവരെ സംബന്ധിച്ചു മാത്രമേ

ഈ ഉപദേശം സാധുവാകയുള്ളു. സാമാന്യജനങ്ങൾക്ക് അവർ വിശ്വസിക്കുന്ന മതത്തിനു ആധാരമായ ഗ്രന്ഥം പ്രമാണമായിത്തന്നെ ഇരിക്കണം.

ഞാൻ—അങ്ങനെ പ്രമാണമാക്കുന്ന ഗ്രന്ഥങ്ങളിൽ ധർമ്മവിരുദ്ധമായ ഉപദേശങ്ങൾ ഉണ്ടെങ്കിൽ സാമാന്യജനങ്ങൾ അതും വിശ്വസിക്കാൻ ഇടവരുമല്ലോ.

സ്വാമി—അങ്ങനെ വരാതിരിക്കാൻ മതഗുരുക്കന്മാർ സൂക്ഷിക്കേണ്ടതാണ്. ദയാനന്ദസരസ്വതി വേദം പ്രമാണമാക്കുന്നുണ്ടെങ്കിലും വേദത്തിൽ അസംബന്ധമായുള്ള ഭാഗം കൃത്രിമമെന്നു തള്ളിക്കളയുന്നില്ലേ? അങ്ങനെയാണ് എല്ലാ മതാചാര്യന്മാരും ചെയ്യേണ്ടത്.

ഞാൻ—ത്യാജ്യഗ്രാഹ്യവിവേചനത്തോടുകൂടി എല്ലാ മതഗ്രന്ഥങ്ങളും പഠിക്കണമെന്നാണ് തൃപ്പാദങ്ങളുടെ ഉപദേശസാരമെന്ന് ഞാൻ മനസ്സിലാക്കട്ടയോ? അതു ശരിയായിരിക്കുമോ?

സ്വാമി—നമ്മുടെ ഉപദേശസാരം അതുതന്നെയാണ്. ആലുവാവെച്ചുകൂടിയ സർവ്വമതസമ്മേളനാവസരത്തിൽ നാം അതു പ്രസ്താവിച്ചിട്ടുണ്ടല്ലോ. രാജ്യങ്ങൾ തമ്മിലും സമുദായങ്ങൾ തമ്മിലുമുള്ള ശണ്ഠ ഒന്നു മററൊന്നിനെ തോല്പിക്കുമ്പോൾ അവസാനിക്കും. മതങ്ങൾ തമ്മിൽ പൊരുതാൽ ഒടുങ്ങാത്തതുകൊണ്ടു ഒന്നിനു മററൊന്നിനെ തോല്പിക്കാൻ കഴികയില്ല. ഈ മതപ്പോരിന് അവസാനമുണ്ടാകണമെങ്കിൽ സമബുദ്ധിയോടുകൂടി എല്ലാമതങ്ങളും എല്ലാവരും പഠിക്കണം. അപ്പോൾ പ്രധാനതത്വങ്ങളിൽ അവയ്ക്കുതമ്മിൽ സാരമായ വ്യത്യാസമില്ലെന്നു വെളിപ്പെടുന്നതാണ്. അങ്ങനെ വെളിപ്പെട്ടുകിട്ടുന്ന മതമാണ് നാം ഉപദേശിക്കുന്ന "ഏകമതം."

ഞാൻ—ഇനിയും ഒരു സംശയംകൂടിയുണ്ടു്.

സ്വാമി—എന്താണു്?

ഞാൻ—മതപരിവർത്തനോൽസാഹം സമുദായത്തിൽ ഇപ്പോൾ വർദ്ധിച്ചുവരുന്നുണ്ടു്. ചിലർ ബുദ്ധമതം നന്നെന്നും, ചിലർ ക്രിസ്തുമതം നന്നെന്നും, ചിലർ ആര്യസമാജം നന്നെന്നും ഇങ്ങനെ ഉത്സാഹം പല വഴിക്കായിട്ടാണു് കണ്ടുവരുന്നതു്. മതപരിവർത്തനം ആവശ്യമില്ലെന്നു പറയുന്നവരും ഉണ്ടു്.

സ്വാമി—മതത്തിനു അഭ്യന്തരവും ബാഹ്യവുമായ രണ്ടു വശങ്ങൾ ഉണ്ടു്. ഇവയിൽ ഏതിനാണു് പരിവർത്തനം വേണമെന്നു പറയുന്നതു്? ബാഹ്യമായ മാററത്തിനാണുത്സാഹമെങ്കിൽ അതു മതപരിവർത്തനമല്ല. സമുദായപരിവർത്തനമാണു്. അഭ്യന്തരമതത്തിനു പരിവർത്തനം ചിന്താശീലമുള്ള ഓരോ വ്യക്തികളിലും ക്രമേണ സംഭവിച്ചുകൊണ്ടുതന്നെയിരിക്കുന്നു. അതു് വിജ്ഞാനവർദ്ധനയോടുകൂടി സ്വാഭാവികമായി മാറുകയല്ലാതെ അക്കം മാററുവാൻ കഴിയുന്നതല്ല. ഹിന്തുമതം ക്രിസ്തുമതം എന്നിങ്ങനെ പ്രത്യേകനാമങ്ങളാൽ അറിയപ്പെടുന്ന മതങ്ങളിൽ ചേർന്നിരിക്കുന്നവരിൽ ഒരാൾക്കു ആ മതത്തിൽ വിശ്വാസമില്ലെന്നു വന്നാൽ അയാൾ ആ മതം മാറുകതന്നെയാണു് വേണ്ടതു്. വിശ്വാസമില്ലാത്തമതത്തിൽ ഇരിക്കുന്നതു ഭീരുതയും കപടവുമാണു്. അവൻ മതം മാറുന്നതു അവനും നന്നാണു്; അവനു വിശ്വാസമില്ലാതായ മതത്തിനും നന്നാണു്. ഒരു മതത്തിനും ആ മതത്തിൽ അവിശ്വാസികളുടെ സംഖ്യ വർദ്ധിക്കുന്നതു ശ്രേയസ്കരമല്ലല്ലോ.

ഞാൻ—ഹിന്തുമതത്തിൽത്തന്നെ ഇരിക്കണമെന്നു പറയുന്നവർ ഇപ്പോഴത്തെ ഹിന്തുമതം നന്നല്ലെന്നും പറയുന്നുണ്ടു്.

സ്വാമി—അപ്പോൾ അവർ ഹിന്തുക്കൾക്കു മാത്രമല്ല, ഹിന്തുമതത്തിനും കൂടി പരിവർത്തനം വേണമെന്നു പറകയാണ്. ഹിന്തുമതം എന്നു ഒരു മതമേ ഇല്ലല്ലോ. ഹിന്തുസ്ഥാനനിവാസികളെ ഹിന്തുക്കൾ എന്നു വിദേശീയർ പറഞ്ഞുവന്നു. ഹിന്തുസ്ഥാനനിവാസികളുടെ മതം ഹിന്തുമതം എന്നാണെങ്കിൽ ഹിന്തുസ്ഥാനത്തെ ഇപ്പോൾ അധിവസിക്കുന്ന ക്രിസ്ത്യാനികളുടേയും മുഹമ്മദീയരുടെയും മതങ്ങളും ഹിന്തുമതംതന്നെയാണ്. അങ്ങനെ ആരും പറയുന്നുമില്ല, സമ്മതിക്കുന്നുമില്ല. ഇപ്പോൾ ഹിന്തുമതമെന്നു പറയുന്നത് ക്രിസ്തുമതം മുഹമ്മദുമതം മുതലായി ഹിന്തുസ്ഥാനത്തിനു വെളിയിൽനിന്നു വന്ന മതങ്ങൾ ഒഴിച്ചു ഹിന്തുസ്ഥാനത്തിൽതന്നെ ഉത്ഭവിച്ചിട്ടുള്ള മതങ്ങൾക്കുള്ള ഒരു പൊതുപ്പേരാകുന്നു. അതുകൊണ്ടാണ് ബുദ്ധമതം, ജൈനമതം മുതലായവയും ഹിന്തുമതംതന്നെ എന്നു ചിലർ പറയുന്നത്. വൈദികമതം, പൌരാണികമതം, സാംഖ്യമതം, വൈശേഷികമതം, മീമാംസകമതം, ദ്വൈതമതം, അദ്വൈതമതം, വിശിഷ്ടാദ്വൈതമതം, ശൈവമതം, ശാക്തേയമതം, വൈഷ്ണവമതം എന്നിങ്ങനെ പ്രത്യക്ഷത്തിൽ വിഭിന്നങ്ങളായിരിക്കുന്ന അനേകമതങ്ങൾക്കു എല്ലാററിനും കൂടി ഹിന്തുമതം എന്നു ഒരു പൊതുപ്പേരു പറയുന്നതു യുക്തിഹീനമല്ലെങ്കിൽ മനുഷ്യജാതിക്കെല്ലാററിനും മോക്ഷപ്രാപ്തിക്കു ഉപയുക്തങ്ങളായി ദേശകാലാവസ്ഥകൾ അനുസരിച്ചു ഓരോ ആചാര്യന്മാർ ഈഷദീഷൽ ഭേദങ്ങളോടുകൂടി ഉപദേശിച്ചിട്ടുള്ള എല്ലാ മതങ്ങൾക്കും കൂടി ഏകമായ ലക്ഷ്യത്തോടുകൂടിയ "ഏകമതം" എന്നു പറയുന്നതിൽ എന്തിനാണ് യുക്തിഹീനതയെ സംശയിക്കുന്നത്?

ഞാൻ—ഈ വിഷയത്തിൽ പ്രമാദംകൊണ്ടുള്ള വഴക്കുകൾ ഹിന്തുക്കൾക്കു മാത്രമല്ല അഹിന്തുക്കൾക്കും ഉണ്ട്. ഭ

സ്തുവിനു മുമ്പുള്ള മോശയുടേയും ശലോമോൻെറയും ക്രിസ്തുവിനു പിമ്പുള്ള സെൻറ് പാളിൻെറയും ഉപദേശങ്ങളും കൂടി ക്രിസ്തുമതം എന്ന ഒരു ഒററപ്പേരിനകത്തു അടക്കുകയാണു് ക്രിസ്തുമതക്കാരും ചെയ്തിരിക്കുന്നതു്.

സ്വാമി—ഏറെക്കുറെ എല്ലാമതക്കാരും അങ്ങനെതന്നെ ചെയ്തിരിക്കുന്നു. ഒരു മതാചാര്യൻെറ പേരിൽ പല ആചാര്യന്മാരുടെ ഉപദേശങ്ങളടക്കി അതിനെ ഒരു മതമെന്നു പേർവിളിക്കാമെങ്കിൽ പല പല ആചാര്യന്മാരാൽ സ്ഥാപിതങ്ങളായ എല്ലാമതങ്ങളെയും ചേർത്തു് അതിനു ഒരു മതമെന്നോ, ഏകമതമെന്നോ, മനുഷ്യമതമെന്നോ, മാനവധർമ്മമെന്നോ, എന്തുകൊണ്ടു ഒരു പൊതുപ്പേരിട്ടുകൂടാ? അങ്ങിനെ ചെയ്യുന്നതു യുക്തിഭംഗവും അസംബന്ധവുമാണെങ്കിൽ ഈ അസംബന്ധവും യുക്തിഭംഗവും ഇപ്പോൾ പ്രചാരത്തിലിരിക്കുന്ന എല്ലാമതങ്ങൾക്കും ഏറെക്കുറേ സംഭവിച്ചു കഴിഞ്ഞിരിക്കയാണു്. ഏകത്വത്തിൽ നാനാത്വവും, നാനാത്വത്തിൽ ഏകത്വവും അവനവൻെറ മതത്തെ സംബന്ധിച്ചു ചാതുര്യത്തോടെ പ്രസംഗിക്കുന്നവർ മനുഷ്യജാതിയുടെ മതത്തെ പൊതുവിൽ എടുത്തു അതിൻെറ ഏകത്വത്തിൽ നാനാത്വവും, നാനാത്വത്തിൽ ഏകത്വവും കാണ്മാൻ കഴിയാതെ വന്നതു ആശ്ചര്യമായിരിക്കുന്നു. മഹാത്മജി ഇവിടെ വന്നപ്പോൾ ചെയ്ത പ്രസംഗത്തിൽ ആശ്രമമുററത്തു നിൽക്കുന്ന ഒരു മാവിനെ ചൂണ്ടിക്കാണിച്ചു് അതിൻെറ ശാഖകളും ഇലകളും എങ്ങനെ ഒന്നിനൊന്നു ഭിന്നമായിരിക്കുന്നോ അതുപോലെ മനുഷ്യരിലുള്ള വ്യക്തികളും ഭിന്നമായിരിക്കും; ഈ ഭിന്നത ഉള്ള കാലത്തോളം മനുഷ്യരുടെ മതങ്ങളും ഭിന്നങ്ങളായിരിക്കാനേ നിവൃത്തിയുള്ളു എന്നു പറകയുണ്ടായി. ശരിയാണു മഹാത്മജി പറഞ്ഞതു്. എന്നാൽ ഒന്നായി

കൂടേണ്ടതാ അതിനെ പരിശോധിക്കുന്നതായാൽ ഓരോ വ്യക്തിക്കും ഓരോ മതമുണ്ടെന്നു സമ്മതിക്കേണ്ടിവരും. അങ്ങനെയായാൽ ഹിന്ദുവായ രാമനും ഹിന്ദുവായ കൃഷ്ണനും ഒരു മതമല്ല വിശ്വസിക്കുന്നതു്; ൨൦-കോടി ഹിന്ദുക്കൾക്കു ൨൦-കോടി മതങ്ങളുണ്ടെന്നു വന്നുകൂട്ടും. വാസ്തവം അതുതന്നെയാണെങ്കിലും ചില സാമാന്യലക്ഷണങ്ങൾ ഈ ൨൦ കോടിയുടേയും വിശ്വാസങ്ങളിൽ ഉള്ളതുകൊണ്ടു അവരെ ഒരു മതക്കാർ എന്നു പറയുന്നു. അതുപോലെ എല്ലാ മതക്കാരുടെയും വിശ്വാസങ്ങൾക്കു ചില സാമാന്യലക്ഷണങ്ങൾ ഉള്ളതുകൊണ്ടു മനുഷ്യരെല്ലാം ഒരു മതക്കാർതന്നെയാണു്. സനാതനമായ ഏതെങ്കിലും ഒരു ധൎമ്മത്തെയോ സത്യത്തെയോ അടിസ്ഥാനപ്പെടുത്തീട്ടല്ലാതെ യാതൊരു മതത്തിനും നിലനില്ക്കുവാൻ കഴിയുന്നതല്ല. സാഹോദൎയ്യത്തിനു മുഹമ്മദുമതവും സ്നേഹത്തിനു ക്രിസ്തുമതവും മുഖ്യതകല്പിക്കുന്നു. എന്നാൽ സാഹോദൎയ്യം സ്നേഹത്തെയും സ്നേഹം സാഹോദൎയ്യത്തെയും ആശ്രയിച്ചിരിക്കുന്നു എന്നറിയാതെ സാഹോദൎയ്യമാണു ശ്രേഷ്ഠം, അല്ല സ്നേഹമാണു ശ്രേഷ്ഠം, എന്നു വിവാദം ഉണ്ടാകുന്നു എങ്കിൽ അതിനെവ്യൎത്ഥവിവാദമെന്നല്ലാതെ പറയാൻതരമുണ്ടോ? സനാതനധൎമ്മങ്ങൾ തുല്യപ്രധാനങ്ങളാണു്. ദേശകാലാവസ്ഥകളാൽ നേരിടുന്ന ആവശ്യങ്ങൾ അനുസരിച്ചു അവയിൽ ഏതിനെങ്കിലും ഒന്നിനു മുഖ്യത കല്പിക്കേണ്ടതു ആവശ്യമായി വരും. ഹിംസ കലശലായിരിക്കുന്ന ദേശകാലങ്ങളിൽ അഹിംസാധൎമ്മത്തിനു ജഗൽഗുരുക്കന്മാർ മററു ധൎമ്മങ്ങളെക്കാൾ മുഖ്യത കല്പിക്കും. ബുദ്ധന്റെ കാലത്തു ഹിംസ കലശലായിരുന്നു, അതിനാൽ അഹിംസാധൎമ്മത്തിനു ബുദ്ധൻ മുഖ്യത കല്പിച്ചു. നബിയുടെ കാലത്തു അറേബിയായിൽ സാഹോദൎയ്യത്തിനുമുഖ്യതകല്പിക്കേണ്ടതു ആവശ്യമായിരുന്നിരിക്കാം.

അതിനാൽ അദ്ദേഹത്തിന്റെ മതത്തിൽ സാമാധാദൗത്തിന്നു മുഖ്യത കാണുന്നു. ഇന്നു ഇൻഡ്യയുടെ അവശ്യം എന്താണു്? ജാതികൾ തമ്മിലും മതങ്ങൾ തമ്മിലും ഉള്ള മത്സരത്തിൽനിന്നു മോചനം. സമബുദ്ധിയോടും സമഭക്തിയോടും കൂടി എല്ലാ മതങ്ങളെയും എല്ലാവരും പഠിച്ചറിവാനും ലഭിച്ച അറിവിനെ പരസ്പരം സ്നേഹപൂർവ്വം വിനിമയം ചെയ്യാനും ശ്രമിക്കട്ടെ. മത്സരം മതം നിമിത്തമല്ല മദംനിമിത്തമാണെന്നു അപ്പോൾ മനസ്സിലാവും. മതപരിവർത്തനോത്സാഹവും അപ്പോൾ അസ്തമിക്കും.

ഞാൻ—അങ്ങനെ ആണെങ്കിൽ തൃപ്പാദങ്ങളുടെ ശിഷ്യസംഘത്തിൽ ഹിന്ദുമതവിശ്വാസിക്കും, ബുദ്ധമത വിശ്വാസിക്കും, ക്രിസ്തുമതവിശ്വാസിക്കും, മുഹമ്മദുമത വിശ്വാസിക്കും പ്രവേശനം അനുവദിക്കേണ്ടതാണല്ലോ.

സ്വാമി—നമുക്കു അതിനു യാതൊരു വിരോധവുമില്ല.

ഞാൻ—എനിക്കു മറ്റു മതങ്ങളെക്കാൾ ബുദ്ധമതത്തെയാണു അധികം വിശ്വാസവും അധികം ബഹുമാനവും ഉള്ളതു.

സ്വാമി—അതുകൊണ്ടു അന്യമതദ്വേഷമില്ലല്ലൊ.

ഞാൻ—തീരെയില്ല.

സ്വാമി—ബുദ്ധമതഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടോ?

ഞാൻ—തർജ്ജിമകൾ വായിച്ചിട്ടുണ്ടു്.

സ്വാമി—കാര്യം ഗ്രഹിക്കാൻ തർജ്ജിമയും മതിയാവുന്നതാണു്.

ഞാൻ—മൂലഗ്രന്ഥങ്ങൾ തന്നെ വായിച്ചു പഠിക്കണമെന്നു ഞാൻ തീർച്ചയാക്കിയിരിക്കയാണു്.

സ്വാമി—എന്താണ് ബുദ്ധമതത്തോടു ഇത്ര പ്രതിപത്തി?

ഞാൻ—ഈ കാലദേശാവസ്ഥയ്ക്കു ബുദ്ധമുനിയുടെ ധർമ്മോപദേശങ്ങളിൽ പ്രതിപത്തി വരാതിരിക്കാൻ നിവൃത്തിയില്ല. ജാതിമത്സരങ്ങളിലും മതമത്സരങ്ങളിലും അന്ധാചാരങ്ങളിലും നിന്നു ജനങ്ങൾക്കു മോചനമുണ്ടാവാൻ മററു എല്ലാ മതങ്ങളെക്കാളും ബുദ്ധമതം തന്നെ നന്നെന്നാണു എൻെറ ബലമായ വിശ്വാസം.

സ്വാമി—നമ്മുടെ സന്ന്യാസിസംഘത്തിൽകൂടെ ചേരാമെന്നു വിചാരിക്കുന്നുണ്ടോ?

ഞാൻ—ചേരണമെന്നു താല്പര്യമുണ്ട്. ബുദ്ധമതപ്രകാരമുള്ള സന്ന്യാസമാണെങ്കിലേ സ്വീകരിക്കാൻ കഴികയുള്ളു.

സ്വാമി—ബുദ്ധമതപ്രകാരമുള്ള സന്ന്യാസമായാലും മതിയെന്നു നാം ആലുവായിവെച്ചു പറഞ്ഞിട്ടുണ്ടല്ലോ.

ഞാൻ—ബുദ്ധമതഗുരുക്കന്മാർ കാസരോഗികൾക്കു സന്ന്യാസം കൊടുക്കുകയില്ല.

സ്വാമി—വാതരോഗികൾക്കു സന്ന്യാസം കൊടുക്കുമോ?

ഞാൻ—അതറിഞ്ഞുകൂടാ.

സ്വാമി—നേരംപോക്കു തോന്നുന്ന നിർബന്ധങ്ങൾ ചിലതു എല്ലാ മതക്കാർക്കും ഉണ്ട്.

ഞാൻ—തൃക്കൈയ്യിൽ നിന്നല്ലാതെ സന്ന്യാസം മററൊരേടത്തുനിന്നും വാങ്ങുവാൻ ഞാൻ വിചാരിച്ചിട്ടില്ല.

---

# ഇരുപതാം അദ്ധ്യായം.

ശ്രീനാരായണഗുരുസ്വാമികൾ, അസാധാരണമായ പ്രതിഭാവിലാസംപോലെതന്നെ അന്യാദൃശമായ സരസ്വതീവിലാസവും കൂടിയുള്ള ഒരു കവി ആകുന്നു. മലയാളം, തമിഴ് സംസ്കൃതം ഈ ഭാഷകളിൽ അദ്ദേഹത്തിനു് അഗാധമായ പാണ്ഡിത്യവും ഉണ്ടായിരുന്നു. ആ ഭാഷകളിൽ അദ്ദേഹം നിർമ്മിച്ചിട്ടുള്ള കവനങ്ങൾ മേല്പറഞ്ഞ വിശിഷ്ടലക്ഷണങ്ങളെ ഉദാഹരിച്ചുകൊണ്ടു് വളരെക്കാലം നിലനില്ക്കാൻ യോഗ്യങ്ങളാണു്. ഒരുപക്ഷെ, തൃപ്പാദങ്ങളെ ഒരു കവിയെന്ന നിലയിൽ നാം ശരിയായി മനസ്സിലാക്കാതിരിക്കുന്നതു് അവിടുത്തോടു കാട്ടുന്ന അക്ഷന്തവ്യമായ അപരാധങ്ങളിൽ ഒന്നായിരിക്കും. ഒരു സമുദായ മീമാംസകൻേറയോ, ഒരു മതചിന്തകൻേറയോ നിലയിൽ സ്വാമികൾക്കുള്ള സ്ഥാനത്തിൽനിന്നു വളരെ താഴെ അല്ലാതുള്ള ഒരു സ്ഥാനം ഒരു കവിയെന്ന നിലയിലും അദ്ദേഹത്തിനുണ്ടു്.

തമിഴിൽ ക്കേതിരസപ്രധാനമായ ഏതാനും വിശിഷ്ട ഗാനങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ടു്. "ഒഴിവിലൊടുക്കം" "തിരുക്കുറൾ" എന്ന അത്യുൽകൃഷ്ടങ്ങളായ ഗ്രന്ഥങ്ങൾ അദ്ദേഹം മലയാളത്തിലേക്കു വിവൎത്തനം ചെയ്തിട്ടു വളരെക്കാലം കഴിഞ്ഞിരിക്കുന്നു. തമിഴിലുള്ള അസാമാന്യമായ പാണ്ഡിത്യംനിമിത്തം തമിഴ്പണ്ഡിതന്മാരിൽ പലരും അദ്ദേഹത്തെ അഗസ്ത്യമുനിയോടുപമിച്ചിട്ടുണ്ടത്രെ. "സുബ്രഹ്മണ്യശതകം" "ശിവശതകം" മുതലായ അദ്ദേഹത്തിൻേറ ആദ്യകാലത്തെ മലയാളകൃതികളിൽ തന്നെ ആ ഭാഷയിൽ അദ്ദേഹത്തിനുള്ള സാമൎത്ഥ്യം തെളിഞ്ഞു പ്രകാശിക്കുന്നു. അക്ലിഷ്ടമായ ഭാഷാപ്രയോഗങ്ങളും, നിരൎത്ഥകപദങ്ങളും ഒന്നുംകൂടാതെ ശുദ്ധമണിപ്രവാളത്തിൽ നിസർഗ്ഗമനോഹരമായി അദ്ദേഹത്തിൻേറ സരസ്വതീനദി ഒഴുകിപ്പോവുകയാണു് ചെയ്യുന്ന

ളു്. തന്റെ പരിപക്വചിന്തകൾക്കു ഒരു "വാഹന"മായി മാത്രമാണു് അദ്ദേഹം കവനകലയെ തിരഞ്ഞെടുത്തതെങ്കിലും പ്രാസാലങ്കാരങ്ങൾ അദ്ദേഹം അറിയാതെതന്നെ ആ കവനങ്ങളിൽ കടന്നുകൂടി നമ്മെ വിസ്മയിപ്പിക്കുന്നു. ഒരു പക്ഷെ സ്വാമികളുടെ "ആത്മോപദേശശതകം" ഇത്തരം ഗ്രന്ഥങ്ങൾ തികഞ്ഞു്, കൈരളിയുടെ അമൂല്യരത്നങ്ങളിൽ ഒന്നായി എന്നും ശോഭിക്കുകതന്നെ ചെയ്യും. ശ്രീശങ്കരന്റെ ചിന്തകളേയും ഈ ശതകത്തിലെ ചില ഘട്ടങ്ങൾ അതിശയിക്കുന്നുണ്ടെന്നു് ഈവക കാര്യങ്ങളിൽ അഭിപ്രായം പറയാൻ യോഗ്യനായ ഒരു പണ്ഡിതൻ ഇതെഴുതുന്ന ആളിനോടു പറഞ്ഞിട്ടുണ്ടു്.

"ഭാഷ ശുദ്ധമലയാളവും രചന അതിമനോഹരവും ആയിരുന്നാലും സ്വാമിയുടെ കവിതകൾക്കു അർത്ഥകല്പനയിൽ പലപ്പോഴും കാണാറുള്ള ഒരു ദുരവഗാഹത" നിമിത്തം, അദ്ദേഹത്തിന്റെ കവിതകൾ സാധാരണന്മാർക്കു ആസ്വാദ്യമായിരിക്കാൻ വിഷമമുണ്ടു്. അദ്ദേഹം തിരഞ്ഞെടുത്തിട്ടുള്ള വിഷയങ്ങളുടെ ഗൗരവം ആലോചിച്ചാൽ അതിൽ അത്ഭുതപ്പെടാനുമില്ല. എന്നാൽ അദ്ധ്യാത്മസുരഭിലമായ അവിടത്തെ കൃതികൾ മനസ്സുവച്ചു വായിച്ചാൽ സിദ്ധിക്കുന്ന പ്രതിഫലം അനശ്വരമായിരിക്കുമെന്നുള്ളതിനു സംശയമില്ലതന്നെ. എന്തായാലും, മഹാകവി കുമാരനാശാൻ പറഞ്ഞിട്ടുള്ളതുപോലെ, "സർവ്വോത്തമമായ സ്വാമിയുടെ തത്വോപദേശം, സ്വഭാവമനോഹരമായ അദ്ദേഹത്തിന്റെ കവിതാമാധുര്യത്തോടുകൂടികലർന്നാൽ പിന്നെ ഉണ്ടാകുന്ന "ആമോദപ്രമോദ"ത്തെക്കുറിച്ചു പറയേണ്ടതില്ലല്ലൊ."

സ്വാമികളുടെ കൃതികളിൽ ചിലതു താഴെ പകർത്തുന്നു.

---

# ഈശ്വരൻ.

---

ദൈവമേകാത്തുകൊൾകങ്ങ്, കൈവിടാതിങ്ങുഞങ്ങളെ
നാവികൻനീഭവാബ്ധിക്കൊരാവിവൻതോണിനിൻപദം

ഒന്നൊന്നായെണ്ണിയെണ്ണിത്തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടുംദൃക്കുപോലുള്ളം നിന്നിലസ്പന്ദമാകണം.

അന്നവസ്ത്രാദിമുട്ടാതെ തന്നുരക്ഷിച്ചുഞങ്ങളെ
ധന്യരാക്കുന്നനീയൊന്നു തന്നെ ഞങ്ങൾക്കുതമ്പുരാൻ.

ആഴിയും തിരയുംകാറ്റും ആഴവുംപോലെഞങ്ങളും
മായയുംനിൻമഹിമയും നീയുമെന്നുള്ളിലാകണം.

നീയല്ലോസൃഷ്ടിയും സ്രഷ്ടാവായതുംസൃഷ്ടിജാലവും
നീയല്ലോദൈവമേ! സൃഷ്ടിക്കുള്ളസാമഗ്രിയായതും.

നീയല്ലോമായയും മായാവിയും മായാവിനോദനും,
നീയല്ലോമായയെനീക്കി സായൂജ്യംനൽകുമാര്യനും.

നീ സത്യം, ജ്ഞാന,മാനന്ദം, നീതന്നേവർത്തമാനവും
ഭൂതവുംഭാവിയുംവേറല്ലോതുംമൊഴിയുമോർക്കിൽനീ.

അകവുംപുറവുംതിങ്ങും മഹിമാവാർന്നനിൻപദം
പുകഴ്ത്തുന്നുഞങ്ങളങ്ങു, ഭഗവാനേജയിക്കുക.

ജയിക്കുകമഹാദേവ! ദീനാവനപരായണ!
ജയിക്കുകചിദാനന്ദ ദയാസിന്ധോ! ജയിക്കുക.

ആഴമേറുംനിൻമഹസ്സാമാഴിയിൽഞങ്ങളാകവേ
ആഴണംവാഴണംനിത്യം വാഴണം വാഴണംസുഖം.

---

# ജനനീനവരത്നമഞ്ജരി.

---

ഒന്നായമാമതിയിൽ നിന്നായിരംത്രിപുടി വന്നാശുതന്മതിമറ-
ന്നന്നാദിയിൽ പ്രിയമുയർന്നാടലാംകടലിലൊന്നായിവീണു-
വലയും,
എന്നാശയംഗതിപെറുംന്നാദഭൂമിയില മന്നാവിരാഭപടരും
ചിന്നാഭയിൽത്രിപുടിയെന്നാണറുംപടി യമന്നാറിടുന്നു ജന
നീ!

ഇല്ലാതെമായയിട്ടമല്ലാസമൊന്നുമറി വല്ലാതെയില്ല,നിലനും,
കല്ലാ,ഴിയും, കനലുമല്ലാതെശൂന്യമതുമെല്ലാമൊരാദിയറിവാം,
തല്ലാഘവംപറകി ലില്ലാരണം,ക്രിയകൾമല്ലാട്ടുകില്ല,മതിയീ
സല്ലാഭമൊന്നുമതി,യെല്ലാവരുംതിരയു മുല്ലാഘബോധജനനീ!

ഉണ്ടായിമാറുമറിവുണ്ടായിമുന്ന,മിതു കണ്ടാട്ടുമംഗമകവും
കൊണ്ടായിരംതരമിരുണ്ടാശയംപ്രതി ചുരുണ്ടാമഹസ്സിൽമറ-
യും,
കണ്ടാലുമീനിലയിലുണ്ടാകയില്ലറിവ ഖണ്ഡാനുഭൂതിയിലെഴും,
തണ്ടാരിൽവീണുമധുവുണ്ടാരമിക്കുമൊരു വണ്ടാണുസൂരിസുകൃ-
തി.

ആരായുകിൽതിരകൾ, നീരായിടും ഫണികൾ നാരായിടുന്നു,
കുടവും
പാരായിടുന്ന,തിനുനേരായിടുന്നുലക, മോരായ്കിലുണ്ടഖിലവും,
വേരായനിൻകഴലിലാരാധനംതരണ മാരാലിതിന്നൊരുവരം
നേരായിവന്നിടുക!വേറാരുമില്ലഗതി ഘോരാജയോഗജനനീ!

മേലായമൂലമതിനാലാവൃതംജനനി! നീലാസ്യമാടിവിടുമീ
കീലാലവായ്വനലകോലാഹലംഭുവന മാലാപമാത്രമഖിലം,
കാലാദിയായമുടരുമാലാലെന്നെയുമൊരുലീലാപടംഭവതിമെയ്-
മേലാകെമൂടുമതിനാലാരുമുള്ളതറിവീലാഗമാന്തനിലയേ!

മീനായതുംഭവതി!മാനായതുംജനനി! നീനാഗവും,നഗഖഗം
താനായതും,ധര,നദീ,നാരിയും, നരനമാനാകവും, നരകവും;
നീനാമരൂപമതിൽ നാനാവിധപ്രകൃതി മാനായിനിന്നറിയുമീ
ജ്ഞാനായതുംഭവതി,ഹേ!നാദരൂപിണി! യഹോ!നാടകംനി-
ഖിലവും.

എൻപാപമെയ്യതിനൊരമ്പായിടുന്നറിവു നിമ്പാദതാരിലെഴു-
മെ
ന്നൻപാണമെഴവ്വി,യൊരിരുമ്പാംമനംധനു, രഹംഭാവിയാണു
വിജയീ
അംബാതരുന്നു,വിജയം,പാപപങ്കിലമഹം ഭാനമാകുമതി-
നാൽ
വൻഭാരമാന്തനുവുംഭാനമാ, മുലകവുംഭാനമാകുമഖിലം.

സത്തായിനിന്നുപരിചിത്തായി,രണ്ടുമൊരു മുത്തായി,മൂന്നുമറി
യും
ഏത്തായിനിന്നു,തിനുവിത്തായി,വിണ്ണൊടു മരുത്തായി,ദൃഷ്ടി
മുതലായ്
കൊത്തായിടുംവിഷയ വിസ്താരമന്ന,മതി നത്താവുമായിവില
സും,
സിദ്ധാനുഭൂതിയിലു മെത്താതെയാമതിമഹത്തായിടും ജനനി!
നീ

ഭൂവാദിഭൂതമതിനാവാസമില്ലുവെറു മാഭാസമാമ,തറിവി-
ന്നാഭാവിശേഷമി,തിനാവാസമിങ്ങുലകി ലാപാദിതംഭവതി
യാൽ
നാവാദിതൻവിഷയിതാവാസമററഭവ ദാവാസമാകെവില
സും-
ഭ്രോവാ,ണതിൻെറമഹിമാവാരറിഞ്ഞു, ജനനീ!വാഴ്ത്തു വാനുമ-
രുതേ!

# അദ്ധ്യാരോപദർശനം.

---

അസീദഗ്രേ സദേവേദം
ഭുവനം സ്വപ്നവത് പുനഃ
സസർജ്ജസർവ്വം സങ്കല്പ-
മാത്രേണ പരമേശ്വരഃ.

വാസനാമയമേവാദാ-
വാസീദിദമഥ പ്രഭഃ
അസൃജന്മായയാ സ്വസ്യ
മായാവീവാഖിലംജഗൽ.

പ്രാഗുത്പത്തേരിദംസ്വസ്മിൻ
വിലീനമഥവൈസ്വതഃ
ബീജാദാംകുരവത്സ്വസ്യ
ശക്തിരേവാസൃജത്സ്വയം.

ശക്തിസ്തദ്വിവിധാജ്ഞേയാ
തൈജസീതാമസീതിച
സഹവാസോ ദ്വയോർന്നാസ്തി
തേജസ്തിമിരയോരിവ.

മനോമാത്രമിദംചിത്ര-
മിവാഗ്രേ സർവ്വമീദൃശം
പ്രാപയാമാസവൈചിത്ര്യം
ഭഗവാൻ ചിത്രകാരവത്.

അസീത് പ്രകൃതി രേവേദം
യഥാദൌയോഗവൈഭവഃ
വ്യതനോദഥ യോഗീവ
സിദ്ധിജാലം ജഗല്പതിഃ.

യദാത്മവിദ്യാസങ്കോചാ
സ്തദാ വിദ്യാഭയങ്കരം
നാമരൂപാത്മനാത്യർത്ഥം
വിഭാതീഹ പിശാചവത്.

ഭയങ്കരമിദം ശൂന്യം
വേതാളനഗരംയഥാ
തഥൈവവിശ്വമഖിലം
വ്യകരോദത്ഭുതം വിഭുഃ.

അക്ഷാദ്യഥാക്രമം വിശ്വം
തഥാനൈ വേദനാത്മനഃ
സുപ്തേരിവപ്രാദുരാസീ-
ദൃശപതസ്യാസ്യാവീക്ഷയാ.

ധാനാദിവവടോയസ്മാത്
പ്രാദുരാസീദിദം ജഗത്
സംഭ്രമാസശിവോ വിഷ്ണുഃ
സപദഃ സർവ്വഏവസഃ.

---

## അപവാദ ദർശനം.

(മനനമാല.)

---

ചൈതന്യാദാഗതം സ്ഥൂല
സൂക്ഷ്മാത്മകമിദം ജഗത്
അസ്തിചേതസദ്ഘനം സർവ്വം
നാസ്തിചേദസ്തിചിദ്ഘനം.

അന്യോന്യകാരണാത് കാര്യം
അസദേതദതോഖിലം

അസതഃകഥമുല്പത്തി-
രനുഷ്പന്നസ്യകോലയഃ.

യസ്യോത്പത്തിർല്ലയോനാസ്തി
തത്പരം ബ്രഹ്മതത്തരത്
ഉത്പത്തി സ്ഥലയോഃസ്ഥിതി
ഭ്രമത്യാത്മനിമായയാ.

കാരണാവ്യതിരിക്തത്വാത്
കാര്യസ്യകഥമസ്തിതാ
ഭേത്യതഃ കാരണസ്യ
കഥമസ്തിചനാസ്തിതാ.

കാര്യംമസതോസ്യാസ്തി
കാരണം നഘ്യതോ ജഗത്
ബ്രഹ്മൈവതർഹിസദസ
ദിതിമുഹ്യതി മന്ദധീഃ

ഏകസ്യൈവാസ്തി സത്താചേ-
ദന്യസ്യാസൌകവിദ്യതേ
സത്യസ്യാത്മാശ്രയോയദ്യ
പ്യസതിസ്യാദസംഭവഃ.

വിഭജ്യാവയവംസർവ്വ
മേകൈകംതത്രദൃശ്യതേ
ചിന്മാത്ര മഖിലം നാന്യ-
ദിതിമായാവിദൂരഗം.

ചിദേവനാന്യദാഭാതി
ചിതഃ പരമതോനഹി
യച്ച നാഭാതിതദസ-
ദ്യദസത്തന്നഭാതിച.

അനന്തഏവാസ്തിഭാതി
ന്യാന്യഃ കശ്ചിദതോഖിലം
ആനന്ദഘനമന്യന്ന
വിന്നാനന്ദേനവിദ്യതേ.

സർവ്വംഹിസച്ചിദാനന്ദം
നേഹനാനാസ്തികിഞ്ചന
യഃ പശ്യതീഹനാനേവം
മൃത്യോർ മൃത്യുംസഗച്ഛതി.

ഇത്യാചപാദദർശനം.

---

## അസത്യദർശനം.

---

മനോമനമിദംസർവ്വം
ന മനഃ കചാപിവിദ്യതേ
അതോവ്യോമ്നിവനീലാദി
ദൃശ്യതേജഗദാത്മനി.

മനസോനന്യയാസർവ്വം
കൽപ്യതേവിദ്യയാജഗത്
വിദ്യയാസൌഖ്യംനാതി
തദാലേഖ്യമിവാഖിലം.

വിജൃംഭതേയത്തമസോ
ഭീരാരിഹപിശാചവത്
തദിതംജാഗ്രതിസപ്ന-
ലോകവദ്ദൃശ്യതേബുധൈഃ.

സംകല്പകല്പിതംദൃശ്യം
സംകല്പോയത്രവിദ്യതേ

ദൃശ്യന്തത്രചനാന്യത്ര
കുത്രചിദ്രജ്ജുസൎപ്പവത്.

സംകല്പമനസോഃകശ്ചി-
ന്നഹിഭേദോസ്തിയന്മനഃ
തദവിദ്യാതമഃപ്രഖ്യ-
മിന്ദ്രജാലമിവാദ്ഭുതം.

മരീചികാവത് പ്രാജ്ഞസ്യ
ജഗദാത്മനിഭാസതേ
ബാലസ്യസത്യമിതിച
പ്രതിബിംബമിവഭ്രമാത്.

അത്മാനക്ഷീരവിദ്യാതി
രൂപാന്തരമതോഖിലം
വിവൎത്തമിന്ദ്രജാലേന
വിദ്യതേനിൎമ്മിതംയഥാ.

മായയൈവജഗതാമാദി
കാരണംനിൎമ്മിതംതയാ
സൎവ്വംഹിമായിനോനാന്യ-
ദസത്യം സിദ്ധിജാലവത്.

വിഭാതിവിശ്വംവ്യഢസ്യ
വിയദ്വനമിവാത്മനി
അസത്യംപുത്രികാരൂപം
ബാലഃസ്തനവവിപശ്യയം.

ഏകംസത്യം നദ്വിതീയം
ഹ്യസത്യം ഭാതിസത്യവത്
ശിലൈവശിവലിംഗം, ന
ദ്വിതീയംശില്പിനാകൃതം.

## ജാതിനിർണ്ണയം.

---

മനുഷ്യാണാം മനുഷ്യത്വം
ജാതിർഗ്ഗോത്വം ഗവാംയഥാ
നബ്രാഹ്മണാദിരസ്യൈവം
ഹാതത്ത്വം വേത്തികോപിന.

ഒരുജാതി ഒരുമതം ഒരുദൈവം മനുഷ്യന്ന
ഒരുയോനിഒരാകാരം ഒരുഭേദവുമില്ലിതിൽ.

ഒരുജാതിയിൽനിന്നല്ലോ പുറന്നിടുന്നുസന്തതി
നരസംഘമിതോർക്കുമ്പോളൊരുജാതിയിലുള്ളതാം.

നരജാതിയിൽനിന്നത്രേ പുറന്നീടുന്നുവിപ്രനും
പറയൻതാനുമെന്നുള്ളന്തരം നരജാതിയിൽ.

പറച്ചിയിൽനിന്നുപണ്ടു പരാശരമഹാമുനി
പുറന്നു, മറസൂത്രിച്ച മുനികൈവർത്തകന്യയിൽ.

ഇല്ലജാതിയിലൊന്നുണ്ടോ വല്ലതുംഭേദമോർക്കുകിൽ
ചൊല്ലേറുംവ്യക്തിഭാഗത്തിലല്ലോ ഭേദമിരുന്നിടും.

---

## സഹോദരധർമ്മം.

---

പ്രിയമൊരുജാതി; ഇതെൻപ്രിയംതദീയ
പ്രിയമപരപ്രിയമെന്നനേകമായി
പ്രിയവിഷയംപ്രതിവന്നിടും ഭ്രമം തൻ-
പ്രിയമപരപ്രിയമെന്നറിഞ്ഞിടേണം.

പ്രിയമപരന്റെയതെൻപ്രിയംസ്വകീയ
പ്രിയമപരപ്രിയമിപ്രകാരമാകും
നയം-അതിനാലെ നരന്നനന്മനൽകും
ക്രിയയപരപ്രിയ ഹേതുവായ്‌വരേണം.

അപരനുവേണ്ടിയഹന്നിശംപ്രയത്നം
കൃപണതവിട്ടു കൃപാലുചെയ്തിടുന്നു
കൃപണനധോമുഖനായ്കിടന്നുചെയ്യു-
ന്നപജയകർമ്മമവന്നുവേണ്ടിമാത്രം.

അവനിവനെന്നറിയുന്നതൊക്കെയോർത്താൽ
അവനിയിലാദിമമായൊരാത്മരൂപം
അവരവരാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ്‌വരേണം.

ഒരുവനുനല്ലതുമന്യനല്ലലുംചെ-
യ്യൊരുതൊഴിലാത്മവിരോധിയോർത്തിടേണം
പരനുപരം പരിതാപമേകിടുന്നോ-
രെരിനരകാബ്ധിയിൽ വീണെരിഞ്ഞിടുന്നു.

## മതമീമാംസ.

പലമതസാരവുമേകമെന്നുപാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തിപറഞ്ഞു പാമരന്മാ-
രലവതുകണ്ടലയാതമർന്നിടേണം.

ഒരുമതമന്യനു നിന്ദ്യമൊന്നിലോതും
കരുവപരന്റെ കണക്കിന്നൂനമാകും
ധരയിലിതിന്റെ രഹസ്യമൊന്നുതാനെ-
ന്നറിവളവും ഭ്രമമെന്നറിഞ്ഞിടേണം.

പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടൊ-
ന്നൊരുമതവും പൊരുതാലൊടുങ്ങുവീല
പരമതവാദിയിതോർത്തിടാതെപാഴായ്
പൊരുതുപൊലിഞ്ഞിടുമെന്നബുദ്ധിവേണം.

ഒരുമതമാകുവതിന്നുരപ്പതെല്ലാ-
വരുമിതു വാദികളാരുമോർക്കുവീല
പരമതവാദമൊഴിഞ്ഞ പണ്ഡിതന്മാ-
രറിയുമിതിന്റെ രഹസ്യമിങ്ങശേഷം.

അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം.

---

## ഇരുപത്തൊന്നാം അദ്ധ്യായം.

---

സ്വാമിതൃപ്പാദങ്ങളുടെ സംഭാഷണചാതുര്യം പ്രസിദ്ധമാണ്. നിസ്തുലമായ ഫലിതം നിറഞ്ഞ അവിടുത്തെ സംഭാഷണങ്ങളും, ചിന്താശകലങ്ങളും ശേഖരിച്ചുവയ്ക്കുന്നതിന് ഒരു ബോസ്വൽ ഇല്ലാതെ പോയതു നമ്മുടെ വലിയ നിർഭാഗ്യമാണ്. അവയിൽ ചിലതു താഴെ ചേർക്കുന്നു.

൧. കേരളത്തിലെ ഈഴവർ ഇരുപതുലക്ഷവും സാമുദായികസംഗതികളിൽ വലിയ ഐക്യവും ഉൽപതിഷ്ണുതയും പ്രദർശിപ്പിക്കുന്നു എന്നു പറഞ്ഞ ഒരാളിനോടു സ്വാമികൾ ഇങ്ങനെ പറഞ്ഞു:—

"ഈഴവർക്കു നല്ല ഐക്യം കാണുന്നുണ്ട്; എങ്കിലും

കടൽപ്പുറത്തെ മണൽപോലെ ഒന്നോടൊന്നു ചേരാതെകിടന്നു ഇളകുന്ന ഇളക്കമാണിതു്."

*　*　*　*　*

൨. സ്വാമികളുടെ ശിഷ്യവർഗ്ഗത്തിൽപ്പെട്ട ഒരുവനും ജന്മനാ പറയനും ആയ 'ശുഭാനന്ദ' സന്യാസിയോടു് അവിടുന്നു് ഒരിക്കൽ ഇങ്ങനെ പറഞ്ഞു:—"നിങ്ങളുടെ സമുദായക്കാർ ഗോമാംസം തിന്നുന്ന പരിഷ്കാരം പണ്ടേ എടുത്തിട്ടുള്ളവരാണല്ലോ. ഉയർന്ന സമുദായക്കാർ എന്നു പറയപ്പെടുന്നവർ ആ പരിഷ്കാരം ഇപ്പോൾ ആരംഭിച്ചതല്ലേയുള്ളൂ."

*　*　*　*　*

൩. ഒരിക്കൽ സ്വാമി തൃശ്ശിവപേരൂർ നിന്നു കോഴിക്കോട്ടേയ്ക്കു സഞ്ചരിക്കുകയായിരുന്നു. സ്വാമിയുടെ സംഭാഷണംകേട്ടു് സ്വാമിയുടെ നേരെ വളരെ ബഹുമാനംതോന്നി അ മുറിയിൽ ഒരു രാജാവും ഒരു നമ്പൂതിരിയും ഇരിക്കുന്നുണ്ടായിരുന്നു. ഒടുവിൽ രാജാവു് ഇങ്ങനെ ചോദിച്ചു:—

നിങ്ങളുടെ പേരെന്താണു്?

സ്വാമി—നാരായണൻ.

രാജാ—ജാതിയിൽ ആരാണു്?

സ്വാമി—കണ്ടാൽ അറിഞ്ഞുകൂടെ?

രാജാ—അറിഞ്ഞുകൂടാ.

സ്വാമി—(മന്ദസ്മിതപൂർവ്വം) കണ്ടാൽ അറിഞ്ഞുകൂടെങ്കിൽ പിന്നെ കേട്ടാൽ അറിയുന്നതെങ്ങനെ?

*　*　*　*　*

൪. മദ്രാസ് നിയമനിർമ്മാണസഭയിൽ അധഃകൃതവർഗ്ഗപ്രതിനിധിയായിരുന്ന ഒരു മാന്യനുമായി സംസാരിച്ചുകൊണ്ടിരുന്നതിനിടയിൽ—

സ്വാമികൾ—"ജാതി ഒന്നുതന്നെ ഉള്ളൂ. അനേകം ഇല്ല."

പ്ര-നി—ബ്രാഹ്മണരുംമററും അതു സമ്മതിക്കുകയില്ല. (ഉയർന്ന ജാതിക്കാരെന്നു പറയുന്നവരെ ആക്ഷേപിച്ച ശക്തിയായി പ്രസംഗരൂപത്തിൽ പറയുന്നു.)

സ്വാമികൾ (പൊട്ടിച്ചിരിച്ചുകൊണ്ട്)—കൊള്ളാമല്ലോ. നല്ല ഉത്സാഹം. ഈമാതിരി അഞ്ചാറാളുകൾ ഉണ്ടായാൽ ജാതി തകരും. ജാതി ഒന്നാണെന്നുള്ളതിന് തെളിവൊന്നും വേണ്ടല്ലോ. ഒരു പട്ടി വേറൊരു പട്ടിയെക്കാണുമ്പോൾ അതിൻെറ സ്വന്തം ജാതിയാണെന്നു മനസ്സിലാക്കുന്നു. എല്ലാ മൃഗങ്ങൾക്കും ഈ വകതിരിവുണ്ട്. അവയെല്ലാം അതനുസരിച്ചു ജീവിക്കുന്നുമുണ്ട്. മനുഷ്യനുമാത്രം സംശയം. സ്വന്തം ജാതി തിരിച്ചറിയാനുള്ള ശക്തിയില്ല. മൃഗങ്ങളെക്കാൾ മോശം.

* * * * *

൭. സ്വാമികൾ—മതമേതായാലും ശരി; മനുഷ്യൻ നന്നായാൽ മതി.

* * * * *

൮. സ്വാമികൾ കൊളമ്പിൽ സഞ്ചരിച്ചപ്പോൾ അവിടെ ഒരു ഹിന്ദുക്ഷേത്രത്തിൽ വിശ്രമിച്ചിരുന്നു. ഒരുദിവസം ശ്രീകോവിലിൽ സ്വാമി പ്രവേശിച്ചു. പൂജാരി ഭസ്മക്കുറിയും മറ്റും ധരിച്ചു്, ഒരു വലിയ മണിയും ചേങ്ങലയും മുഴക്കി പൂജചെയ്തുകൊണ്ടിരുന്നു. പൂജ കഴിഞ്ഞതിനുശേഷം പൂജാരിയോടു സ്വാമി—

* ശൈവം തന്നല്ലോ.

പൂജാരി—മിക്കവാറും ശൈവംതന്നെ.

സ്വാമി—ചിലപ്പോൾ തിന്നും, അല്ലേ.

പൂജാരി—അത്ര നിർബന്ധം ഇല്ല. കിട്ടിയാൽ തിന്നുമെന്നു മാത്രം.

സ്വാമി—തിന്നാതിരിക്കാൻ നാക്കു സമ്മതിക്കുകയില്ല-അല്ലേ. (ചിരിക്കുന്നു)

പൂജാരി (വീണ്ടും)—കിട്ടിയാൽ തിന്നും.

സ്വാമി—കല്ലുകിട്ടിയാൽ തിന്നുമോ? (ചിരിക്കുന്നു)

* മത്സ്യമാംസങ്ങൾ ഉപയോഗിക്കാതിരിക്കുക. (തമിഴ്)

൬. നിരയാ നിരയാ നിരയാ

നിരയാംബോധിക്ക നിയതമകലത്തായ്
വരയാ വരയാ വരയാ
വരയാറുംവിട്ട വരയെ വന്ദിക്കാം.

ഇത്യാദി മഹാകവി ആശാൻ ബാല്യത്തിൽ രചിച്ച ഏതാനും കവനങ്ങൾ ഒരു വിദ്വാൻ ഒരിക്കൽ സ്വാമികളെ ചൊല്ലിക്കേൾപ്പിച്ചു. ഇതിൻെറ അർത്ഥം എന്തൊക്കെയാണെന്നു് അവിടുന്നു ചോദിച്ചു. വിദ്വാൻ അർത്ഥം വിവരിച്ചു പറഞ്ഞതുകേട്ട സ്വാമികൾ മന്ദഹാസത്തോടെ പറഞ്ഞു:—

"ഇതു് ഒററിയർത്ഥം; ഇനി തിറത്ഥം കേൾക്കട്ടെ."

* * * * *

൭. മിസ്റ്റർ പള്ളത്തുരാമൻെറ "മിശ്രകാന്തി" എന്ന ഖണ്ഡകാവ്യം വായിച്ചുകേട്ടിട്ടു്, സ്വാമികൾ മിസ്റ്റർ രാമനോടു്—

"നായിക മുക്കവത്തിയും, നായകൻ ഈഴവനും; കൊള്ളാമല്ലോ. മീനും കള്ളും നല്ലവണ്ണം ഇണങ്ങും; അല്ലേ."

* * * * *

൮. ഒരു അന്തേവാസി—നാട്ടുകാരെല്ലാം ഒത്തുചേന്നാൽ വലിയ കാര്യങ്ങൾ സാധിക്കാം.

സ്വാമികൾ—ഒത്തുചേന്നാൽ കൊള്ളാം.

അന്തേവാസി—നാട്ടുകാരെല്ലാം ഒന്നിച്ചു തുപ്പിയാൽ ഇൻഡ്യയിലുള്ള എല്ലാ വെള്ളക്കാരും ആ തുപ്പലിൽ മുങ്ങിച്ചത്തുപോകാനെ ഉള്ളു എന്നു് ഒരാൾ പറഞ്ഞിട്ടുണ്ടു്.

സ്വാമികൾ—തുപ്പിയാൽ മുങ്ങിച്ചാവും; പക്ഷേ വെള്ളക്കാരനെ കാണുമ്പോൾ തുപ്പൽ ഊറുകയില്ല അല്ലേ.

* * * * *

൯. ശിവഗിരിയിലെ കാണിക്കപ്പെട്ടി മോഷണംപോയതറിഞ്ഞു സ്വാമികൾ മന്ദസ്മിതത്തോടെ പറഞ്ഞു:—

ഈ പണമെല്ലാം കാണിക്കയിട്ടവരുടെ പക്കൽ കുറേശ്ശയായി കിടന്നിരുന്നെങ്കിൽ കള്ളൻ വളരെ ബുദ്ധിമുട്ടിപ്പോകുമായിരുന്നു. എല്ലാം ഒന്നിച്ചു് ഒരിടത്തുകൂടിയപ്പോൾ അവനെന്തു എളുപ്പമായിത്തീർന്നു!"

*　*　*　*　*

൧൧. അരുവിപ്പുറത്തുനിന്നു് ഒരു ചക്ക മോഷ്ടിച്ച കള്ളനെ അടുത്ത ദിവസം തൊണ്ടിയോടെപിടിച്ചു സ്വാമിയുടെ മുമ്പാകെ ഹാജരാക്കി. സ്വാമികൾ (കള്ളനെ നോക്കിക്കൊണ്ടു്) —ഇതുമോഷ്ടിക്കാൻ വളരെ ബുദ്ധിമുട്ടി-അല്ലേ?

കള്ളൻ ഒന്നും മിണ്ടിയില്ല.

സ്വാമി—കുററിരുട്ടും പെരുമഴയും ആയിരുന്നല്ലോ. കല്ലിലും മുള്ളിലുംകൂടി പാമ്പിൻെറ കടി കൊള്ളാതെ വന്നിതു മുറിച്ചെടുക്കാൻ സാധു വളരെ വിഷമിച്ചുകാണുമല്ലോ. മേലാൽ രാത്രിവന്നു മോഷ്ടിക്കരുതു്.

ആ ചക്ക അവനുതന്നെ കൊടുത്തേക്കാൻ സ്വാമികൾ കല്പിച്ചു.

*　*　*　*　*

൧൨. ചെങ്ങന്നൂരിൽ കാടും കുന്നും തടവും നിറഞ്ഞു ദുർഗ്ഗമമായ ഒരു പ്രദേശത്തു സ്വാമികൾ സഞ്ചരിക്കുക ആയിരുന്നു. അങ്ങനെ പോകുമ്പോൾ കാട്ടിനിടയ്ക്കു് ഒരു പള്ളിക്കൂടം കണ്ടു.

സ്വാ—ഇതെന്താണു്?

കൂടെയുണ്ടായിരുന്നയാൾ—ഇതു സ്ഥലം സർക്കാർപള്ളിക്കൂടമാണ്.

സ്വാ—ങ്. ഇവിടെയും സർക്കാർ അറിയുമോ?

*　*　*　*　*

൧൩. ഒരു ഗൃഹസ്ഥഭക്തൻെറ വീട്ടിൽ അഹാരം കഴിച്ചുകൊണ്ടിരിക്കുമ്പോൾ—

സ്വാമികൾ—(ഭക്തനോടു്) ഇപ്പോൾ മത്സ്യമാംസം കൂട്ടില്ലേ?

ഭക്തൻ—ഇപ്പോൾ അത്ര നിർബന്ധം ഇല്ല; ഉണ്ടെങ്കിൽ കഴിക്കാം.

സ്വാമികൾ—ഇപ്പോൾ ഉണ്ടെങ്കിൽ കഴിക്കും—മുമ്പെല്ലാം ഇല്ലെങ്കിലും കഴിക്കും; അല്ലേ. വലിയ മാററം വന്നുപോയല്ലൊ.

*    *    *    *

൧൯. യുവാക്കന്മാരെല്ലാം സ്വയം മുഖക്ഷൌരം ചെയ്തുതുടങ്ങിയതുകണ്ടു കലശലായ വെറുപ്പുതോന്നിയിരുന്ന പൂർവാചാരപ്രിയനായ ഒരു വൃദ്ധൻ ഇങ്ങനെ സ്വാമികളോടു ചോദിച്ചു:—

സ്വാമി! ഇവരൊക്കെ ഇങ്ങനെ തന്നത്താൻ ക്ഷൌരം ചെയ്യുന്നതു നിഷിദ്ധമല്ലേ?

സ്വാമികൾ—(മന്ദസ്മിതത്തോടെ) തന്നത്താൻ ശൌചംചെയ്യുന്നതു് അതിനേക്കാൾ നിഷിദ്ധമല്ലേ?

*    *    *    *

൨൦. ഒരുദിവസം സ്വാമി ഏതാനും ബ്രഹ്മചാരികളുമായി ശൌചവിധികളെപ്പററി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ—

ഒരു ബ്രഹ്മചാരി—ബ്രാഹ്മണൻ ഇന്നവിധത്തിലുള്ള മണ്ണുകൊണ്ടും ക്ഷത്രിയൻ ഇന്നവിധത്തിലുള്ള മണ്ണുകൊണ്ടും ശൂദ്രൻ ഇന്നവിധത്തിലുള്ള മണ്ണുകൊണ്ടും ശൌചംചെയ്യണമെന്നു സ്മൃതിയിൽ വിധിച്ചിട്ടുണ്ടു്.

സ്വാമി—സ്മൃതിയിൽ ശൌചം ചെയ്താലും ശ്രുതിയിൽ കാഷ്ഠിക്കരുതു്.

*    *    *    *

൨൧. സ്വാമികൾ ഒരു പിലാവിൻെറ ചുവട്ടിൽ വിശ്രമിക്കയായിരുന്നു. നാലുപുറവും ഭക്തന്മാർ നിന്നിരുന്നു. പിലാവിൻെറ ഉടമസ്ഥനായ ഭക്തനെ നോക്കി—

സ്വാമികൾ—ഇക്കൊല്ലം പിലാവിൽ ചക്ക ഇല്ലല്ലൊ. കാച്ചാറില്ലേ?

ഭക്തൻ—കഴിഞ്ഞകൊല്ലം വളരെ അധികംകായ്ച്ചു. ചെറിയ കൊമ്പുകളിൽക്കൂടി നിറച്ചുണ്ടായി. വളരെ എല്ലാം ധൎമ്മവുംചെയ്തു.

സ്വാമികൾ—അപ്പോൾ ഇനി കായ്ക്കയില്ലായിരിക്കാം. അതു് ധൎമ്മംചെയ്തു് മോക്ഷം അടഞ്ഞതല്ലോ.

* * *

൯൬. ഈഴവരിൽ മിശ്രഭോജനപക്ഷക്കാൎക്കു് സ്വാമിതൃപ്പാദങ്ങൾ കൊടുത്തതായി പരസ്യപ്പെടുത്തിയിരുന്ന കത്തു് ശരിയാണൊ എന്നറിയാനായി എസ്. എൻ. ഡി. പി. യോഗം ഹെഡ്ക്ലാൎക്ക് മി: നാരായണൻ, തൃപ്പാദങ്ങളെ ശിവഗിരിയിൽ ചെന്നു സന്ദൎശിച്ചു. മിശ്രഭോജനക്കാർ പ്രസിദ്ധപ്പെടുത്തിയിരുന്ന കത്തു് വായിച്ചുകേട്ടതിനുശേഷം അതിൽ ഒരു ഭാഗം ഒഴികെ മറ്റൊന്നും താൻ പറഞ്ഞിട്ടുള്ളതല്ലെന്നു് സ്വാമികൾ പറഞ്ഞു.

സ്വാമി— നമ്മോടു ഇങ്ങനെയുള്ള സംഗതികളെ സംബന്ധിച്ചു് അഭിപ്രായം ചോദിക്കേണ്ടതില്ലായിരുന്നു.

മി. നാരായണൻ—തൃപ്പാദങ്ങൾ ഇങ്ങനെ അഭിപ്രായം മാററി മാററി പറയുന്നതിനെപ്പററി പലരും പറയുന്നുണ്ടു്.

സ്വാമി—നാം അഭിപ്രായം മാററിയിട്ടില്ല. ബുദ്ധിമുട്ടിച്ചാലൊ? ഇങ്ങനെ ആയാൽ നമ്മുടെ ഒപ്പിനു വില ഇല്ലാതാകും; പിന്നെ ആരും ഒപ്പുവച്ചു് കൊടുക്കണമെന്നാവശ്യപ്പെടുകയില്ലല്ലോ.

* * * *

൯൭. ഭക്തൻ—ആട്ടിൻപാലും പശുവിൻപാലും നാം കുടിക്കുന്നല്ലോ. സ്വാമി- പിന്നെന്താണു് അവയുടെ മാംസം തിന്നാൽ? വല്ല തരക്കേടുമുണ്ടോ?

സ്വാമി—തരക്കേടില്ലല്ലോ. (സ്വല്പനേരം കഴിഞ്ഞു് മന്ദഹാസത്തോടെ) അമ്മയുണ്ടോ?

ഭക്തൻ—ഇല്ല സ്വാമീ, മരിച്ചുപോയി.

സ്വാമി—ങ്ങ്, മരിച്ചുപോയൊ?
ഭക്തൻ—അതേ, സ്വാമി.
സ്വാമി—കഴിച്ചിട്ടോ, തിന്നോ?

* * *

൭൯. ഭക്തൻ—മനുഷ്യരെ മരണശേഷം കഴിച്ചിടുന്നതോ ദഹിപ്പിക്കുന്നതോ ഏതാണ് സ്വാമി നല്ലതു്?
സ്വാമി—ചെക്കിലിട്ടാട്ടി, തെങ്ങിനു വളം വയ്ക്കണം.
ഭക്തൻ—അയ്യോ സ്വാമി!
സ്വാമി—ങ്ങ്-നോവുമൊ?

* * *

൮൦. ൧൦൦ കന്നിയിൽ സ്വാമി വൈക്കം സത്യാഗ്രഹാശ്രമം സന്ദർശിക്കാൻ പോയിരുന്നു. സ്വാമി ബോട്ടിൽനിന്നിറങ്ങിയ ഉടൻ സത്യാഗ്രഹികൾ ഒരു ഖദർ ഹാരം അണിയിച്ചു.
സ്വാമികൾ—ഇതെന്താണു്?
സത്യാഗ്രഹി—ഖദർ.
സ്വാ—നിങ്ങൾ ഉണ്ണുന്നതും ഖദറാണൊ? (മാല മണത്തുനോക്കിയിട്ടു്) ഇതിനു വാസനയില്ലല്ലൊ. അകത്തായിരിക്കും വാസന അല്ലേ.?

* * *

൮൧. സ്വാമികൾ ചെങ്ങന്നൂർ സഞ്ചരിക്കുമ്പോൾ സരസകവി മൂലൂരിന്റെ വീട്ടിൽ പോയിരുന്നു. ആ വീട്ടുപറമ്പിൽ കയറിയ ഉടനെ അവിടെ ഉണ്ടായിരുന്ന ഒരു ചുവന്ന പട്ടി തൃപ്പാദങ്ങളുടെ സമീപംവന്നു്, ഒരു ദീനസ്വരത്തോടെ കുനിഞ്ഞു നമസ്കരിക്കുന്ന മട്ടിൽ കൈ നീട്ടി നിന്നു. തൃപ്പാദങ്ങൾ ഒഴിഞ്ഞു തിണ്ണയിൽ പോയിക്കയറി. അതിനിടയിൽ വാലുമാട്ടി, ആ പട്ടി സ്വാമിയുടെ ചുററും അതിസ്നേഹഭാവത്തിൽ ഓടിയിരുന്നു. തിണ്ണയിൽ കയറിയ ഉടൻ പിന്നെയും അതു നമസ്കരിക്കുന്ന മട്ടിൽ വന്നുനിന്നു. അതിന്റെ

സ്നേഹംകണ്ടു് സന്തുഷ്ടനായ സ്വാമികൾ അതിൻെറ മൂർദ്ധാവിൽ തലോടിക്കൊണ്ടു്—"ഇതു് സംസ്കൃതം പഠിച്ചിട്ടില്ലല്ലോ. പഠിപ്പിക്കുന്നതു് കേട്ടിട്ടുള്ളതിൻെറ ഗുണമായിരിക്കാം. അല്ലേ," എന്നു മന്ദഹാസത്തോടെ പറഞ്ഞു. എല്ലാവരും മൂലൂരിനെ നോക്കി ചിരിച്ചു.

*　　*　　*

൨൨. സാധുവും ചെത്തുകാരനുമായ ഒരീഴവൻ, ഭാര്യയോടു കലഹിച്ചിട്ടു്, ഇനി സന്യസിച്ചുകളയാം എന്നുകരുതി ശിവഗിരിയിൽ എത്തി. നാടും, വീടും, പേരും, തൊഴിലും എല്ലാം ചോദിച്ചറിഞ്ഞതിനുശേഷം സ്വാമി ചോദിച്ചു:—

താൻ എന്തിനാണു് ഇവിടെ വന്നതു്?

ചെത്തുകാരൻ—സ്വാമികൃപയുണ്ടായി ഒന്നു സന്യസിച്ചാൽ കൊള്ളാമെന്നു തോന്നി.

സ്വാമി—(മന്ദഹസിച്ചുകൊണ്ടു്) കൊള്ളാം. ചെത്തിൻെറ അയോദ്ധ്യാകാണ്ഡം സന്യാസമാണൊ?

അവസാനം, "വീട്ടിൽചെന്നു് ഭാര്യയേയും മക്കളേയും സംരക്ഷിച്ചു് ഈശ്വരവിശ്വാസത്തോടെ ഇരുന്നാൽ മതി; സന്യസിച്ചിട്ടാവശ്യമില്ല" എന്നുപറഞ്ഞു് സ്വാമി അയാളെ സ്വദേശത്തേക്കു മടക്കി അയച്ചു.

*　　*　　*

൨൩. നമ്പൂരി—ശിവപ്രതിഷ്ഠ ബ്രാഹ്മണനല്ലേ നടത്തേണ്ടതു്? അതു് ഈഴവനും ആകാമെന്നു വല്ല വൈദികവിധിയുമുണ്ടോ?

സ്വാമി—നാം നമ്പൂരിശ്ശിവനെ അല്ല പ്രതിഷ്ഠിക്കുന്നതു ഈഴശ്ശിവനെ ആണു്.

*　　*　　*

൨൪. ചെങ്ങന്നൂർ സ്വാമികൾ വിശ്രമിക്കുമ്പോൾ, പല്ലുകളെല്ലാം കൊഴിഞ്ഞ ഒരു ഭീമകായൻ, മാടൻതുള്ളി സ്വാമി

കളുടെ അടുക്കൽ എത്തി. അനവധി ആളുകൾ ചുററും കൂടി. തുള്ളൽക്കാരൻ, സ്വാമിയോട്—

ഞാൻ ആരാണെന്നറിയാമൊ?

സ്വാമി—കണ്ടിട്ടൊരു തടിമാടനാണെന്നു തോന്നുന്നു. (മന്ദഹാസിക്കുന്നു.)

തുള്ള—എന്തു്- പരിഹസിക്കുന്നൊ? പരീക്ഷ വല്ലതും കാണണൊ?

സ്വാ—(മന്ദസ്മിതത്തോടെ) ആ വായിൽ പല്ലൊന്നു കണ്ടാൽ കൊള്ളാം.

തുള്ളൽക്കാരനും, അടുത്തുനിന്നവരും ചിരിച്ചുപോയി.

* * *

൨൭. തണ്ടാൻ (ഊരാളി) സമുദായത്തിൽപ്പെട്ട ഒരു വിദ്യാർത്ഥി സ്വാമികളുടെ അടുക്കൽചെന്നു് ധനസഹായം ചെയ്യണമെന്നപേക്ഷിച്ചു.

സ്വാമി—നിന്റെ നാട്ടിൽ പണക്കാരായ ഈഴവർ ധാരാളം ഉണ്ടല്ലൊ. അവരുടെ അടുക്കൽ പോയൊ?

വിദ്യാർത്ഥി—പോയി, സ്വാമി, അവർക്കെല്ലാം എന്നോടസൂയ ആണു്.

സ്വാമി—ങ്ഹ്, അവർക്ക് എന്തിനാണു് നിന്നോടസൂയ? അവർ നിന്നേക്കാൾ ഒരു കുതകൂടി കേറുമല്ലൊ, നിനക്കാണ്ടു മാസത്തിലൊരിക്കൽ കയറിയാൽ മതിയല്ലൊ? അവർ ദിവസം മൂന്നുതവണ കയറുമല്ലൊ.

* * *

൨൮. സ്വാമികൾ—നാം കയറുന്നെങ്കിൽ റിക്ഷാവണ്ടിയിയിലേ കയറാവൂ.

ഭക്തൻ—കാളവണ്ടിയിലും കുതിരവണ്ടിയിലുമൊ?

സ്വാമികൾ—നാം റിക്ഷായിൽ കയറണമെന്ന് അതു വലി ക്കുന്നവന് ആശയുണ്ടല്ലോ. കാളയും കുതിരയും അതുണ്ടോ?

*         *         *

൨൭. ൧൦൨-ൽ സ്വാമികൾ സിലോണിൽ വിശ്രമി ക്കുമ്പോൾ അവിടുത്തെ വിജ്ഞാനോദയം സഭക്കാർ ഏകദേ ശം അയ്യായിരം രൂപാ വിലപിടിക്കുന്ന ഒരു ഭൂമി സ്വാമി കൾക്കു ദാനം ചെയ്തിരുന്നു. ആധാരം സ്വാമികളുടെ മുമ്പിൽ വച്ചിട്ട്, അവിടുത്തെ മലയാളികളുടെ ഒരു പ്രമാണി അതു സ്വീകരിക്കണമെന്ന് അപേക്ഷിച്ചു.

സ്വാ—എന്താണത്, ഭൂമിയോ?

പ്ര—അതെ.

സ്വാ—ഭൂമിയൊന്നും നമുക്കാവശ്യമില്ലല്ലോ. നമുക്കതുകൊ ണ്ട് എന്താണ് പ്രയോജനം? നാം ലോകമായനാന്. നമുക്കിതുപയോഗിക്കേണ്ട വഴികളറിഞ്ഞുകൂടാ. ആകാ ശമൊ നക്ഷത്രങ്ങളൊ മററൊ നമുക്കെഴുതി രജിസ്റ്ററാ ക്കിത്തരാമെങ്കിൽ കൊള്ളാം. അവിടെ അവകാശവാദ ങ്ങൾ ഒന്നും കാണുകയില്ല.

*         *         *

൨൮. സത്യാഗ്രഹി—ക്ഷേത്രപ്രവേശനത്തിനും വൈക്കംസ ത്യാഗ്രഹത്തിനും തമ്മിൽ ഒരു ബന്ധവുമില്ല.

സ്വാമി—ഇപ്പോൾ ക്ഷേത്രങ്ങളുടെ അടുത്തുചെന്നാൽ മതി. അതു സാധിച്ചാൽ അകത്തു കയറണമെന്നു വാദിക്കും. അല്ലേ?

സത്യാഗ്രഹി—ക്ഷേത്രപ്രവേശനംസത്യാഗ്രഹത്തിന്റെ കാര്യ പരിപാടിയിൽ ചേർന്നതേ അല്ല. അങ്ങനെ ആയിരി ക്കാൻ ന്യായവുമില്ല.

സ്വാമി—(കുറച്ചുനേരം മിണ്ടാതിരുന്നതിനുശേഷം) സാലോക്യം കഴിഞ്ഞാൽ സാമീപ്യത്തിനല്ലേ ശ്രമിക്കേണ്ടതു്? സായൂജ്യംവരെ ശ്രമിക്കണം; ഇടയ്ക്കു നിൽക്കരുതു്.

* * *

൨൯. സഹോദരസംഘത്തിന്റെ ഒരു മഹായോഗത്തിനുള്ള ഒരുക്കങ്ങൾ നടന്നുകൊണ്ടിരുന്നതു് നോക്കിക്കൊണ്ടു് സ്വാമികൾ അടുത്തുനിന്ന ആളിനോടു്—

ഇതുകൊണ്ടെല്ലാം വല്ല പ്രയോജനവും ഉണ്ടോ?
ആൾ ഒന്നും പറഞ്ഞില്ല.

സ്വാമി—വളരെപ്പേർ കൂടി ഓരോ കാൎയ്യങ്ങൾ കൈപൊക്കി പാസ്സാക്കി പോകും. വലിയ ഗൗരവമായ പ്രസംഗങ്ങളും ആലോചനകളും നടക്കുന്ന മദ്ധ്യേ റയിലിന്റെ ശബ്ദം കേട്ടാൽ വേഗം പെട്ടിയുംമറ്റും എടുത്തു സ്റ്റേഷനിലേക്കു ഓടും.

* * *

൩൦. കുമാരനാശാന്റെ "ഗ്രാമവൃക്ഷത്തിലെ കുയിൽ" എന്ന കൃതി ഒരു വിദ്വാൻ സ്വാമികളെ വായിച്ചുകേൾപ്പിക്കയായിരുന്നു.

ഉഗ്രവ്രതൻ മുനിവസിക്കുമൊരുത്തരിൽ മാവി-
ന്നഗ്രത്തിലമ്പിനൊടു പാടിയിരുന്നുനീണാൾ,
കുഗ്രാമജന്തുപരപീഡസഹിച്ചു, ചിന്താ-
വ്യഗ്രതയാർന്ന കുയിലോടൊരു ദേവനോതി.

എന്ന ശ്ലോകം കേട്ടിട്ടു്—
സ്വാമികൾ—പാടിയിരുന്നതെന്താണു്?
വിദ്വാൻ—കുഗ്രാമജന്തു; ആ കുയിൽ.
സ്വാമി—(മന്ദസ്മിതത്തോടെ) അതോ, നീണാളോ?

* * * * *

---

## അനുബന്ധം. 1.

# ഭഗവാൻ ശ്രീനാരായണ പരമഹംസരുടെ ചില നിർദ്ദേശങ്ങൾ.

---

(സ്വാമി സത്യവ്രതൻ.)

ഹിന്ദുജന സമുദായങ്ങൾക്കു് എല്ലാവശത്തിലും അധഃപതനം സംഭവിച്ചിരിക്കുന്ന കാലമാണിതു്. മതവിശ്വാസത്തിലും സമുദായഘടനയിലും സാമ്പത്തികസ്ഥിതിയിലും അവരുടെ നില എത്രയും പരിതാപകരമായിത്തീർന്നിരിക്കുന്നു. പരമഹംസരുടെ "ഒരു ജാതി ഒരു മതം ഒരു ദൈവ"മെന്ന സന്ദേശം മതപരമായും സാമുദായികമായും ഉള്ള നിലകൾക്കു് അല്പം ഉയർച്ച ഉളവാക്കിയിട്ടുണ്ടു്. ഇനി സാമ്പത്തികമായ വശത്തു ഉന്നതി ഉണ്ടാകുന്നതിന്നായി ചില നിർദ്ദേശങ്ങൾ പരമഹംസർ ചെയ്തിരിക്കുന്നു. താലികെട്ടു കല്യാണം നിർത്തണമെന്നു അദ്ദേഹം കല്പിക്കുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്തതു കൊണ്ടു തീയസമുദായത്തിനു തന്നെ കഴിഞ്ഞ ഇരുപതു വർഷക്കാലത്തിന്നിടയിൽ പത്തു കോടി ഉറുപ്പിക ആദായമുണ്ടായിട്ടുണ്ടെന്നു കാണാം. ആ നിലയ്ക്കു് വിവാഹം അപരക്രിയ ഈ സംഗതികൾക്കായി ഗുരുദേവൻ ചെയ്തിരിക്കുന്ന പുതിയ നിർദേശപ്രകാരം പ്രവർത്തിക്കുന്നതായാൽ ചുരുങ്ങിയ കാലം കൊണ്ടു എത്ര കോടി ഉറുപ്പികയാണു ആദായമുണ്ടാകാൻ പോകുന്നതെന്നു ഇപ്പോൾ നിർണ്ണയിച്ചു കൂടാ.

മനുഷ്യർ ആഡംബരപ്രിയമുള്ളവർ ആകുന്നു. ചിലർ വസ്ത്രധാരണത്തിലും ചിലർ വീടു പണിയിക്കുന്നതിലും ചിലർ ആഭരണങ്ങൾ അണിയുന്നതിലും മററു ചിലർ അടിയന്തിര

ങ്ങൾ നടത്തുന്നതിലും അവരുടെ അഡംബരപ്രിയത്വത്തെ പ്രദശിപ്പിക്കുന്നു. ജീവിതത്തിന്നു അത്യാവശ്യമായ "അവശ്യങ്ങളെ" ഒഴിച്ചു മററുള്ളതെല്ലാം ആഡംബരങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തി തള്ളിക്കളയുന്നതു് ഇക്കാലത്തെ ഒരു പരിഷ്കാരമായി തീൎന്നിരിക്കുന്നു. ഒരാളിന്റെ പ്രതാപത്തെ പരിഗണിക്കുന്നതിനു് മുൻകാലങ്ങളിൽ അയാൾ നടത്തുന്ന അടിയന്തിരാദികളെ കൂടെ നോക്കാറുണ്ടായിരുന്നു. ശക്തിയില്ലെങ്കിലും പ്രതാപത്തെ മോഹിച്ചു വസ്തുവകകൾ കടപ്പെടുത്തി അടിയന്തിരങ്ങൾ നടത്തിയിട്ടുള്ളവരുടെ തുക ഹിന്ദുക്കളുടെ ഇടയിൽ കുറവല്ല. തൻമൂലം നശിച്ചു പോയിട്ടുള്ള കുടുംബങ്ങളുടെ തുകയും കുറച്ചൊന്നുമല്ല. ഭയങ്കരമായ ഈ സാമ്പത്തികാധഃപതനാവസ്ഥയിൽ നിന്നു ഹിന്ദുസമുദായങ്ങളെ ഉയൎത്തുന്നതിനു് ഈ നിൎദ്ദേശങ്ങൾ ഏറ്റവും ഉപകാരപ്രദങ്ങളാകുന്നു.

## വിവാഹം.

ഒരു വിവാഹത്തിനു കൂടിയാൽ പത്തുപേർ മാത്രമേ ആകാവു. വധൂവരന്മാർ, അവരുടെ മാതാപിതാക്കന്മാർ, ദമ്പതികളുടെ ഓരോ സഖികൾ, ഒരു പുരോഹിതൻ ഒരു പൗരപ്രധാനി ഇപ്രകാരമാണു് പത്തുപേർ. സ്നേഹസ്വരൂപനായ ഈശ്വരനെ നല്ലപോലെ ധ്യാനിച്ചുകൊണ്ടു് പുരോഹിതൻ മാലയെടുത്തു കൊടുക്കണം. ഭജനമഠങ്ങൾ ദേവാലയങ്ങൾ വിദ്യാലയങ്ങൾ മുതലായ പൊതുസ്ഥലത്തുവെച്ചായിരിക്കണം ഈ വിവാഹകൎമ്മം നടത്തേണ്ടതു്. ഈ കൎമ്മങ്ങളെ രേഖപ്പെടുത്തുന്നതിനായി ഈ പൊതുസ്ഥാപനങ്ങളിൽ വെച്ചിട്ടുള്ള റിക്കാർട്ടിൽ ഇതു എഴുതിച്ചേൎക്കേണ്ടതാകുന്നു. വിവാഹം നടത്തുന്നതിനു ഒരു മാസം മുമ്പായി വധുവിനേയും വരനേയും അവരവരുടെ മാതാപിതാക്കന്മാർ ഈ പൊതുസ്ഥലത്തു കൊണ്ടുവരേണ്ടതും ദാമ്പത്യജീവിതം മുഴുവൻ ഒരുമിച്ചു കഴിച്ചുകൂട്ടേണ്ട

വരായ ദമ്പതികളെ തമ്മിൽ കാണിക്കുകയും സംഭാഷണത്തിനു സൌകയ്യം കൊടുക്കുകയും ചെയ്യണം. പരസ്പരം സ്നേഹിച്ചു മനസാ വിവാഹം നടത്തിയിട്ടുള്ളവരെ സംബന്ധിച്ചു ഈ കമ്മം നടത്തണമെന്നില്ല. അതിനു ഇടയായിട്ടില്ലാത്തവൎക്കു മാത്രമാണു ഈ പൂവ്വക്രിയ നടത്തേണ്ടതു്. ഇങ്ങിനെ പരസ്പരം കണ്ടതിനു ശേഷം പതിനഞ്ചുദിവസം കഴിഞ്ഞതിനു മേൽ മാത്രമേ വിവാഹം തീച്ചപ്പെടുത്താവു. അതു കഴിഞ്ഞു പതിനഞ്ചാംപക്കം മുൻപറഞ്ഞ പത്തുപേർ ഉൾപ്പെടെ വിവാഹക്രിയ നടത്തുകയും ചെയ്യാം. ചിലൎക്കു തങ്ങളുടെ കുട്ടികളുടെ വിവാഹം സംബന്ധിച്ചു നല്ല തുക ചെലവിടുന്നതിനു മോഹം കാണും; അങ്ങിനെ മോഹമുള്ള രക്ഷിതാക്കന്മാർ ചെലവുചെയ്യാനുദ്ദേശിക്കുന്ന തുക സേവിംഗ്സ് ബാങ്കിലോ മറ്റോ നിക്ഷേപിച്ചു അതിൻെറ രസീതു വിവാഹസമയത്തു തങ്ങളുടെ കുട്ടികൾക്കായി സംഭാവന ചെയ്യേണ്ടതാണ്. അതുക അവരുടെ ഭാവിജീവിതത്തിന്നും സന്തതികൾക്കും ഉപകാരപ്രദമായ രീതിയിൽ വിനിയോഗിക്കാവുന്നതും ആകുന്നു. അന്ധമായ അടിയന്തിരഭ്രമം കുറച്ചു, കാൎയ്യം മാത്രം നടത്തണമെന്നുദ്ദേശിക്കുന്നവൎക്കു ഇതിൽ കൂടുതലായി ഒന്നുംതന്നെ വിവാഹം സംബന്ധിച്ചു ചെയ്യേണ്ടിവരില്ല. അടിയന്തിരം നടത്താതെ അടങ്ങുകയില്ലെന്നു വിചാരിക്കുന്നവർ അവരുടെ ഷഷ്ടിപൂത്തിനാളിൽ വലിയ ഒരു സദ്യയുംമററും പൊടിപൂരമായി നടത്തിക്കൊള്ളണം. അറുപതു വൎഷം ജീവിച്ചതുകൊണ്ടും അതിനകം വല്ലതും സമ്പാദിച്ചിരിക്കാൻ ഇടയുള്ളതുകൊണ്ടും അടിയന്തിരഭ്രമക്കാൎക്ക് അന്നൊരടിയന്തിരം നടത്തുന്നതിനു വലിയ ദോഷം കല്പിക്കപ്പെടേണ്ടതില്ല. ഇങ്ങിനെ ഒരു ഘട്ടത്തിലല്ലാതെ മറെറാരു കാൎയ്യത്തിനും മേലാൽ മനുഷ്യർ അടിയന്തിരങ്ങൾ നടത്തരുതു്. കാൎയ്യമറിയാതെ പ്രവൎത്തിച്ചാൽ ഒടുവിൽ ദരിദ്രന്മാരായിത്തീരുമെന്നു് ആരേയും പ്രത്യേകം ഓമ്മപ്പെടുത്തുന്നില്ല.

## അപരക്രിയ.

മരിച്ച ആളിനെ ഉദ്ദേശിച്ച് അടുത്ത ആളുകൾ ഒത്തു ചേൎന്നു പത്തുദിവസം പ്രഭാതത്തിൽ കുളിയും മററും കഴിഞ്ഞു ഈശ്വരനെ വിശ്വാസാനുസരണം പ്രാൎത്ഥിക്കണം. ആ സമയത്തു സുഗന്ധദ്രവ്യങ്ങളോ മറേറാ വാങ്ങി പുകയ്ക്കുന്നതിനായി പത്തു ദിവസത്തേക്കു പത്തണയിൽ കൂടുതൽ ഒരുത്തരും ചെലവിടരുത്. ഒന്നും അറിഞ്ഞുകൂടാത്ത പുരോഹിതൻ വന്നിരുന്നു "എള്ളെടു പൂവെടു വെള്ളംകൊടു" എന്നു പറയുന്നതുകേട്ടു ഓരോന്നിനെ ചെയ്യുന്നതിനേക്കാൾ വളരെ പ്രയോജനം ഉററവർ ചേൎന്നു ഈശ്വരനോടു പരേതമായ ആത്മാവിന്റെ നിത്യശാന്തിക്കായി പ്രാൎത്ഥിക്കുന്നതിൽനിന്നും ഉണ്ടാകും. അച്ഛനോ അമ്മയോ ഭാൎയ്യയോ ഭൎത്താവോ മരിച്ചെന്നു വച്ചു അവരോടുള്ള സ്നേഹത്തെ പ്രകടിപ്പിക്കാൻ വലിയ തുകകൾ ചിലവിട്ടു സദ്യ കഴിക്കുന്നതിനേക്കാൾ ആ തുക വല്ല ധൎമ്മസ്ഥാപനങ്ങൾക്കും മരിച്ചവരുടെ പേരിൽ ദാനം ചെയ്യുന്നതു അത്യന്തം പുണ്യമായിരിക്കും.

ജീവിതത്തിനു ദിനംപ്രതി പ്രയാസം വൎദ്ധിച്ചുവരുന്ന ഇക്കാലത്തു വിവേകമുള്ളവർ അത്യം ഈ പുതിയ നിൎദ്ദേശങ്ങളെ പ്രവൎത്തിച്ചു കാണിച്ചു കാൎയ്യമറിയാതെ അടിയന്തിരഭ്രമത്തിൽ പെട്ടുഴലുന്ന സാധുമനുഷ്യരേക്കൂടെ രക്ഷിക്കുന്നതു നന്നായിരിക്കും.



## അനുബന്ധം 2.
## ശ്രീനാരായണപരമഹംസരുടെ
## മഹാസമാധി.

(പത്രപ്രസ്താവനകൾ.)

കേരളത്തിൽ എന്നു മാത്രമല്ല, മററു രാജ്യങ്ങളിലും നാനാവിധ ഗുണങ്ങളുടെ കീൎത്തികൊണ്ടു മുപ്പതു നാല്പതു് സംവ

ത്സരമായി പ്രശോഭിച്ചുകൊണ്ടിരുന്ന ഒരു അതിമാനുഷനായിരുന്ന ശ്രീനാരായണഗുരുസ്വാമികൾ എന്നു സർവരും സമ്മതിക്കുന്നതാണ്. തീർത്താൽ തീരാത്തതായ ഒരു നഷ്ടം എന്നു പലപ്പോഴും പലരും ഓരോ സംഭവങ്ങളെപ്പററി പറയാറുണ്ടെങ്കിലും തീയ്യസമുദായത്തെ സംബന്ധിച്ചിടത്തോളം സ്വാമിയുടെ മരണം ഇതു യഥാർത്ഥമാക്കിയിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. യാതൊരു സംഘടനയും ഒരുമയും ആദർശങ്ങളും ഇല്ലാതെ കഴിഞ്ഞിരുന്ന കേരളത്തിലെ ഒരു വമ്പിച്ച സമുദായത്തെ ഏകീകരിച്ചതും ഉന്നതിയുതും ഈ മഹാത്മാവിൻെറ പവിത്രമായ ജീവിതമാണെന്നു യാതൊരു അതിശയോക്തിയും കൂടാതെ പ്രസ്താവിക്കാവുന്നതാണ്. ഇന്നും സ്വാമിയുടെ തിരുനാമംപോലെ തീയ്യസമുദായസംഘടനയ്ക്കു മറെറാന്നിനും ശക്തിയില്ലെന്നാണ് ഞങ്ങൾക്കു തോന്നുന്നത്. സാധാരണ മതാചാര്യന്മാരെ അന്ധവിശ്വാസങ്ങളോടു സംഘടിപ്പിച്ചുകൊണ്ടാകുന്ന നാം കരുതുക പതിവ്. എന്നാൽ മതകാര്യങ്ങളിലും മററും നാരായണഗുരുസ്വാമികളുടെ ആശയങ്ങൾ സവിശേഷം വിശാലമായിരുന്നു. "ഒരു ജാതി, ഒരു മതം" എന്നു പറയുന്നതു ജാതിയും മതവും മനുഷ്യനു ആവശ്യമല്ലെന്നുള്ള തത്വത്തെ സൂചിപ്പിക്കുകയാണ് യഥാർത്ഥത്തിൽ ചെയ്യുന്നതു്. അതല്ലാതെ ഏതെങ്കിലും ഒരു ജാതിവേണമെന്നോ ഏതെങ്കിലും ഒരു മതം വേണമെന്നോ അല്ല ഈ ഉപദേശത്തിൻെറ സാരം. മതം എന്തായാലും വേണ്ടതില്ല, മനുഷ്യൻ നന്നായാൽ മതി എന്നുള്ള തത്വത്തിൽ അടക്കിയിരിക്കുന്നതു മതവിശ്വാസം കൊണ്ടല്ലേ ഒരാൾ നന്നാകുന്നതു എന്നുള്ള പരമാർത്ഥത്തെ ആകുന്നു. ബുദ്ധൻ തുടങ്ങിയ ലോകവിശ്രുതന്മാരായ ജ്ഞാനികൾ പറഞ്ഞിട്ടുള്ളതും ഇതൊക്കെത്തന്നെയാണ്. സന്മാർഗ്ഗനിഷ്ഠകളെക്കാൾ മതവിശ്വാസങ്ങൾക്കു പ്രാമാണ്യം കല്പിക്കുന്ന നടപ്പ് ലോകത്തിൽനിന്നു എത്രവേഗം പോകുന്നുവോ അത്രത്തോളം നല്ലതാകുന്നു. ഭസ്മം ധരിക്കുന്നവരേയും രുദ്രാക്ഷം ധരിക്കുന്നവരേയും സാധാരണ

കപടസന്ന്യാസികൾ എന്നു ജനങ്ങൾക്കു തോന്നുന്നതു് മത
നിഷ്ഠകളും സന്മാർഗ്ഗനിഷ്ഠകളും തമ്മിലുള്ള വ്യത്യാസത്തെ
പ്രത്യക്ഷപ്പെടുത്തുന്ന ഒരു പ്രധാനസംഗതിയാകുന്നു ശ്രീനാ
രായണഗുരുസ്വാമികളുടെ ജീവിതരീതി അടുത്തു് അറിയുന്ന
വൎക്കു് അദ്ദേഹം ഒരു മതോപദേഷ്ടാവിനെക്കാൾ സാമുദായി
കപരിഷ്കാരിയായിരുന്നു എന്നു ധാരാളം മനസ്സിലാക്കാവുന്ന
താകുന്നു. മതം മനുഷ്യനു അത്യാവശ്യമല്ലെന്നു് പറയത്ത
ക്കവണ്ണം സ്വാമികളുടെ ബുദ്ധിക്കു വിശാലത ഉണ്ടായിരുന്നു.
ഹിന്ദുമതത്തിൽ കുടുങ്ങിക്കിടക്കുന്ന എല്ലാ സമുദായക്കാരും
ഈ ഒരു സംഗതി മനസ്സിലാക്കി പ്രവൎത്തിച്ചല്ലാതെ അവ
രുടെ ബുദ്ധിമുട്ടുകൾക്കും അധോഗതിക്കും നിവൃത്തി കിട്ടുന്ന
തല്ല. ഒരു ജാതി ഒരു മതം എന്ന തത്വം വിശ്വസിക്കുന്ന
വർ തങ്ങളുടെ സമുദായം മററു ചില സമുദായക്കാരുടെ കീഴി
ലാണെന്നു സമ്മതിക്കുകയും വിശ്വസിക്കുകയുംചെയ്യുന്നതല്ല.
ഈ ഒരു കാൎയ്യം ബോദ്ധ്യപ്പെടുത്തുവാനാണു് ക്ഷേത്രപ്രതിഷ്ഠ
കളും മററും സ്വാമികൾ തുടങ്ങിയതു് എന്നു കരുതുവാൻ ധാ
രാളം ന്യായമുണ്ടു്. ക്ഷേത്രപ്രതിഷ്ഠ ബ്രാഹ്മണനു് മാത്രമല്ല
ഏവനും ആകാമെന്നു സ്വാമികൾ ജനങ്ങളെ ബോദ്ധ്യപ്പെ
ടുത്തി എന്നുള്ളതിനു സംശയമില്ല. തീയരുടെ ക്ഷേത്രങ്ങ
ളിൽ പ്രതിഷ്ഠകൾക്കു ഏതെങ്കിലും ഒരു ബ്രാഹ്മണനെ കൊ
ണ്ടുവരേണമെന്നു ഒരു സംശയംപോലും തീയൎക്കു ഇപ്പോൾ
ഇല്ല. ആ ഒരു ബുദ്ധി ഉണ്ടാക്കിത്തീൎത്തതും സ്വാമികളാകുന്നു.
ഈ വക കാൎയ്യങ്ങളിലെല്ലാം സ്വാമികൾ സുസ്ഥാപിതമാക്കി
ത്തീൎത്ത തത്വങ്ങൾ എത്രതന്നെ പ്രശംസിച്ചാലും മതിയാകു
ന്നതല്ലെന്നു ഞങ്ങൾക്കു തോന്നുന്നു. സ്വാമികൾ ഒരു മാതൃ
കാസമുദായനേതാവാണെന്നും മററും ഇപ്പോൾ ഘോഷിക്കുന്ന
വൎക്കുപോലും ഒരു തീയൻ പ്രതിഷ്ഠ ചെയ്യുക എന്നതു അദ്യ
കാലങ്ങളിൽ വളരെ ഭയങ്കരമായി തോന്നിയിരുന്നു എന്നു
ഒളിച്ചു വെയ്ക്കത്തക്ക ഒരു സംഗതിയല്ല. ദേഹ
ത്തിന്റെയും പാൎക്കുന്ന പരിതസ്ഥലങ്ങളുടെയും ക്ഷേ

ണപദാൎത്ഥങ്ങളുടെയും പരിശുദ്ധിയെപ്പററി സ്വാമിക്കുണ്ടായിരുന്ന നിഷ്കൎഷ എത്രമാത്രമായിരുന്നു എന്നു പറഞ്ഞാൽ അവസാനമില്ല. മദ്യം വിഷമാകുന്നു, അതു് ഉണ്ടാക്കുകയും അരുതു്, ഉപയോഗിക്കുകയും അരുതു്, എന്നുള്ള ഉപദേശം നാം എന്നെന്നും എല്ലാവരും ശിരസാ വഹിക്കത്തക്കതാകുന്നു. നാം സ്വാമി ഭക്തന്മാരാകേണ്ടതു് ഈ വിധത്തിലെല്ലാം ആകുന്നു. നാം നമ്മുടെ ആൺദൈവങ്ങളെയും പെൺദൈവങ്ങളെയും മരിച്ചുപോയ കാരണവന്മാരെയും മററും തൃപ്തിപ്പെടുത്തുവാൻ അവൎക്കു കള്ളു, റാക്ക മുതലായവ കൊടുക്കുന്ന സമ്പ്രദായത്തെപ്പററിയും ക്ഷേത്രങ്ങളിൽ ആടു കോഴി മുതലായവയെ അറുക്കുന്നതിനെക്കുറിച്ചും കഠിനമായി ആക്ഷേപിക്കുവാൻ ആദ്യമായി തുടങ്ങിയതു് സ്വാമികളാകുന്നു. അതുകൊണ്ടാണു് അഭിനവബുദ്ധൻ എന്നും മററും ജനസാമാന്യം സ്വാമികളെ വിളിക്കുവാൻ തുടങ്ങിയതു്. ദൈവങ്ങൾക്കു രക്തം കുടിക്കുന്നതു രസമാണെങ്കിൽ എന്തുകൊണ്ടു പൂച്ചയേയും നായയേയും അറുത്തു ഇവൎക്കു രക്തം കൊടുക്കുന്നില്ല എന്നു സ്വാമികൾ സാധാരണ ചോദിക്കും. കോഴിയേയും ആടിനേയും അറുക്കുന്നതു് മററുള്ളവൎക്കു തിന്നുവാൻ മാത്രമുള്ള ഒരു വിദ്യയാണു് എന്നാകുന്നു ഇതുകൊണ്ടു് സൂചിപ്പിക്കുന്നതു്. ഒരു സമുദായക്കാർ മറെറാരു സമുദായക്കാരുമായി കൂടികഴിയാത്തതും ഒരു വൎഗ്ഗക്കാർ ഉണ്ടാക്കിയ ഭക്ഷണം മററു വൎഗ്ഗക്കാൎക്കു കഴിക്കുവാൻ പാടില്ലെന്നു ശഠിക്കുന്നതും ഹിന്ദുവിൻെറ വെറും മൂഢാചാരവും ഗൎവ്വും അല്ലാതെ മറെറാന്നുമല്ലെന്നു സ്വാമികൾ പ്രവൃത്തികൊണ്ടും വാക്കുകൊണ്ടും സ്വസമുദായക്കാരെ മനസ്സിലാക്കുവാൻ വളരെ ശ്രമിച്ചിട്ടുണ്ടു്. ഉപദേശങ്ങൾ മാത്രമല്ല സ്വാമിയുടെ സ്വന്തജീവിതംതന്നെ നമുക്കെല്ലാവൎക്കും ഒരു മാതൃകയാകുന്നു. ഇങ്ങനെ ഒരു മഹാൻ തീയ്യസമുദായത്തിൽ ഇതുവരെ ഉണ്ടായിട്ടില്ലെന്നു മാത്രമല്ല തെക്കെ ഇന്ത്യയിൽ രണ്ടുമൂന്നു നൂററാണ്ടുകൾക്കുള്ളിൽ ഇത്ര വലിയ ഒരു

സാമുദായിക പ്രവത്തകനും നേതാവും അവതരിച്ചിട്ടില്ലെന്നു കൂടി തീച്ചയായും പറയാവുന്നതാണ്. വടക്കെ ഇന്ത്യയിൽ രാമകൃഷ്ണപരമഹംസൻ, ദയാനന്ദൻ, രാജാറാം മോഹൻ റോയി ഇങ്ങിനെയുള്ള മഹാത്മാക്കളെ ഞങ്ങൾ വിസ്മരിക്കുന്നില്ല. പക്ഷെ മതപരമായ ആശയങ്ങളിൽ അവരെക്കാൾ എത്രയൊ കവിഞ്ഞു നിൽക്കുന്ന ഒരാളായിരുന്നു നാരായണഗുരുസ്വാമികൾ എന്നാകുന്നു ഞങ്ങളുടെ പൂണ്ണമായ വിശ്വാസം. സ്വാമികളുടെ ചരമത്തിൽ നാം ആരും വ്യസനിക്കേണ്ടതില്ല. ധാരാളം പ്രായപൂത്തിയോടുകൂടിയാണ് ദേഹവിയോഗം ഉണ്ടായതു്. ശ്രീബുദ്ധൻ ൮൦-ാം വയസ്സിലായിരുന്നു കാലധമ്മം പ്രാപിച്ചതു്. സ്വാമികളുടെ ഉപദേശങ്ങളെ പിന്തുടരുകയും ജീവിതമാതൃകയെ അനുകരിക്കുകയും ചെയ്യുന്നതാകുന്നു ശരിയായ സ്വാമിഭക്തി.

(മിതവാദി.)

2

തന്റെ അനന്യസുലഭമായ വ്യക്തിമാഹാത്മ്യംകൊണ്ട് ഒരു സമുദായത്തെ ആകമാനം ഏകോപിപ്പിച്ചു നിത്തി അഭിവൃദ്ധി പന്ഥാവിൽക്കൂടി വിജയകരമാംവണ്ണം നയിച്ചുപോന്ന ഒരു നേതൃവസ്തുവാണ് നഷ്ടമായിരിക്കുന്നതു്. തീയ്യരുടെ ആത്മീയഗുരുവെന്ന നിലയിൽ മാത്രമല്ല സർവ്വജനങ്ങൾക്കും അനുകരണീയമായ ആദർശങ്ങളുടെ പ്രയോക്താവെന്നനിലയിൽ എവക്കും സമാരാധ്യനായി ത്തീന്നിട്ടുള്ള ഒരുപുണ്യപുരുഷനായിരുന്നു ഗുരുസ്വാമികൾ. തികഞ്ഞപാണ്ഡിത്യവുംഅനുപമമായ ചിത്തസംസ്കാരവും അഭിവന്ദ്യമായ ആത്മീയ ശക്തിയുംഒത്തുചേന്നു ഒരു ജനസമുദായത്തിന്റെ ആത്മീയനേതൃത്വം വഹിക്കുവാൻ തന്നെ സഞ്ജാതനായ ഒരുപുമാനായിരുന്നുഅദ്ദേഹമെന്ന് ആ മഹാത്മാവുമായി കുറച്ചു നേരമെങ്കിലും പരിചയപ്പെട്ടുവാനിടയായിട്ടുള്ള ആക്കും ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. തീയ്യസമുദായത്തിൽ ഇന്നുണ്ടായിട്ടുള്ള സർവ്വവിധമായ അഭി

വൃദ്ധികൾക്കും ഉണർവ്വിന്നും ഏകകാരണഭൂതൻ ശ്രീനാരായണ ഗുരുസ്വാമികളായിരുന്നു. ശ്രീനാരായണ ഗുരുസ്വാമികളുടെ നാമധേയശ്രവണം തിയ്യസമുദായത്തിൽപെട്ട ഏതൊരാളെയും ഭക്തിബഹുമാനാദരാതിരേകത്താൽ തരളചിത്തനാക്കുകതന്നെ ചെയ്തിരുന്നു. മാത്രമല്ലാ അദ്ദേഹത്തെപ്പററി സ്വല്പമെങ്കിലും അറിവാനിടയായിട്ടുള്ള ഏതൊരുവനും—ഏതൊരു സമുദായക്കാരനായാലും ശരി—ഗുരുസ്വാമികളെപ്പററി അതിയായ ബഹുമാനവിശ്വാസങ്ങളോടെയാണു് ചിന്തിക്കാറു്. സർവ്വസമ്മതനായ ഒരു നേതാവു് ഒരു ജനസാമാന്യത്തിന്നുണ്ടെങ്കിൽ ആ സമുദായത്തിന്നു് എത്രമേൽ അത്ഭുതകരമായി അഭിവൃദ്ധിപ്പെടുവാൻ സാധിക്കുമെന്നതിനു തിയ്യസമുദായത്തിന്റെ കഴിഞ്ഞ ഏതാനു കാലങ്ങളിലെ ചരിത്രമെടുത്തു നോക്കിയാൽ മതി. എത്രതന്നെ ഗൌരവമായ അഭിപ്രായവ്യത്യാസങ്ങളെയും കക്ഷിമത്സരങ്ങളെയും തന്റെ സാന്നിദ്ധ്യം മാത്രംകൊണ്ടു ദൂരീകരിച്ചു രഞ്ജിപ്പും സൌഹാർദ്ദവും സംസ്ഥാപിക്കുവാൻ ഗുരുസ്വാമികൾക്കു സാധിച്ചിരുന്നു. ഗുരുസ്വാമികളെപ്പോലുള്ള സുസമ്മതന്മാരായ നേതാക്കന്മാർ ഏതു ജനസമുദായത്തിന്റെയും പുരോഗമനത്തിനു ഒഴിച്ചുകൂടാത്തവരാണു്. ആകപ്പാടെ ശ്രീനാരായണഗുരുസ്വാമികളുടെ ദേഹവിയോഗം തിയ്യസമുദായത്തിന്നു മാത്രമല്ലാ കേരളത്തിന്നൊട്ടാകെ തീർത്താൽ തീരാത്ത ഒരു നഷ്ടമായിട്ടുണ്ടു്. എന്നാൽ ആ പുണ്യപുരുഷനാൽ പ്രസ്ഥാപിതമായ ആദർശങ്ങൾ കേരളീയരുടെ സാമുദായികജ്ജീവിതത്തിന്നു എന്നെന്നും മാർഗ്ഗദർശകമായിരിക്കട്ടെയെന്നു് ആശംസിക്കുകയെ ഇനി നമുക്കു നിവൃത്തിയുള്ളൂ. ജനോപകാരപ്രദമായ പുണ്യജീവിതംകൊണ്ടു അനശ്വരകീർത്തിമാനായിത്തീർന്നിട്ടുള്ള ആ മഹാന്റെ ൭൨-ാമത്തെ വയസ്സു പൂർത്തിയായ ശേഷമാണു് മഹാസമാധി അടഞ്ഞിരിക്കുന്നതു്. അദ്ദേഹത്തിന്റെ ആത്മാവിനു നിത്യശാന്തിയുണ്ടാകട്ടെ.

(യോഗക്ഷേമം)

## 3

ശ്രീനാരായണഗുരുസ്വാമി മരിച്ചുപോയി സ്വാമി സമാധിയടഞ്ഞു. വിദേഹമുക്തനായി, കൈവല്യം പ്രാപിച്ചു, സ്വർഗ്ഗാരോഹണംചെയ്തു എന്നെല്ലാം പറയുന്നതു് അദ്ദേഹം മരിച്ചുപോയി എന്നതിൻെറ ബഹുമാനസൂചകമായ അലങ്കാരപര്യായങ്ങൾ മാത്രമാണു്. മറെറല്ലാവരേയുംപോലെ അദ്ദേഹവും മരിക്കതന്നെയാണുണ്ടായതു്. ഒരു വ്യത്യാസവും ഇല്ല. എന്നാൽ സാധാരണക്കാരെപ്പോലെ അദ്ദേഹം മരണത്തോടുകൂടി അവസാനിച്ചില്ല. അദ്ദേഹം അവരെപ്പോലെ മരിച്ചിട്ടും അവരെപ്പോലെയല്ലാത്തവിധം വീണ്ടും ജീവിക്കുന്നുണ്ടു്. അതു് മഹാന്മാരുടെ ഒരു പ്രത്യേകതയാണു്. സ്വാമിയുടെ യശസ്സും, ദൃഷ്ടാന്തവും, ഉപദേശങ്ങളും മരിക്കാത്തവയാണു്. അവ ലോകത്തിൽ പ്രയോജനപ്പെടുത്തനാണു് സ്വാമിയോടു് യഥാൎത്ഥഭക്തിയും ബഹുമാനവും സ്നേഹവും ഉള്ളവർ ശ്രമിക്കേണ്ടതു്. അല്ലാതെ സ്വാമിയെപ്പററി അസംഭാവ്യമായ അതിശയകഥകൾ കെട്ടിയുണ്ടാക്കി ഇപ്പോഴെതന്നെ വളരെ അന്ധവിശ്വാസങ്ങളുള്ള ജനങ്ങളുടെ ഇടയിൽ സ്വാമിയുടെ പേരിലും കുറെ അന്ധവിശ്വാസങ്ങൾ ഉറപ്പിക്കുവാൻ നാം ശ്രമിക്കരുതു്. സ്വാമിയുടെ മരണം യാതൊരു അസാധാരണത്വവും കൂടാതെയാണു നടന്നതു്, എന്നുള്ള വാസ്തവം ഞങ്ങൾക്കറിയാം. എങ്കിലും സ്വാമിയുടെ മരണത്തെപ്പററി പല അതിശയകഥകളും ഞങ്ങൾ കേട്ടുകഴിഞ്ഞു. അതുകൊണ്ടാണു് ഞങ്ങൾ ഇങ്ങിനെ എഴുതാൻ ഇടയായതു്.

* * * * *

ബോധാനന്ദസ്വാമിയെപ്പററി കഥതിക്കൂട്ടി ഇത്ര നുണ പരത്താൻ ശ്രമിക്കുന്നവർ ശ്രീനാരായണഗുരുസ്വാമിയെപ്പററി എത്ര പരത്തുന്നുണ്ടെന്നു വായനക്കാർ ഊഹിച്ചുകൊള്ളുക. ഈ മാതിരി വിചാരശൂന്യവും അധോമുഖവുമായ പ്രചരണവേലയിൽ ഞങ്ങൾക്കു വളരെ രോഷമാണുണ്ടാകുന്നതു്.

അതു ശ്രീനാരായണഗുരുസ്വാമിയോടും അദ്ദേഹത്തിൻെറ ആദർശങ്ങളോടും ഞങ്ങൾക്കുള്ള അളവററ ബഹുമാനംകൊണ്ടാണ്. സ്വാമി അറിവില്ലാത്ത ഒരു ജനസാമാന്യത്തിൻെറ മുതല്പൻ ദൈവമായിത്തീരണമെന്നല്ല, അറിവും ബുദ്ധിയും ചിന്താസ്വാതന്ത്ര്യവും ഉള്ള പണ്ഡിതന്മാക്കുപോലും അവക്ക് പ്രത്യേകിച്ചും ബഹുമാനം ജനിപ്പിച്ചിട്ടുള്ള അദ്ദേഹത്തിൻെറ യഥാത്ഥമഹത്വങ്ങൾക്ക ജനങ്ങളുടെ ഇടയിൽ പ്രചാരം കൂടിവരണമെന്നാണ് ഞങ്ങളുടെ അഗ്രഹം. അത്ഭുതസിദ്ധികളെപ്പററി ബുദ്ധമഹഷിയോട് ആരോ ചോദിച്ചതിന്ന് സന്മാർഗ്ഗനിഷ്ഠയാളം വലിയ അത്ഭുതസിദ്ധിയില്ലെന്ന് അദ്ദേഹം മറുപടി പറഞ്ഞുവെന്നു എവിടയൊ വായിച്ചതായി ഞങ്ങൾ ഓക്കുന്നു. ദൃഷ്ടാന്തംകൊണ്ടും ഉപദേശംകൊണ്ടും ലോകത്തെ അനുഗ്രഹിച്ചിട്ടുള്ള മഹാപുരുഷന്മാരുടെ എല്ലാം ഏററവും വലിയ അത്ഭുതസിദ്ധി അവരുടെ സ്ഥിരവും ദൃഢവുമായ സന്മാർഗ്ഗനിഷ്ഠയാണ്. സ്വാമിയുടെയും അത്ഭുതസിദ്ധി അതാണ്. താൻ ജനങ്ങളുടെ ശ്രദ്ധയിൽ വന്നിട്ട് ഇപ്പോൾ അരനൂററാണ്ടോളമായി. ഈ ദീഘകാലത്തിനുള്ളിൽ അദ്ദേഹത്തിൻെറ സ്വഭാവത്തിൽ ഒരു കളങ്കം കാണുവാൻ ആക്കും കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിൻെറ ഉപദേശങ്ങളിൽ ചിലതിനെപ്പററി അഭിപ്രായവ്യത്യാസങ്ങൾക്ക് ഇടയുണ്ടായിരുന്നേയ്ക്കാം. എന്നാൽ അദ്ദേഹത്തിൻെറ സ്വഭാവനിഷ്ഠയെപ്പററി അനുകൂലമല്ലാതെ പ്രതികൂലമായ അഭിപ്രായത്തിന്നു പഴുതില്ല. ആ സ്വഭാവനിഷ്ഠ ശുഷ്കമായ ഒരു മനോഭാവത്തിൻെറ ഫലമല്ല. അതു അതിരററ സ്നേഹത്തോടും കാരുണ്യത്തോടുംകൂടിയതാണ്. എന്നാൽ ഒരു ദയാലുവായ താപസൻ എന്നുമാത്രം പറഞ്ഞാൽ അദ്ദേഹത്തിൻെറ പൂണ്ണവിവരണമാകയില്ല. അസാധാരണദർശനശക്തി വികസിച്ച ഒരു ഋഷികൂടിയാണ് അദ്ദേഹം. ഇന്നു ഈഴവർവഴി കേരളത്തിൽ പ്രചരിക്കാൻ തുടങ്ങിയിരിക്കുന്ന പല പരിഷ്കാരപ്രസ്ഥാനങ്ങളും അദ്ദേഹത്തിൻെറ ദർശനശക്തിയുടെ സന്താനങ്ങളാണ്.

മതവിശ്വാസവും ജാതിവിശ്വാസവും ഇപ്പോഴും വളരെ കഠിനമായി നില്ക്കുന്ന ഈ രാജ്യത്തു് അരശ്ശതാണ്ടു മുമ്പെ മുതൽ മതമേതായാലും വിരോധമില്ല, ജാതിവ്യത്യാസം പാടില്ല എന്നു പഠിപ്പിക്കുവാൻ തോന്നിയ അദ്ദേഹം എത്ര വലിയ സ്വതന്ത്രചിന്തകനായിരിക്കണം. വേദങ്ങളുടെ അപൌരുഷേയത്വവാദം നിഷേധിക്കുവാനുള്ള തന്റേടം ഏതു മതക്കാരിലും വളരെ ദുർല്ലഭം ചില യുക്തിവാദികൾക്കേ ഉണ്ടായിട്ടുള്ളു. മതഗ്രന്ഥങ്ങളോടും മതാചാര്യന്മാരോടും ഉള്ള ആദരവിന്നു ഒരു കുറവും വരാതെതന്നെ ഗ്രന്ഥങ്ങളിലും ആചാര്യന്മാരിലുംനിന്നു നല്ലതു എടുപ്പാനും ചീത്ത ഉപേക്ഷിക്കാനും അദ്ദേഹം ഉപദേശിച്ചു. വ്യാസരോടും ശങ്കരാചാര്യരോടും മററും സ്വാമിക്കു അളവററ ബഹുമാനമായിരുന്നു. എന്നിട്ടും വേദത്തിന്റെ അപൌരുഷേയത്വത്തെ താങ്ങിക്കൊണ്ടുള്ള ശങ്കരഭാഷ്യത്തെപ്പററിയും മററും സ്വാമി പറയാറുള്ളതു പുസ്തകങ്ങളുടെ പുഴുക്കുത്തുകൂടി അവർ വ്യാഖ്യാനിക്കുമെന്നാണു്. സ്വതന്ത്രമായി ചിന്തിക്കാനും നവംനവമായി കാണാനുമുള്ള സ്വാമിയുടെ ശക്തിയാണു് ഒരു പരിഷ്കാരപ്രവത്തകന്റെ നിലയിൽ അദ്ദേഹത്തിന്നു അത്ഭുതകരമായ വിജയം ഉണ്ടാക്കിയതു്. അദ്ദേഹത്തിന്റെ ഈവക ഗുണങ്ങളെ നാം ഒരിക്കലും മറക്കാൻ പാടില്ലാത്തതാണു്. ഒരു ഭയങ്കരമഹാരണ്യത്തിൽ കടന്നു അതു കാടു തെളിക്കുന്ന വേലയോടു സ്വാമിയുടെ സമുദായപരിഷ്കാരത്തെയും മതപരിഷ്കാരത്തെയും ഉപമിക്കാം. അദ്ദേഹത്തിന്നു വെട്ടാൻ കഴിയാതെയും അദ്ദേഹത്തിന്റെ നോട്ടം എത്താതെയും കാടിന്റെ ഭാഗങ്ങൾ ഇനിയും കാണും. അതെല്ലാം വേണമെന്നുവെച്ചു അദ്ദേഹം നിറുത്തിയിരിക്കുന്നതായി കരുതി കാടു വളത്തുവാൻ നാം ശ്രമിക്കാതെ സൂക്ഷിക്കേണ്ടതാണു്. മുൻഗാമികൾക്കു അടിമപ്പെടാത്ത മാതിരി സ്വതന്ത്രചിന്തകൊണ്ടു അദ്ദേഹം വെട്ടിത്തുറന്നിരിക്കുന്ന വഴികൾ അദ്ദേഹത്തെ വെച്ചുതന്നെ അടച്ചുകളയാതെ നാമും സ്വതന്ത്രചിന്തയിലും നവീനദർശനത്തിലും അദ്ദേഹ

ത്തെ അനുകരിച്ചു അദ്ദേഹത്തിന്റെ മാർഗ്ഗങ്ങളിൽ കടന്നു മു ന്നോട്ടു പോകുവാൻ ശ്രമിക്കയാണ് നമുക്കു അദ്ദേഹത്തോടു ള്ള ഒരു വലിയ കടമ.

(സഹോദരൻ.)

4

കേരളത്തിലെ അദ്ധ്യാത്മികനേതാക്കന്മാരിൽ അഗ്രഗ ണ്യനും ഈഴവസമുദായത്തിന്റെ മതഗുരുവും എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ സ്ഥിരാദ്ധ്യക്ഷനുമായ ശ്രീനാരായ ണഗുരുസ്വാമി അവർകൾ സമാധിയടഞ്ഞതായറിയുന്നതിൽ ഞങ്ങൾ ഏററവും വ്യസനിക്കുന്നു. സ്വാമി അവർകൾ ദേ ഹാസ്വാസ്ഥ്യം നിമിത്തം ഏതാനും മാസക്കാലമായി കിടപ്പി ലായിരുന്നുവെങ്കിലും ആ പുണ്യാത്മാവിന്റെ ദൈഹികസാന്നി ദ്ധ്യം ഈ കേരളഭൂമിയിൽ ഇനിയും വളരെക്കാലമുണ്ടായിരി ക്കണമെന്ന് ഈഴവരിൽനിന്നു മാത്രമല്ല, ഇതരസമുദായങ്ങ ളിൽനിന്നും പുറപ്പെട്ടുകൊണ്ടിരുന്ന പ്രാർത്ഥന ഫലപ്രദമായി ഭവിക്കുമെന്നാണ് പലരും പ്രത്യാശിച്ചിരുന്നത്. എന്നാൽ ദൈവകല്പിതം മറിച്ചായിരുന്നു. സ്വസമുദായോന്നമനത്തി ന്റെ ഉത്തമഫലം ദർശിച്ചതിലുള്ള സംതൃപ്തിയോടും സ്വ ജീവിതം ലോകോപകാരാർത്ഥം നയിച്ചതിലുള്ള ചാരിതാർത്ഥ്യ ത്തോടുംകൂടി ആ പരിശുദ്ധാത്മാവ് സ്വർഗ്ഗാരോഹണം ചെ യ്തിരിക്കുന്നു.

അധഃകൃതരായി ഗണിക്കപ്പെട്ടുവന്ന ഒരു വർഗ്ഗത്തിൽ ഒരു സാധാരണ കുടുംബത്തിൽ ജനിച്ച്, വെളിയിൽനിന്നുള്ള യാ തൊരു പ്രേരണാബലവും കൂടാതെ വളർന്ന ഒരാൾ ഒടുവിൽ സ കലജനവന്ദ്യനായ ഒരു സമുദായോദ്ധാരകനും മതാദ്ധ്യക്ഷനും അദ്ധ്യാത്മിക ഗുരുവുമായിത്തീരണമെങ്കിൽ, അപ്രകാരമുള്ള ആൾക്ക് അസുലഭങ്ങളും അതിവിശിഷ്ടങ്ങളുമായ ഗുണങ്ങൾ ഉണ്ടായിരിക്കണമെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ. ഈ

ഗുണങ്ങൾ സ്വാമി അവർകളുടെ ഓരോ വാക്കിലും പ്രവൃത്തിയിലും പ്രകാശിച്ചിരുന്നു. ൧൦൭൮-ൽ സ്വാമി അവർകൾ നെയ്യാറ്റിൻകരത്താലൂക്കിലുള്ള അരുവിപ്പുറം ക്ഷേത്രത്തെ തലസ്ഥാനമാക്കി "ശ്രീനാരായണധർമ്മപരിപാലനയോഗം" സ്ഥാപിച്ചതാകുന്നു ആ മഹാത്മാവിന്റെ ജീവിതത്തിലെ ഏറ്റവും പ്രധാനമായ ഒരു ഘട്ടം. എന്തെന്നാൽ സ്വാമി അവർകളുടെ ആ ഉചിതപ്രസ്ഥാനവും അതിനെത്തുടർന്ന് അവിടുന്നു വഹിച്ച നേതൃത്വവുമാണ് ഈഴവസമുദായത്തിന്റെ അത്യഭിനന്ദനീയമായ ഉന്നമനത്തിനും അഭിവൃദ്ധിക്കും ഹേതുഭൂതമായിട്ടുള്ളത്. ഇരുപത്തിയഞ്ചുകൊല്ലം മുമ്പു പന്ത്രണ്ടാളുകളോടുകൂടി സ്വാമിഅവർകൾ ആരംഭിച്ച എസ്സ്. എൻ. ഡി. പി. യോഗം ആ വന്ദ്യനേതാവിന്റെ സ്ഥിരാദ്ധ്യക്ഷതയിൽ ക്രമപ്രവൃദ്ധമായ വളർച്ചയെ പ്രാപിച്ച് ഇപ്പോൾ ഏകദേശം അറുപതിനായിരം അംഗങ്ങളുള്ള ഒരു മഹാസ്ഥാപനമായിത്തീർന്നിരിക്കുന്നു. ഈ മഹാസഭയുടെ ജനയിതാവും അദ്ധ്യക്ഷനുമെന്ന നിലയിൽ മാത്രംതന്നെ സ്വാമി അവർകളുടെ നാമധേയം എല്ലക്കാലത്തും ഭക്തിസ്നേഹബഹുമാനാദികളോടുകൂടി സ്മരിക്കപ്പെടുമെന്നുള്ളതിനു സംശയമില്ല. എന്നാൽ ആ നിലയിൽ മാത്രമല്ലാ സ്വാമി അവർകൾ പ്രശസ്തനായിരുന്നത്. അനന്യസാധാരണങ്ങളായ പല സൽഗുണങ്ങളും അദ്ദേഹത്തിൽ കേന്ദ്രീഭവിച്ചിരുന്നു. സ്വസമുദായാംഗങ്ങളാൽ മാത്രമല്ല, ഇതരസമുദായാംഗങ്ങളാലും ആ മഹാത്മാവ് ബഹുമാനിക്കപ്പെടുകയും ചെയ്തിരുന്നു. ൧൦൯൨-ൽ അഘോഷിക്കപ്പെട്ട അവിടുത്തെ ഷഷ്ടിപൂർത്തിമഹത്തിൽ നാനാജാതിമതസ്ഥന്മാർ ഉത്സാഹപൂർവ്വം പങ്കുകൊണ്ടിരുന്നതുതന്നെ ഇതിലേയ്ക്കുള്ള ഉത്തമദൃഷ്ടാന്തമാണ്. ഈഴവസമുദായത്തെ മാത്രമല്ല, കേരളീയരെല്ലാക്കം സംബന്ധിക്കുന്ന ഒരു അത്യാഹിതമാണ് ഇപ്പോൾ സംഭവിച്ചിരിക്കുന്നത്.

(സമദർശി.)

## 5

ഏകദേശം അര ശതാബ്ദത്തിനിടയ്ക്കു കേരളീയഹിന്ദുക്കളിൽ ഒരു വമ്പിച്ച ജനവിഭാഗത്തിൻെറ ആത്മികവും സാമുദായികവും ആയ ഉൽഗതിയെ പ്രബുദ്ധമാക്കി ലോകോപകാരം ചെയ്തുകൊണ്ടിരുന്ന ശ്രീനാരായണഗുരുസ്വാമി അവർകൾ സമാധിയടഞ്ഞിരിക്കുന്നു എന്നറിയുന്നതിൽ ഞങ്ങൾ അത്യധികം വ്യസനിക്കുന്നു. അസാമാന്യമായ ഒരു ദിവ്യചൈതന്യമാണു സ്വാമികൾ പ്രസരിപ്പിച്ചുകൊണ്ടിരുന്നതു്. "ഒരു ജാതി, ഒരുമതം, ഒരുദൈവം" എന്ന ലോകോപകാരപ്രദമായ മഹദ്വാക്യത്തെ—സനാതനധർമ്മതത്വത്തെ—നാടടക്കം വിളംബരംചെയ്തു്, 'പലജാതി, പലമതം, പലദൈവം' എന്ന ലോകോപദ്രവകരമായ അനാചാരത്തെയും അന്ധവിശ്വാസത്തെയും ലോകത്തിൽ നിന്നു വിപാടനം ചെയ്യുന്നതിനുള്ള ഒരു മഹത്തായ സംഘടിതശക്തിയെ രൂപവൽക്കരിച്ച ശ്രീനാരായണഗുരുസ്വാമികളുടെ നിര്യാണം കേരളത്തിനും ഇന്ത്യയ്ക്കും മാത്രമല്ല ലോകത്തിനുതന്നെ ഒരു മഹാനഷ്ടമാകുന്നു. ജാതിമൂലകമായ അസമത്വങ്ങൾ ലോകത്തിൻെറ സ്വച്ഛന്ദഗതിയെ പ്രതിരോധിക്കുന്ന ഒരു മഹാശല്യമെന്നു സകല ആചാര്യന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളതാണ്. എന്നാൽ എന്നെ അധഃകരിക്കരുതു് എന്ന പ്രരോദനത്തിനൊ പ്രാർത്ഥനയ്ക്കോ, 'ആരെയും താഴ്ന്നവരായി ഗണിക്കരുതു്' എന്ന ശാസനയ്ക്കോ ഉപദേശത്തിനൊ ഇതുവരെ ലോകത്തിൽ ഒരിളക്കവും ഉണ്ടാക്കാൻ സാധിച്ചിട്ടില്ല. 'ഞാൻ താഴ്ന്നവനല്ല താഴ്കയുമില്ല' എന്ന ആത്മപൌരുഷപ്രകടനത്തിനുമാത്രമേ മനുഷ്യാസമത്വങ്ങളെ ധ്വംസിക്കാൻ സാധിക്കയുള്ളു എന്ന ദിവ്യോപദേശം നൽകി അതു വിജയപൂർവ്വം പ്രവർത്തനത്തിലാക്കിയ ലോകത്തിലെ അപൂർവ്വം ചില മഹാന്മാരിൽ ഒരാളാണു സ്വാമികൾ. അദ്ദേഹം മററൊരാളെ ആക്ഷേപിച്ചിട്ടില്ല; ഏതെങ്കിലും സമുദായത്തിൻെറ അസമത്വങ്ങൾ പരിഹരി

ക്കണമെന്നു മററൊരാളോട്ട് അപേക്ഷിച്ചിട്ടുമില്ല. സ്വപൌരുഷപ്രകടനം, സ്വശക്തിസംഘടന ഇവയായിരുന്നു അദ്ദേഹം ഉപദേശിച്ചതും സാധിച്ചതും. നാശമില്ലാത്ത ഈ ആത്മശക്തിയെ അധഃകരിക്കാൻ ആക്കും സാദ്ധ്യമല്ലെന്നാണ് ശ്രീ നാരായണഗുരുസ്വാമികളുടെ ചൈതന്യം വിളംബരം ചെയ്യുന്നതു്. അതിനാൽ ശ്രീ നാരായണഗുരുസ്വാമികൾ ചിരഞ്ജീവിയാണ്. ആ ആത്മശക്തിയെ പോഷിപ്പിച്ചു ലോകം അദ്ദേഹത്തെ ആരാധിക്കയും അദ്ദേഹത്തിൻെറ സ്മരണയെ നിലനിറുത്തുകയും ചെയ്യുമാറാകട്ടെ.

(സർവീസ്)

## 6

ജീവിതകാലത്തിൽതന്നെ ഇത്ര വലിയ അനുയായിവർഗ്ഗത്തോടും, ഇത്ര വിപുലമായ ആരാധകസംഘത്തോടും കൂടിയ ഒരു ആത്മീയഗുരു ഈ മലയാളക്കരയിൽ ജനിച്ചിട്ടില്ലെന്നു നിസ്സംശയം പറയാം. ഈ മഹാത്മാവിൻെറ ആയുർഘട്ടങ്ങൾ ഓരോന്നും ഈഴവസമുദായത്തിൻെറ അഭിവൃദ്ധിയിലേക്കുള്ള ത്വരിതഗമനത്തെ കുറിയ്ക്കുകയായിരുന്നുവെന്ന് എല്ലാവർക്കും അനുഭവപ്പെട്ടിട്ടുള്ളതാണ്. സകലവിധജീവിതരീതികളിലും സമ്പത്തുകളിലും അധോഗതിയിൽ കിടന്നിരുന്ന ഈ മഹാസമുദായം സ്വാമി അവർകളുടെ അപദാനവൈശിഷ്ട്യങ്ങൾ പ്രകാശിച്ച നാൾമുതൽ ഐശ്വര്യപദ്ധതിയിൽ പ്രവേശിച്ചു കഴിഞ്ഞു. അതുപോലെതന്നെ ഒരു വർണ്ണാശ്രമധർമ്മം എന്ന ദുർവ്യാഖ്യാനത്തിലേക്കു ചുരുങ്ങി ഇതരമതസ്ഥന്മാരുടെ ഭത്സനങ്ങൾ യഥാവിധി അർഹിക്കുന്നതിനു സന്നദ്ധമായിരുന്ന കേരളത്തിലെ ഹിന്ദുസമുദായത്തിനും സർവ്വത്ര അഭിമാനപ്രദമായ വികാസവും ആരാദ്ധ്യതയും സർവ്വജനീനതയും സമാഗതമായതിനുള്ള ഏകകാരണവും അദ്ദേഹത്തിൻെറ പാവനചരിതം ആയിരുന്നെന്നുള്ളതു നിർവിവാദമാണ്. ജീവിതശുദ്ധിയുടെ പാരമ്യത്തിൽ പുരാണരംഗങ്ങളിലെ അദ്ഭ

ശപൂരുഷന്മാരോടു തുല്യംനില്ക്കുന്ന ഈ തേജഃപുഞ്ജം പൂർവ്വച
രിത്രപംക്തികളിലേക്കു കടക്കേണ്ടിയിരുന്ന കാലം അതിക്രമി
ച്ചവിധത്തിൽ അദ്ദേഹത്തിന്റെ മാഹാത്മ്യം അനിർവ്വചനീ
യവും അചിന്ത്യവും ആയിരുന്നു.

ഈ അവസരത്തിൽ നമുക്കു ഈഴവസമുദായത്തെപ്പററി
യുള്ള അതിതീവ്രമായ ചിന്ത ഉയരുന്നെങ്കിൽ അതു് അത്ഭുത
മല്ല. ഒരൊററ ജീവൻ ഒട്ടനേകംലക്ഷങ്ങളുടെ ഐക്യത്തിനു്
അണിക്കല്ലായിരുന്നതു് ഈ സഹോദരസമുദായത്തിലാണു്.
വേറെ യാതൊരു സമുദായത്തിന്റെയും മഹാബലം ഇതു
പോലെ ഒരൊററ കേന്ദ്രത്തിൽ ലയിച്ചിരുന്നില്ല. വിദ്യാസമ്പ
ത്തും, സ്വാതന്ത്ര്യാഭിപ്രായശക്തിയും കൂടുമ്പോൾ ഭിന്നമതങ്ങൾ
ഉണ്ടായി ആദ്യകാലത്തിൽ പരസ്പരവിരുദ്ധത വരുമെന്നുള്ള
ഘട്ടം ഈഴവസമുദായം കടന്നുകഴിഞ്ഞിരിക്കുന്നെന്നു പറയാറാ
യിട്ടില്ല. എന്നാൽ ആ പരിവർത്തനഘട്ടത്തിന്റെ ആദ്യഭാഗ
ത്തിൽ മുമ്പിൽ ഉദിച്ചുയർന്നു നിന്നിരുന്ന ഈ മഹാഭാസ്കര
ന്റെ പ്രാഭവം സകല ഭിന്നതകളേയും ദൂരീകരിച്ചിരുന്നു.
ഏതു കാര്യത്തിനും അവസാനതീർച്ച അവിടെയായിരുന്നു. അ
വിടുന്നു് ആജ്ഞാപിക്കുന്നതിനപ്പുറം മനുഷ്യനും ദൈവത്തി
നും ചിന്തിച്ചുകൂടെന്നുതന്നെയായിരുന്നു സമുദായത്തിലെ വി
ദ്യാസമ്പന്നന്മാരും തന്നത്താനുപദേശിച്ചുറച്ചുവച്ചിരുന്നതു്.
അദ്ദേഹമാകട്ടെ നിസ്വാർത്ഥനും, നിഷ്കന്മഷനും ഈശ്വരപ
രനുമായ താപസോത്തമൻ ആയിരുന്നു. രാഷ്ട്രീയകാര്യങ്ങളിൽ
കാലോചിതമായ പരിശീലനം അദ്ദേഹത്തിനുണ്ടായിരുന്നി
ല്ല. അക്കാര്യം നല്ലതുപോലെ ധരിച്ചിരുന്നതു് അദ്ദേഹംത
ന്നെയായിരുന്നു. തന്റെ മഹനീയസ്ഥാനവും അതിനൊത്ത
ശക്തിയും വല്ല വ്യക്തിയുടേയും സ്വാതന്ത്ര്യത്തെ ഹനിക്കുന്ന
തിനു പര്യാപ്തമായ വിധത്തിൽ അദ്ദേഹം ഒരിക്കലും ഉപയോ
ഗപ്പെടുത്തിയിരുന്നില്ല. അതുതന്നെയാണു് അദ്ദേഹത്തിന്റെ
അവിതർക്കിതനായകത്വത്തിനുള്ള പ്രധാന കാരണം. രാഷ്ട്രീ
യം സാമ്പത്തികം മുതലായ നൂതനജീവിതപദ്ധതികളുടെ വി

വിധഗതിവിഗതികൾ അദ്ദേഹത്തിനു അറിവില്ലായിരുന്നെങ്കിലും, സകല ജീവിതഗതികൾക്കും പ്രാബല്യവും അന്തസ്സാരപ്പൊലിമയും നൽകുന്ന ജീവിതശുദ്ധി സദാകാലവും ഉദാഹരിച്ചും അല്ലാതെയും ഉപദേശിക്കുന്നതിൽ അദ്ദേഹം ജാഗരൂകനായിരുന്നു. ഈ അനശ്വരത്വമാണ് കാലതിരസ്കരണിക്കുള്ളിലേക്ക് ഇന്നലെപ്പൊലിഞ്ഞുപോയിരിക്കുന്നത്.

(മലയാളി)

7

ലോകത്തിൽ ധർമ്മത്തിനു കുറവുവരികയും അധർമ്മം ശക്തിപ്രാപിക്കയും ചെയ്യുമ്പോൾ ധർമ്മത്തിന്റെ സംസ്ഥാപനത്തിന് ഒരസാധാരണശക്തി ആവശ്യമാണെന്നും അതിലേക്കു യുഗങ്ങൾതോറും താൻ അവതരിക്കുന്നുവെന്നും ഭഗവൽഗീതയിൽ ശ്രീകൃഷ്ണഭഗവാൻ പറയുന്നുണ്ട്. മതസ്ഥാപകന്മാരുടെ എല്ലാവരുടെയും ഉത്ഭവം ഇതുപോലെയുള്ള സന്ദർഭങ്ങളിലാണ്. ബ്രാഹ്മണമതം വളരെ ദുഷിച്ച അവസരത്തിലാണ് ബുദ്ധമുനിയുടെ അവതാരം. അറേബിയയിലെ ആളുകൾ സാന്മാർഗ്ഗികമായും മററും വളരെ അധഃപതനത്തിലിരുന്ന സമയത്താകുന്നു മഹമ്മദുനിബി പ്രത്യക്ഷപ്പെട്ടതു്. അതിന്മണ്ണം അധഃകൃതരെന്നു പരിഗണിക്കപ്പെട്ടിരുന്ന ഈഴവർ സാമുദായികവും സാമ്പത്തികവും ആയ നിലയിൽ വളരെ അധഃപതിച്ചിരുന്നപ്പോഴാകുന്നു സ്വാമികൾ ഭൂതജാതനായതു്.

സ്വാമിയുടെ തിരോധാനംമൂലം ഈഴവക്കു അനുപമേയനായ ഒരു കുലഗുരുവും സാമുദായപരിഷ്കാരിയും നഷ്ടപ്പെട്ടുപോയിട്ടുണ്ടു്. പല വിഷയങ്ങളിലും ഒരു മാതൃകാപുരുഷനായി പരിലസിച്ചുവന്ന ഇദ്ദേഹത്തിന്റെ നിര്യാണം രാജ്യത്തിനു അപരിഹാര്യമായ ഒരു നഷ്ടമാണെന്നുള്ളതിനു സംശയമില്ല.

(മലയാളമനോരമ.)